# എത്യോപ്യൻസുന്നഹദോസും
# വിശുദ്ധ നാടുസന്ദർശനവും



റവ. ഫാദർ ടി. സി. ജേക്കബ്

# എത്യോപ്യൻസുന്നഹദോസും വിശുദ്ധ നാടസന്ദർശനവും



റവ. ഫാദർ ടി. സി. ജേക്കബ്



അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും
പ. മോറാൻ മാർ യാക്കോബ് തൃതീയൻ
പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ട്.

# മുഖവുര

1964 ഡിസംബർ മാസത്തിൽ എത്യോപ്യയുടെ
തലസ്ഥാനമായ ആഡീസ് അബാബായിൽ ചേർന്ന
ഓറിയന്റൽ ഓർത്തഡോക്സ് സഭാമേലദ്ധ്യക്ഷന്മാരു
ടെ സമ്മേളനത്തിൽ പ. ഔഗേൻ പ്രഥമൻ കാതോ
ലിക്കാ ബാവാ തിരുമേനിയോടൊന്നിച്ചു സംബന്ധി
ക്കുന്നതിനും തുടർന്നു വിശുദ്ധ നാടുകൾ സന്ദർശിക്കു
ന്നതിനും എനിക്കു് സാധിച്ചതു് ഒരു വലിയ ഭാഗ്യ
മായി ഞാൻ കരുതുന്നു. അനുഗ്രഹപ്രദവും പ്രയോജന
കരവുമായ സമ്മേളന—പര്യടനങ്ങൾക്കുശേഷം നാട്ടിൽ
തിരിച്ചെത്തിയപ്പോൾ ഞങ്ങളുടെ യാത്രയെപ്പററിയും
മററും കൂടുതൽ അറിയുന്നതിനു പല സ്നേഹിതന്മാരും
ആഗ്രഹിക്കുകയും യാത്രാവിവരണം എഴുതി പ്രസിദ്ധീക
രിക്കണമെന്നാവശ്യപ്പെടുകയും ചെയ്തു. ഈ പശ്ചാത്തല
ത്തിലാണു്. ''എത്യോപ്യൻ സുന്നഹദോസും വിശുദ്ധ
നാടുസന്ദർശനവും'' എഴുതുന്നതിനു ഞാൻ ഉദ്യമിച്ചതു്.
ഇതിൽപറഞ്ഞിരിക്കുന്ന ചില കാര്യങ്ങൾ നമ്മുടെ 'മല
ങ്കരസഭാ' മാസികയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതാ
ണു്. പക്ഷേ പുസ്തകത്തിനു കൂടുതൽ പ്രയോജനം ചെ
യ്യുവാൻ കഴിയുമെന്നുള്ളതിനു് രണ്ടുപക്ഷമില്ലല്ലോ.

ഞങ്ങളുടെ യാത്രാവേളകളിൽ നേരിട്ടു കണ്ടതും
ഗ്രഹിച്ചതും ആയ സംഗതികളെല്ലാം സവിസ്തരം പ്ര
തിപാദിക്കുക എന്നതു് വളരെ ശ്രമകരമായ കാര്യമാ
ണു്. അപ്രധാനങ്ങളെന്നു തോന്നിയ പല കാര്യങ്ങളും
വിട്ടിട്ടുണ്ടെങ്കിലും പ്രധാനപ്പെട്ടവയെല്ലാം ചേർക്കുന്നതി
നു് പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. എന്റെ കുറിപ്പുകളും ഓ
ർമ്മയിലുള്ള വസ്തുതകളും മാത്രമാണു് ഈ പുസ്തകരചന

ള്ളു് ആധാരം. വിശുദ്ധ നാടകത്തെ സന്ദർശിക്കുന്നതിനാഗ്രഹിക്കുന്നവർക്കു് ഈ പുസ്തകം അല്പമെങ്കിലും പ്രയോജനം ചെയ്യുമെങ്കിൽ ഞാൻ കൃതാർത്ഥനാണു്.

ഈ പുസ്തകം എഴുതാൻ എന്നെ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുള്ള എല്ലാ മാന്യസുഹൃത്തുക്കളോടും ഇതിന്റെ രചനയിലും മുദ്രണത്തിലും എന്നെ സഹായിച്ചിട്ടുള്ള റവ. ഡീക്കൻ ടി. വി. ജോർജ്ജു്, മലയാള മനോരമ മാനേജിംഗ് എഡിറ്റർ ശ്രീ. കെ. എം. മാത്യു, മനോരമ പത്രാധിപസമിതി അംഗങ്ങളായ ശ്രീ. പി. സി. കോരുതു്, ശ്രീ. കെ. വി. മാമ്മൻ എന്നീ മാന്യസ്നേഹിതന്മാരോടും എനിക്കുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്റെ എല്ലാവിധ ഉൽകർഷത്തിനും കാരണഭൂതരും ഭാഗ്യസ്മരണാർഹരുമായ കാലം ചെയ്ത മലങ്കര സഭാ ഭാസുരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി, മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി എന്നീ പരിശുദ്ധ പിതാക്കന്മാരുടെ പാവനസ്മരണയ്ക്കായി ഈ പുസ്തകം ഞാൻ സമർപ്പിച്ചുകൊള്ളുന്നു.

കോട്ടയം
27-7-'65

ഫാദർ ടി. സി. ജേക്കബ്
കാതോലിക്കേറ്റ് അരമന



കാലം ചെയ്ത പ. മോറാൻ മാർ
ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ
കാതോലിക്കാ ബാവാ തിരുമേനി



കാലം ചെയ്ത വട്ടശ്ശേരിൽ
ഗീവറുഗീസ് മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്താ തിരുമേനി

# ആശംസ

എത്യോപ്യൻ ചക്രവർത്തി ഹെയിലി സെലാസി തിരുമനസ്സിലെ പരിശ്രമഫലമായി 1965 ജനുവരിയിൽ ആഡീസ് അബാബായിൽ നടത്തപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭാനായകന്മാരുടെ സമ്മേളനത്തിൽ മററു പൗരസ്ത്യസഭാദ്ധ്യക്ഷന്മാരോടൊപ്പം നാമും പങ്കെടുക്കുകയുണ്ടായി. നമ്മുടെ ദാനിയേൽ മാർ പീലക്സീനോസ്, പൗലൂസ് മാർ പീലക്സീനോസ്. എന്നീ മെത്രാപ്പോലീത്തന്മാരും റവ. ഫാദർ റി. സി. ജേക്കബും എത്യോപ്യയിൽ താമസിക്കുന്ന നമ്മുടെ റവ. ഡോ. കെ. സി. ജോസഫ്, റവ. ഫാ. റി. സി. ശമുവേൽ എന്നിവരും നമ്മോടുകൂടെ ഉണ്ടായിരുന്നു. പ. അന്ത്യോക്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ ബാവാ തിരുമേനിയും ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. വളരെ വിജയപ്രദമായി നടത്തപ്പെട്ട ഈ സമ്മേളനം പൗരസ്ത്യ ഓർത്തഡോക്സ് സഭകളെ സംബന്ധിച്ചിടത്തോളം ചരിത്രം സൃഷ്ടിക്കുവാൻ പര്യാപ്തമായിട്ടുണ്ട് എന്നാണ് നമ്മുടെ അഭിപ്രായം.

എത്യോപ്യൻ ചക്രവർത്തിയും എത്യോപ്യൻ പാത്രിയർക്കീസും സ്നേഹാദരപൂർവ്വം ഞങ്ങളെ സ്വീകരിച്ചുപചരിക്കുകയും വിശിഷ്ട സമ്മാനങ്ങൾ നൽകി അവരുടെ സന്തോഷം പ്രകടമാക്കുകയും ചെയ്തു. കൃതജ്ഞതയും സന്തോഷവും തുളുമ്പുന്ന ഹൃദയത്തോടെയാണ് ഞങ്ങൾ ആഡീസ് അബാബായിൽ നിന്നു മടങ്ങിപ്പോന്നത്

പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പ്രാധാന്യവും ക്ഷണവും പരിഗണിച്ചു ഞങ്ങൾ കെയി

റോ, സിറിയാ എന്നീ സ്ഥലങ്ങളും പ്രത്യേകിച്ചു പാത്രിയർക്കാ അരമനയും വിശുദ്ധനാടും ആ സ്ഥലങ്ങളിലുള്ള നമ്മുടെ ദേവാലയങ്ങളും, സന്ദർശിക്കയുണ്ടായി. അവിടെയുള്ള നമ്മുടെ ജനങ്ങളും മററുള്ളവരും എത്ര വലിയ സന്തോഷാദരങ്ങളാണു ഞങ്ങളുടെ നേരേ പ്രദർശിപ്പിച്ചതു് എന്നു വർണ്ണിക്കുക പ്രയാസം. മടക്കയാത്രയിൽ ഞങ്ങൾ അഹമ്മദി, കുവെയിററു്, ബഹറിൻ, ഡോഹ മുതലായ സ്ഥലങ്ങളും സന്ദർശിച്ചു. അവിടെ ഉദ്യോഗസ്ഥരായി കഴിയുന്ന നമ്മുടെ ആത്മീയ മക്കളുടെ സഭാസ്നേഹവും പിതാക്കന്മാരോടുള്ള ഭക്തിയും പ്രശംസാർഹമാണു്. ഞങ്ങളുടെ പ്രയാണ വിവരണമാണു് റവ. ഫാ. ററി. സി. ജേക്കബ് ഈ ചെറുഗ്രന്ഥത്തിലൂടെ അവതരിപ്പിക്കുന്നതു്, ഈ യാത്രാ വിവരണം മേൽപ്പറഞ്ഞ സ്ഥലങ്ങളെപ്പററിയും അവിടെയുള്ള ജനങ്ങളെക്കുറിച്ചും സാമാന്യമായ ഒരു ജ്ഞാനവും പരിചയവും നമ്മുടെ ജനങ്ങളിൽ ഉൽഭൂതമാക്കാൻ പര്യാപ്തമായിരിക്കും എന്നു നാം വിചാരിക്കുന്നു. നമ്മുടെ ററി. സി. ജേക്കബ് അച്ചൻെറ ഈ ലഘുഗ്രന്ഥത്തിനു നാം ഭാവുകം ആശംസിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ,

കാതോലിക്കാ
സിംഹാസന
അരമന, കോട്ടയം
14—6—'65

ബസ്സേലിയോസ് ഔഗേൻ
പ്രഥമൻ കാതോലിക്കോസ്



പ. മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ
പ്രഥമൻ കാതോലിക്കോസ് തിരുമനസ്സുകൊണ്ട്

1

# ഒരു സ്വപ്നം യാഥാർത്ഥ്യമാകുന്നു

ആയിരത്തിത്തൊള്ളായിരത്തി അറുപത്തി അഞ്ചു
ജനവരി മാസത്തിൽ എത്യോപ്യയുടെ തലസ്ഥാന
മായ ആഡിസ് അബാബായിൽവച്ചു നടന്ന ഓറിയ
ന്റൽ ഓർത്തഡോക്സ് സഭാമേലദ്ധ്യക്ഷന്മാരുടെ
കോൺഫ്രൻസ്, ഓറിയന്റൽ സഭകളുടെ ചരിത്രത്തി
ലെ ഒരു സുപ്രധാനനാഴികക്കല്ലാണ്. ഇപ്രകാരം ഒരു
കോൺഫ്രൻസ്, നടത്തണമെന്നുള്ള ആശയം ആദ്യമാ
യി പുറപ്പെടുവിച്ചത് നമ്മുടെ പരിശുദ്ധ പിതാവും
ഭാഗ്യസ്മരണാർഹനുമായ മോറാൻ മാർ ബസ്സേലിയോ
സ് ഗീവറുഗീസു ദ്വിതീയൻ കാതോലിക്കാബാവാ തി
രുമേനിയായിരുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭ
കൾ ഓരോന്നും ഭരണവിഷയത്തിൽ സർവ്വസ്വതന്ത്രങ്ങ
ളാണ്. ദേശഭാഷാസംസ്കാരാദികളനുസരിച്ച് അവ
പ്രത്യേകം ആചാരവിശേഷങ്ങളോടുകൂടിയവയുമാണ്.
എങ്കിലും വിശ്വാസത്തിൽ ഐക്യമുള്ള ഏക വിശുദ്ധ
സഭയുടെ ഘടകങ്ങളാം എന്ന നിലയിൽ പരസ്പരം കൂദാ
ശാബന്ധം (കുർബ്ബാനസംസർഗ്ഗം) പുലർത്തുന്നവയുമാ
ണ്. നാലാം നൂറ്റാണ്ടിൽ കൽക്കദോനിയാ സുന്നഹ
ദോസിൽ വച്ചുണ്ടായ ഭിന്നതയെ തുടർന്ന് ഒററക്കെട്ടാ
യി നിന്ന സഭകളാണിവ. സാഹചര്യങ്ങളുടെ പ്രാതി

ലക്ഷ്യം നിമിത്തം പിൽക്കാലത്തു സഹവർത്തിത്വം പാലിച്ചു മുൻപോട്ടു പോകുവാൻ വേണ്ടപോലെ സാധിച്ചിരുന്നില്ലെങ്കിലും ഈ സഭകൾ തമ്മിൽ തുല്യനിലയിലുള്ള സഹോദരീബന്ധം നിലനിന്നു തന്നെ വന്നു. ഒരുമിച്ചുള്ള പ്രവർത്തനം ഓറിയന്റൽ സഭകളുടെ കെട്ടുറപ്പിനും മററുള്ള സഭകളുമായി യോജിക്കുന്നതിനും പ്രേരകമായിത്തീരുമെന്നു് ബാവാ തിരുമേനിക്കു നല്ല ബോദ്ധ്യമുണ്ടായിരുന്നതിനാലാണു് എത്യോപ്യൻ ചക്രവർത്തി ഇൻഡ്യയും പ്രത്യേകിച്ചു മലങ്കരസഭയും സന്ദർശിച്ച അവസരത്തിൽ പ. ബാവാ തിരുമേനി ഈ വസ്തുത ചക്രവർത്തിയുടെ ശ്രദ്ധയിൽ പെടുത്തിയതു്. ചക്രവർത്തിയുമായി അന്നു നടത്തിയ സംഭാഷണങ്ങളിലും നമ്മുടെ സഭ വകയായി ചക്രവർത്തിക്കു സമർപ്പിച്ച മംഗളപത്രത്തിലും പ. ബാവാ തിരുമേനി ഈ കാര്യം പരാമർശിച്ചിരുന്നു. (മലങ്കരസഭ 1956 നവംബർ ലക്കം പേജ് 26). നമ്മുടെ രണ്ടു സഭകളും ക്രിസ്തീയ തത്വങ്ങളെ മാനുഷികബന്ധത്തിൽ പ്രയോഗിക്കുന്നതിൽ വിജയം വരിക്കുമെന്നും അതിനുവേണ്ടി താൻ തുടർന്നു പ്രവർത്തിക്കുമെന്നും ചക്രവർത്തി മറുപടി പറഞ്ഞു. അർമീനിയൻ സഭയുടെ പരമാദ്ധ്യക്ഷനായ പ. വസ്ക്കൻ കാതോലിക്കോസ്, കാലം ചെയ്ത പ. കാതോലിക്കാ ബാവാ തിരുമേനിയെ 1963 നവംബറിൽ സന്ദർശിച്ച അവസരത്തിലും ബാവാ തിരുമനസ്സിലെ അഭിലാഷം അദ്ദേഹത്തെയും അറിയിച്ചിരുന്നു. സഭാമേലദ്ധ്യക്ഷന്മാരുടെ സമ്മേളനം നടത്തണമെന്നുള്ള ബാവാ തിരുമേനിയുടെ സ്വപ്നം സാക്ഷാൽക്കരിക്കുന്നതിനു് ചക്രവർത്തി മുൻകൈ എടുത്തു പ്രവർത്തിക്കയും സഭാമേലദ്ധ്യക്ഷന്മാരെ ക്ഷണിക്കയും ചെയ്തു.

## II

## കോട്ടയത്തു നിന്നും അഡിസ് അബാബായിലേക്ക്

ചക്രവർത്തിയുടെ ക്ഷണം ഇപ്പോഴത്തെ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി സ്വീകരിച്ചു. അനന്തരം തിരുമേനിയും ദാനിയേൽ മാർ പീലക്സീനോസ്, പൗലൂസ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരും ഫാദർ റ്റി. സി. ജേക്കബും കൂടി അഡിസ് അബാബായിലേക്കു പോകേണ്ടതാണെന്നും നിശ്ചയിച്ചു. 1965 ജനുവരി 11-ാം തീയതി രാവിലെ പ. കാതോലിക്കാബാവാ തിരുമേനിയും ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും ഞാനും കൂടി ദേവലോകം അരമനയിൽ നിന്നും യാത്ര പുറപ്പെട്ടു. ഞങ്ങൾ എറണാകുളം സെന്റ് പീറ്റേഴ്സ് പള്ളിയിൽ എത്തി. പൗലൂസ് മാർ പീലക്സീനോസ് തിരുമേനി അവിടെവച്ചു ഞങ്ങളോടുകൂടി ചേർന്നു. ഞങ്ങൾ അവിടെ നിന്നും എറണാകുളം സെന്റ് മേരീസ് പള്ളിയിൽ ചെന്നു പ്രാർത്ഥിച്ചതിനുശേഷം കൊച്ചി വിമാനത്താവളത്തിൽ എത്തി. സമുദായട്രസ്റ്റി ബ. മണലിൽ യാക്കോബ് കത്തനാർ, മലങ്കര മല്പാൻ ബ. കോനാട്ട് ഏബ്രഹാം കത്തനാർ, ആലപ്പുഴ പള്ളി വികാരി ബ. കൊറ്റാത്തുവിള തോമസു കത്തനാർ എറണാകുളം പള്ളിയിലെ ഫാദർ പി. വി. ജോസഫ് തുടങ്ങിയ വൈദികരും പി. സി. ചെറിയാൻ, എം. ചാക്കോപ്പിള്ള, ഡോക്ടർ കെ. സി. പോൾ, ഡോക്ടർ പോൾ പുള്ളൂരാൻ മുതലായ മാന്യവ്യക്തികളും ഞങ്ങളെ യാത്ര അയയ്ക്കു

ന്നതിന വിമാനത്താവളത്തിൽ സന്നിഹിതരായിരുന്നു. എല്ലാവരോടും യാത്ര ചോദിച്ചുകൊണ്ടു ഞങ്ങൾ വിമാനത്തിൽ കയറി.

രാവിലെ പത്തുമണിക്കശേഷം വിമാനം ബോംബെയിലേയ്ക്കു പുറപ്പെട്ടു. കോയമ്പത്തൂർ, ബാംഗ്ലൂർ, മദ്രാസു വഴി നാലു മണിക്ക ഞങ്ങൾ ബോംബെയിലെ സാൻറക്രൂസ് വിമാനത്താവളത്തിൽ ചെന്നിറങ്ങി. ബോംബെ പള്ളിവികാരി ഫാദർ ഏ. സി. കോശിയും മററു പട്ടക്കാരും ബോംബെയിലെ നമ്മുടെ സഭാംഗങ്ങളിൽ പലരും വിമാനത്താവളത്തിൽ ഞങ്ങളെ കാത്തു നിന്നിരുന്നു. അവർ ഒരുമിച്ചു ബോംബെയിലെ നമ്മുടെ പള്ളിയിലേക്ക ഞങ്ങൾ പോയി. ഞാനും ബാവാതിരുമേനിയും പള്ളിവക കെട്ടിടത്തിലും, തിരുമേനിമാർ രണ്ടുപേരും വിമാനത്താവളത്തിനടുത്തുള്ള ഒരു ബംഗ്ലാവിലുമാണ് രാത്രി വിശ്രമിച്ചതു്. പിറേറ ദിവസം രാവിലെ 10–30ന ബോംബെയിൽ നിന്നും ഒരു വലിയ ജററുവിമാനത്തിൽ ഞങ്ങൾ യാത്ര തുടർന്നു. പന്ത്രണ്ടു മണിയോടുകൂടി കറാച്ചി വിമാനത്താവളത്തിൽ ഇറങ്ങി. ഒരു മണിക്കൂർ സമയം അവിടെ ചെലവഴിച്ചശേഷം ഞങ്ങൾ വിമാനയാത്ര തുടർന്നു. ഇൻഡ്യൻ മഹാസമുദ്രത്തിന മുകളിലെ വിശാലമായ മേഘമേഖലയിൽക്കൂടി മണിക്കൂറിൽ അറുനൂറു മൈലിൽ അധികം വേഗത്തിൽ ഭീമാകാരമായ വിമാനം നൂറിൽ പരം യാത്രക്കാരെയും വഹിച്ചുകൊണ്ടു പറക്കുകയാണ്. സുഖകരമായ യാത്ര. നാലു മണി കഴിഞ്ഞപ്പോൾ ഏഡൻ വിമാനത്താവളത്തിൽ ഞങ്ങൾ ഇറങ്ങി. ഒരു മണിക്കൂറോളം അവിടെയും ഞങ്ങൾക്ക താമസമുണ്ടായിരുന്നു. അനന്തരം ആസ്മാറായിലേക്കാണു വിമാനം പുറപ്പെട്ടതു്.

ആസ്മാറാ എത്യോപ്യയുടെ ഒരു പ്രോവിൻസാണ്. അവിടെയുള്ള നമ്മുടെ ആളുകൾ ഞങ്ങളുടെ വരവു് അറിഞ്ഞിരുന്നതുകൊണ്ടു കൊടി, കട, കുരിശു് മുതലായ പള്ളിസാമാനങ്ങളുമായി വിമാനത്താവള

ത്തിൽ വന്നു ഞങ്ങളെ സ്വീകരിച്ചു. ആ സ്മാറായിലെ ഗവർമെൻറു ഗസ്റ്റ് ഹൌസു ഞങ്ങളുടെ വിശ്രമത്തിനും താമസത്തിനുമായി നേരത്തെ തന്നെ ഒരുക്കി ഇട്ടിരുന്നു അതിനാൽ വിമാനത്താവളത്തിലെ സ്വീകരണത്തിനുശേഷം ഞങ്ങൾ നേരെ അങ്ങോട്ടാണു പോയതു്. നമ്മുടെ നാട്ടുകാരായ ചില ഉദ്യോഗസ്ഥന്മാരും ആ സ്മാറായിൽ ജോലി ചെയ്യുന്നുണ്ടു്. പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ ബഹുമാനാത്ഥം അവർ ഒരു ഡിന്നർ പാർട്ടി ഒരുക്കിയിരുന്നു എന്നാൽ ഞങ്ങൾ എത്യോപ്യൻ ചക്രവത്തിയുടെ അതിഥികളായിരുന്നതിനാൽ ഗസ്റ്റ് ഹൌസിൽ ഞങ്ങൾക്കെല്ലാവർക്കും ഭക്ഷണം ഒരുക്കിയിരുന്നു. നമ്മുടെ ജനങ്ങൾ ഇതറിഞ്ഞപ്പോൾ അവക്കു വലിയ മനഃപ്രയാസം ഉണ്ടായി. അവർക്കു നിരാശ ഉണ്ടാകാതെയിരിക്കാൻ മെത്രപ്പോലീത്താ തിരുമേനിമാർ രണ്ടു പേരും പോയി അവർ സജ്ജീകരിച്ചിരുന്ന സൽക്കാരത്തിൽ പങ്കുകൊള്ളുകയും അവരുടെ യോഗത്തിൽ പ്രസംഗിക്കുകയും ചെയ്തു. ഗസ്റ്റ് ഹൌസിലാണു ഞങ്ങൾ എല്ലാവരും രാത്രി താമസിച്ചതു്. അന്നു രാത്രി ഞങ്ങൾക്കു് അതിശക്തിയായ ശൈത്യമാണു് അനുഭവപ്പെട്ടതു്. നാലും അഞ്ചും കമ്പിളി ഉടുപ്പുകൾ വീതം ധരിച്ചിട്ടും ഭയങ്കരമായ തണുപ്പു തന്നെ. ഇതിനു മുൻപും പിൻപും ഇതുപോലുള്ള ശൈത്യം അനുഭവപ്പെട്ടിട്ടില്ല. ഞങ്ങൾ തണുത്തു വിറച്ചു കിടുകിടുത്തു തുടങ്ങി. ആ രാത്രി ഞങ്ങളിൽ ഒന്നു രണ്ടു പേരുടെ ജീവിത യാത്ര അവിടെ വച്ചു തന്നെ അവസാനിച്ചേക്കുമോ എന്നു ഞാൻ ഭയപ്പെട്ടുപോയി. ഉറക്കെ നിലവിളിക്കുന്നതിനു തോന്നിയെങ്കിലും ധൈര്യം അവലംബിച്ചു കമ്പിളികൾക്കുള്ളിൽ കയറി മൂടിപ്പുതച്ചു കിടന്നു. വല്ലതരത്തിലും നേരം വെളുത്തിരുന്നുവെങ്കിൽ എന്നു ഞാൻ ആഗ്രഹിച്ചു

പിറേറ ദിവസം രാവിലെ 7 മണിക്കുള്ള വിമാനത്തിലാണു ആഡിസ് അബാബായിലേക്കു ഞങ്ങൾക്കു

പോകേണ്ടതു്, വെളുപ്പിന 6 മണിക്ക തന്നെ ഞങ്ങളും എഴുന്നേററു പ്രാർത്ഥന നടത്തി. അനന്തരം ഓരോ കപ്പു നല്ല കടുപ്പമുള്ള ചൂടുകാപ്പിയും കുടിച്ചുകൊണ്ടു് സൂര്യോദയത്തിന മുൻപു തന്നെ വിമാനത്താവളത്തിൽ ഹാജരായി. വിമാനം തയ്യാറായി കിടക്കുന്നുണ്ടായിരുന്നു. നമ്മുടെ പ. പാത്രിയർക്കീസു ബാവാ തിരുമേനിയും, രണ്ടു മെത്രാപ്പോലീത്താ തിരുമേനിമാരും രണ്ടു റമ്പാന്മാരും, ബാവാ തിരുമനസ്സിലെ അകമ്പടിക്കാരൻ മി. ജോൺസും ആ വിമാനത്തിൽ ഉണ്ടായിരുന്നു. ഞങ്ങളെക്കണ്ട മാത്രയിൽത്തന്നെ സന്തോഷാധിക്യത്താൽ മെത്രാപ്പോലീത്താ തിരുമേനിമാരും റമ്പാച്ചന്മാരും ഞങ്ങളുടെ അടുക്കലേക്ക വരികയും പ. കാതോലിക്കാബാവാ തിരുമനസ്സിലെ കരങ്ങളെ മുത്തുകയും മെത്രാപ്പോലീത്താ തിരുമേനിമാരെ ആലിംഗനം ചെയ്യുകയും ചെയ്തു. ഈ രംഗമെല്ലാം കണ്ടുകൊണ്ടു പ. പാത്രിയർക്കീസു ബാവാ തിരുമേനി വിമാനത്തിൻെറ വാതുക്കൽ നില്ക്കുകയായിരുന്നു. പ. കാതോലിക്കാ ബാവാ തിരുമേനി മററു തിരുമേനിമാരേക്കാൾ മുൻപെ നടന്നു പ. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ അടുക്കൽ എത്തിയപ്പോഴേക്കും പ. പാത്രിയർക്കീസു ബാവാ തിരുമേനി മുൻപോട്ടുവന്നു കാതോലിക്കാബാവാ തിരുമേനിയെ ആലിംഗനം ചെയ്തു. വിമാനത്തിനകത്തേക്ക കൂട്ടിക്കൊണ്ടുപോയി തിരുമനസ്സിലെ സമീപത്തിരുത്തി കുശലപ്രശ്നങ്ങൾ നടത്തി. ഞങ്ങളും പാത്രിയർക്കീസുബാവാ തിരുമേനിയുടെ അടുക്കൽ എത്തി തിരുമനസ്സിലെ തൃക്കൈ മുത്തി. ബാവാ തിരുമേനി ഞങ്ങളോടു പ്രകടിപ്പിച്ച സ്നേഹാദരങ്ങൾ പറഞ്ഞറിയിക്കുവാൻ പ്രയാസമാണു്. പല നാട്ടുവർത്തമാനങ്ങളും തിരുമേനി ഞങ്ങളോടു ചോദിക്കയും ഞങ്ങൾ അവയ്ക്കെല്ലാം മറുപടി പറയുകയും ചെയ്തു. തിരുമേനി വളരെ സുസ്മേരവദനനായി കാണപ്പെട്ടു.

## III

## രാജകീയ സ്വീകരണം

കൃത്യം ഏഴു മണിക്കുതന്നെ വിമാനം ഉയൎന്നു കഴിഞ്ഞു. രണ്ടു മണിക്കൂറിനുള്ളിൽ ഞങ്ങൾ ആഡിസ് അബാബ വിമാനത്താവളത്തിൽ ഇറങ്ങി.

വിമാനത്തിൽ നിന്നു നിലത്തിറങ്ങിക്കഴിഞ്ഞപ്പോൾ ഞങ്ങൾ കണ്ട കാഴ്ച ഞങ്ങളെ ആശ്ചര്യകഞ്ചുകമണിയിച്ചു. എത്യോപ്യൻ സമ്രാട്ടായ ഹെയിലി സെലാസി ചക്രവൎത്തി തന്നെ ഞങ്ങളെ സ്വീകരിക്കുവാൻ അവിടെ സന്നിഹിതനായിരുന്നു. അദ്ദേഹത്തോടൊപ്പം എത്യോപ്യൻ സഭയുടെ ആക്ലിംഗ്ല പാത്രിയൎക്കീസായ ആബൂനാ തേയോഫീലോസ് തിരുമേനിയും പതിനഞ്ചിൽപരം മെത്രാപ്പോലീത്താ തിരുമേനിമാരും ദയറായക്കാരും പട്ടക്കാരും ഒരു വമ്പിച്ച ജനാവലിയും അവിടെ കൂടിയിരുന്നു. പട്ടാളവും പോലീസും അവരുടെ പ്രത്യേക വേഷവിധാനങ്ങളോടും പട്ടാളബാൻഡ്, മറ്റു സംഗീത ഉപകരണങ്ങൾ എന്നിവയോടുംകൂടി ഒരുങ്ങി കാത്തു നിൽക്കുകയാണു്. വിമാനത്തിൽ നിന്നും ആദ്യം പ. പാത്രിയൎക്കീസ് ബാവാ തിരുമേനിയും പിന്നാലെ പ. കാതോലിക്കാ ബാവാ തിരുമേനിയും പുറകെ മെത്രാപ്പോലീത്താ തിരുമേനിമാരും ഇറങ്ങിയപ്പോഴേക്കും ചക്രവൎത്തി തിരുമേനി മുൻപോട്ടു വന്നു. തിരുമേനിമാരെ ആലിംഗനം ചെയ്തു. അവരുടെ കൈകൾ മുത്തി സ്വീകരിച്ചു. തുടൎന്നു ആബൂനാ തേയോഫീലോസ് തിരുമേനിയും കൂടെയുണ്ടായി

രുന്ന മെത്രാപ്പോലീത്തന്മാരും പാത്രിയർക്കീസു ബാവാ തിരുമേനിയുടെയും കാതോലിക്കാബാവാ തിരുമേനിയുടെയും കൈമുത്തുകയും ചുംബിക്കയും ചെയ്യുകാഴ്ച വളരെ ഹൃദയസ്പൃക്കായിരുന്നു. കുശലപ്രശ്നങ്ങൾക്കുശേഷം ഒരു വലിയ ഘോഷയാത്രയായിട്ടാണു ആഡീസു അബാബയിലെ ഭദ്രാസനപ്പള്ളിയായ ഹോളിട്രിനിററി ചർച്ചിലേക്കു ഞങ്ങളെ കൊണ്ടുപോയതു്.

ഹോളിട്രിനിററിചർച്ച വളരെ വലുതും മനോഹരമായി അലങ്കരിക്കപ്പെട്ടിട്ടുള്ളതുമാണു്. പട്ടാളത്തിൻെറയും നിരവധി കാറുകളുടെയും അകമ്പടിയോടുകൂടിയുള്ള ഒരു വലിയ ജൈത്രയാത്രതന്നെ ആയിരുന്നു ആ ഘോഷയാത്ര, തിരുമേനിമാർ പള്ളിയകത്തു പ്രവേശിച്ചു ലുത്തിനിയാ നടത്തി. അനന്തരം ദേവാലയാങ്കണത്തിലേക്കിറങ്ങി. പിതാക്കന്മാരെ കാണുവാൻ ജനങ്ങൾ തടിച്ചുകൂടിയിരിക്കയാണു്. അവരോടുള്ള ഭക്ത്യാദരവുകൾ പ്രകടിപ്പിക്കുവാൻ ജനങ്ങൾ അക്ഷമരായി കാത്തു നിൽക്കുന്നു. തിരുമേനിമാരെ കണ്ട മാത്രയിൽ തന്നെ വിവിധ വേഷങ്ങളണിഞ്ഞ എത്യോപ്യൻ ഗായകസംഘങ്ങൾ പലവിധ വാദ്യമേളങ്ങളോടുകൂടി പാട്ടുകളും നൃത്തങ്ങളുമാരംഭിച്ചു. കർണ്ണാനന്ദകരമായ ഗാനങ്ങളും വർണ്ണനാതീതങ്ങളായ ആട്ടങ്ങളും നൃത്തങ്ങളും ഞങ്ങളെ അത്യധികം സന്തോഷിപ്പിച്ചു. ദീർഘനേരം ഗായകസംഘത്തിൻെറ ഭക്തിപ്രകടനങ്ങൾ നടന്നു. ഒടുവിൽ തിരുമേനിമാരെ സ്വാഗതം ചെയ്തുകൊണ്ടു ആബൂനാ തേയോഫിലോസു തിരുമേനി പ്രസംഗിക്കയും പാത്രിയർക്കീസു ബാവാ തിരുമേനിയും കാതോലിക്കാ ബാവാ തിരുമേനിയും സമുചിതമായ മറുപടി പറയുകയും ചെയ്തു. അനന്തരം രണ്ടു മൂന്നു സ്റ്റേററു കാറുകളിലായി ഞങ്ങൾ ചക്രവർത്തിയുടെ വക ഒരു വലിയ കൊട്ടാരത്തിലേക്കു പോയി, കൊട്ടാരത്തിൽപ്രവേശിച്ചു

ഞങ്ങൾ എല്ലാവരും ഒപ്പുവസ്സുയും അവിടെ ഒരുക്കിവെച്ചിരുന്ന ശീതള പാനീയങ്ങൾ കഴിക്കയും ചെയ്തതിനു ശേഷം ഞങ്ങളുടെ വിശ്രമത്തിനും താമസത്തിനുമായി പ്രത്യേകം തയ്യാർ ചെയ്തിരുന്ന സ്ഥലങ്ങളിലേക്കു ഞങ്ങൾ പോയി.

സഭാതലവന്മാരായ തിരുമേനിമാർക്കു താമസിക്കുന്നതിനു ചക്രവർത്തിയുടെ സ്വന്തവും അതിമനോഹരവുമായ ഒരു കൊട്ടാരവും മറ്റുള്ളവർക്കു ഗവർമ്മെന്റു വക മന്ദിരങ്ങളുമാണു വിട്ടുകൊടുത്തിരുന്നതു്. കാതോലിക്കാബാവാ തിരുമേനിയുടെ കൂടെ കൊട്ടാരത്തിൽതന്നെയാണു് എനിക്കും താമസസൗകര്യം ഏർപ്പെടുത്തിയിരുന്നതു്. അർമ്മീനിയൻ സുപ്രീം കാതോലിക്കാ വസ്ക്കൻ തിരുമേനിയും ആന്റിലിയാസിലെ (സിലിഷ്യൻ) കാതോലിക്കോസായ കൊറിൻ തിരുമേനിയും ഇതിനോടകം വന്നുചേരുകയും അവരും ഞങ്ങളുടെ കൊട്ടാരത്തിൽ തന്നെ താമസിക്കയും ചെയ്തു. അവർക്കും ഉജ്ജ്വലമായ സ്വീകരണങ്ങൾ നൽകപ്പെട്ടു. അന്നു വൈകിട്ടു തന്നെ നമ്മുടെ പാത്രിയർക്കീസു ബാവാ തിരുമേനിയും കാതോലിക്കാബാവാ തിരുമേനിയും ഒരുമിച്ചു ചക്രവർത്തിയുടെ കൊട്ടാരത്തിൽ ചെന്നു് അദ്ദേഹത്തെ സന്ദർശിച്ചു. വളരെ സന്തോഷത്തോടും ബഹുമാനത്തോടും കൂടി ചക്രവർത്തി, തിരുമേനിമാരെ സ്വീകരിച്ചു സൽക്കരിച്ചു. കാതോലിക്കാബാവാ തിരുമേനിക്കു 81 വയസ്സുണ്ടെന്നു് അറിഞ്ഞപ്പോൾ ചക്രവർത്തിയുടെ മുഖം കുറച്ചുകൂടി പ്രകാശമാനമായി. വയസ്സനായ തിരുമേനി പ്രായാധിക്യത്തെ അശേഷം ഗണ്യമാക്കാതെ ചക്രവർത്തിയുടെ ക്ഷണം അനുസരിച്ചു സുദീർഘമായ ഈ യാത്രയ്ക്കു ധൈര്യസമേതം ഒരുങ്ങി പുറപ്പെട്ടുവെന്നുള്ളതായിരിക്കാം അതിനു കാരണം. ചക്രവർത്തിക്കു് ഒരു പ്രത്യേക സ്നേഹവും ആദരവും ബാവാതിരുമേനിയോടു

ള്ളതായി അനുഭവപ്പെട്ടു. വാർദ്ധക്യത്തേയും ക്ഷീണത്ത
യും വകവയ്ക്കാതെ ഇപ്രകാരമുള്ള ഒരു യാത്രയ്ക്കു ധൈ
ര്യപ്പെട്ടിറങ്ങിയ അഭിവന്ദ്യ തിരുമേനിയെ എല്ലാവരും
വലിയ ബഹുമാനത്തോടും ആദരവോടുംകൂടി സ്വീകരി
ച്ചതുമൂലം ഉണ്ടായ മലങ്കരസഭയുടെ ഭാഗ്യത്തെപ്പററി
ഞാനും പലപ്പോഴും ഓർക്കുമായിരുന്നു. പുരാതനങ്ങളും
അപ്പോസ്തോലികങ്ങളുമായ സഭകളുടെ മുൻപന്തിയിൽ
ത്തന്നെയാണു നമ്മുടെ സഭയ്ക്കുള്ള സ്ഥാനം എന്നുള്ളതി
ന്റെ പ്രത്യക്ഷ നിദർശനമാണു് എത്യോപ്യയിലെ
ഏവംവിധങ്ങളായ സ്വീകരണങ്ങൾ വെളിപ്പെടുത്തി
യതെന്നതു് നിസ്തർക്കമാണു്.

# IV

## കോൺഫ്രൻസിനു പകരം വിനോദയാത്ര

ചക്രവർത്തിയുമായുള്ള കുശലപ്രശ്നങ്ങൾക്കും സുഹൃൽ സംഭാഷണങ്ങൾക്കുംശേഷം ഞങ്ങൾ മടങ്ങിപ്പോന്ന പിറേറ ദിവസമാണു കോൺഫ്രൻസു് ആരംഭിക്കേണ്ടതു് എങ്കിലും ചില പ്രത്യേക തടസ്സങ്ങൾ മൂലം കോൺഫറൻസു് അന്നു നടന്നില്ല, കോൺഫറൻസു നടക്കാതെയിരുന്നതിനാൽ അന്നു ദിവസം ഞങ്ങൾ എല്ലാവരുംകൂടി ഒരു വിനോദയാത്രയ്ക്കു പുറപ്പെട്ടു. എത്യോപ്യയിലെ ഒരു വലിയ അണക്കെട്ടാണു കൊക്കൊഡാം. വിദേശികൾ വന്നാൽ കൊക്കൊഡാം സന്ദർശിക്കുക പതിവാണു്. ആഡീസ് അബാബായിൽനിന്നും 100 കിലോമീററർ അകലമുണ്ടു് ഈ സ്ഥലത്തേക്കു്. ആഡീസു് അബാബായിൽ നിന്നു കൊക്കൊഡാമിലേക്കുള്ള രാജപാതയുടെ ഇരുവശങ്ങളും വിശാലമായ വിളഭൂമികളാണു്. ഗോതമ്പു്, മെയിസ്, ബാർലി, ചോളം മുതലായവയാണു പ്രധാന കൃഷികൾ. അതതു കാലങ്ങളിൽ കൃഷികൾ ഇറക്കിയതിനുശേഷം കൊയ്ത്തുകാലങ്ങളിൽ വന്നു് അനുഭവം എടുക്കുന്ന പതിവല്ലാതെ ഇടക്കാലങ്ങളിൽ കൃഷികൾക്കു പരിചരണങ്ങൾ നടത്തുക എന്ന പതിവേ അവിടെ ഇല്ല. ഭൂമി വളരെ ഫലഭൂയിഷ്ഠമായതിനാൽ പ്രത്യേകമായ പരിചരണങ്ങൾക്കു ആവശ്യമില്ലത്രെ. സ്ഥലത്തു് ആൾപാർപ്പു കുറവാണു്. ജനങ്ങൾ മിക്കവരും പരിഷ്ക്കാരമില്ലാത്തവരാണെങ്കിലും അദ്ധ്വാനശീലരാണു്. പട്ടിണിയോ ദാരിദ്ര്യമോ ആ നാടുകളിൽ ഒട്ടും ഇല്ല. കൃ

പ്രതിനിധികാംക്ക പ്രത്യേകം പ്രത്യേകം ഇരിപ്പിടങ്ങാം സജ്ജമാക്കിരുന്നു. രാത്രി ഏഴുമണിവരെ യോഗം നീണ്ടുനിന്നു. ഈ അവസരത്തിലാണു അർമ്മീനിയൻ ഡലിഗേഷനിൽ അഭിപ്രായവ്യത്യാസം ഉണ്ടായതു്. അർമ്മീനിയൻ സഭയുടെ രണ്ടു കാതോലിക്കാമാരേയും പ്രത്യേകം പ്രത്യേകം ഡലിഗേഷനായി, അതായതു രണ്ടു ഡലിഗേഷനായി പരിഗണിക്കണമെന്നു കോറിൻ കാതോലിക്കായും, അതല്ല സുപ്രീം കാതോലിക്കായുടെ നേതൃത്വത്തിലുള്ള ഒററ ഡലിഗേഷനായി ഗണിച്ചാൽ മതിയെന്നു വസ്ക്കൻ കാതോലിക്കായും ശഠിച്ചു. മററുവർ പലരും ഇതിൽ ഇടപെട്ടു പല അനുരഞ്ജനശ്രമങ്ങാം നടത്തി എങ്കിലും ഇരുകൂട്ടരും അവരവരുടെ അഭിപ്രായത്തിൽ ഉറച്ചുതന്നെ നിന്നു. കോൺഫ്റൻസു് അംഗങ്ങളിൽ പൊതുവേ ഒരു മ്ളാനത ദൃശ്യമായി. ഇതു മൂലം 16—ാം തീയതി സമ്മേളനം നടന്നില്ല. അന്നു വസ്ക്കൻ തിരുമേനി ഹോളിട്രിനിററി പള്ളിയിൽ വി. കർബ്ബാന അർപ്പിച്ചു. ഇതു അർമ്മീനിയൻ ക്രമപ്രകാരമായിരുന്നു. കോൺഫ്റൻസ് അംഗങ്ങാം എല്ലാവരും ഇതിൽ സംബന്ധിച്ചു. അന്നു മാത്രമാണു കോപ്ററിക് പാത്രിയക്കീസു കീറിലോസുതിരുമേനി കോൺഫ്രൻസിൽ സംബന്ധിക്കുന്നതിനു വന്നുചേർന്നതു്. പിറേറ ദിവസം ഹോളിട്രിനിററി പള്ളിയിൽ നമ്മുടെ പാത്രിയർക്കീസുബാവാ തിരുമേനി വി. കർബ്ബാന അർപ്പിച്ചു. കർബ്ബാന മദ്ധ്യേ സുറിയാനി, അറബി, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകാം തിരുമേനി ഉപയോഗിച്ചു. എല്ലാ സഭാമേലദ്ധ്യക്ഷന്മാരും സിറിയാ, മലങ്കര, എത്യോപ്യ എന്നിവിടങ്ങളിൽ നിന്നു ഇവിടെ വന്നു താമസിക്കുന്ന നമ്മുടെ സഭാംഗങ്ങാം എല്ലാവരും തന്നെ വി. കർബ്ബാനയിൽ സംബന്ധിച്ചു. സഭാംഗങ്ങാം പലരും വി. കർബ്ബാന അനുഭവിക്കയും ചെയ്തു.

# V

## ചരിത്രം സൃഷ്ടിച്ച സമ്മേളനം

ജനവരി 18—ാം തീയതി രാവിലെ തന്നെ കോൺഫ്രൻസ് ആരംഭിച്ചു. അഭിപ്രായ വ്യത്യാസം മൂലം അൎമ്മീനിയൻ കാതോലിക്കാമാർ ഇതിൽ സംബന്ധിച്ചില്ല. ഒരു മണിക്കു രാവിലത്തെ സെഷൻ അവസാനിച്ചു. ഈ സമയംകൊണ്ടു പലരുടെയും പരിശ്രമഫലമായി അർമ്മീനിയാക്കാർ തമ്മിൽ ഒരു ഒത്തുതീർപ്പിൽ എത്തിച്ചേർന്നു. ഇരുകൂട്ടരും നിരീക്ഷകർ എന്ന നിലയിൽ മാത്രം കോൺഫറൻസിൽ സംബന്ധിക്കുക എന്നുള്ളതായിരുന്നു ഒത്തുതീർപ്പു വ്യവസ്ഥ. ഈ വിധമെങ്കിലും കാര്യങ്ങൾ അവസാനിപ്പിച്ചതിൽ എല്ലാവരും അവരെ ശ്ലാഘിച്ചു. ജനവരി 19—ാം തീയതി എത്യോപ്യൻ സഭയിലെ എപ്പിഫെനി (ദനഹാ) പെരുനാളായിരുന്നു. ഈ പെരുനാൾ അവരുടെ ദേശീയ ഉത്സവം തന്നെയാണ്. അതിനാൽ തൽസംബന്ധമായ ചടങ്ങുകൾ 18-ാം തീയതി ഉച്ച മുതലേ ആരംഭിച്ചു. അതിൽ സംബന്ധിക്കുന്നതിനു ഞങ്ങളെല്ലാവരും പ്രത്യേകം ക്ഷണിക്കപ്പെട്ടു. പട്ടണത്തിലും ചുറ്റുപാടുമുള്ള എല്ലാ പള്ളികളിൽ നിന്നും പള്ളിക്കാർ കുരിശ്, കുട, കൊടി ആദിയായ പള്ളിസാമാനങ്ങളോടും വാദ്യഘോഷങ്ങളോടും കൂടി എത്തിയിട്ടുണ്ട്.

അതിവിശാലമായ ഒരു മൈതാനത്തു ജനങ്ങൾ ഒരുമിച്ചു കൂടിയിരിക്കുകയാണ്. ചക്രവർത്തിയും എത്യോപ്യൻ പാത്രിയർക്കീസും മെത്രാന്മാരും ദയറായക്കാരും പട്ടക്കാരും മന്ത്രിമാരും ഉദ്യോഗസ്ഥന്മാരുമെ

ല്ലാം സംബന്ധിക്കുന്ന ഒരു വലിയ ശുശ്രൂഷയാണു എപ്പിഫെനി. ഈ ശുശ്രൂഷയിൽ സംബന്ധിക്കുന്ന വൈദികഗണം മുഴുവനും വിലപിടിച്ച മനോഹരങ്ങളായ അംശവസ്ത്രങ്ങളാണു് ധരിക്കുന്നതു്. ഒരു പ്രത്യേക കുളം ദനഹാ ശുശ്രൂഷയുടെ ആവശ്യത്തിനുവേണ്ടി പണിതു മനോഹരമാക്കി വെള്ളം നിറച്ചിട്ടിട്ടുണ്ടു്. കുളത്തിന്റെ പടിഞ്ഞാറു ഭാഗത്തു നിന്നു കൊണ്ടാണു ശുശ്രൂഷ നടത്തുന്നതു്. പാട്ടുകൾ, ആട്ടങ്ങൾ, നൃത്തങ്ങൾ താളമേളങ്ങൾ വർണ്ണപ്പകിട്ടുള്ള വസ്ത്രങ്ങൾ അണിഞ്ഞ ശതക്കണക്കിനു ഗായകസംഘങ്ങൾ എന്നിവ ആരേയും ആകർഷിക്കും. തികച്ചും ദേശീയമായ ഈ ശുശ്രൂഷ വളരെ അധികം സമയത്തേക്കു നീണ്ടുനിന്നു. ബഹുവിശേഷവും മനോഹരവുമായ ഈ ശുശ്രൂഷ ഞങ്ങളെ അത്യധികം ആകർഷിച്ചു. ശുശ്രൂഷയുടെ അവസാനത്തിൽ ചക്രവർത്തി കുളത്തിന്റെ പടിഞ്ഞാറുവശത്തു വന്നു കിഴക്കോട്ടു് അഭിമുഖമായി നിന്നു. പ്രധാന പുരോഹിതൻ കുളത്തിൽ നിന്നും വെള്ളം കോരിയെടുത്തു് അദ്ദേഹത്തിന്റെ നെററിയിൽ കുരിശാകൃതിയിൽ വരച്ചു. തുടർന്നു കൂടിയിരുന്ന ജനങ്ങൾ എല്ലാവരും വെള്ളം തൊട്ടു നെററിയിൽ കുരിശുവരക്കുകയും മുഖത്തും ദേഹത്തും തളിക്കുകയും ചെയ്തു. ലക്ഷക്കണക്കിനു ജനങ്ങൾ തടിച്ചുകൂടി നടത്തിയ ഈ ശുശ്രൂഷ എത്യോപ്യൻ സഭയെപ്പററിയും രാഷ്ട്രത്തെക്കുറിച്ചും വളരുന്ന തലമുറക്കു പ്രചോദനം നൽകുവാൻ പര്യാപ്തമായ ഒരു വമ്പിച്ച ഉത്സവമാണു്. ആ മൈതാനത്തിനു സമീപം പട്ടണത്തിൽ വി. മിഖായേൽ മാലാഖയുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന ഒരു വലിയ പള്ളിയുണ്ടു്. പിറേറ ദിവസം ഈ പള്ളിയിലെ പെരുനാളാണു്. സെൻറു് മൈക്കിൾ ചർച്ചിലെ പെരുനാളും എപ്പിഫെനിപോലെ തന്നെ എത്യോപ്യക്കാർക്കു ദേശീയ ഉത്സവമാണു്. ചക്രവർത്തിയും പാത്രിയർക്കീസും മേല്പട്ടക്കാരും അനേക ലക്ഷം ജനങ്ങ

പെരുനാളിലും സംബ
ളും ഭക്ത്യാദരവുകളോടെ ഈ
ധിക്കും. ഞങ്ങളും ഈ പെരുനാളിനു പോയിരുന്നു.
ജനുവരി 20—ാം തീയതി ബുധനാഴ്ച ആയിരുന്നതി
നാൽ, ഹോളിട്രിനിററി പള്ളിയിൽ വി. കർബ്ബാന ഉ
ണ്ടായിരുന്നു. തിരുമേനിമാർ എല്ലാവരും വി. കുർബ്ബാ
നയിൽ സംബന്ധിച്ചു. അനന്തരം 4 മണിക്കു നടത്ത
പ്പെട്ട ഈ സമ്മേളനത്തിൽ അർമ്മീനിയൻ പസ്ക്കൻ
തിരുമേനി കോറിൻ തിരുമേനി നമ്മുടെ പാത്രിയ
ർക്കീസു ബാവാ തിരുമേനി കാതോലിക്കാ ബാവാതിരു
മേനി എത്യോപ്യൻ ഡെപ്യൂട്ടി പാത്രിയർക്കീസായ ആ
ബൂനാതേയോഫിലോസുതിരുമേനിഎന്നിവരുംകോപ്
ററിക് പാത്രിയർക്കീസും ചക്രവർത്തിയും പ്രസംഗി
ച്ചു. എല്ലാ വർഷങ്ങളിലും എപ്പിഫെനിയുടെ പിറേറ
ദിവസം ചക്രവർത്തിയുടെ വകയായി ഒരു ലഞ്ചു സൽ
ക്കാരം നടത്തുക പതിവുണ്ട്. ഈ ആണ്ടിൽഎപ്പിഫെ
നിയുടെ പിറേറ ദിവസം ബുധനാഴ്ച ആകയാൽ സൽ
ക്കാരം 21-ാം തീയതിയാണു നടത്തപ്പെട്ടതു്. ചക്രവ
ർത്തിയുടെ വകയായ ജൂബിലി പാലസിൽവച്ചു നട
ത്തപ്പെട്ട ഈ ലഞ്ചു സൽക്കാരത്തിൽ ഡെലിഗേഷൻ
അംഗങ്ങളെ കൂടാതെ 1500—ൽ പരം ആളുകൾ സംബ
ന്ധിച്ചിരുന്നു. 21—ാം തീയതി വൈകിട്ടു 7 മണിക്കാ
ണു കോൺഫ്രൻസു് അവസാനിച്ചതു്.

സമ്മേളനം അവസാനിച്ചശേഷം ഡെലിഗേഷൻ അംഗങ്ങൾ എല്ലാവരും ചക്രവർത്തി താമസിച്ചിരുന്ന കൊട്ടാരത്തിൽ ചെന്നു ചക്രവർത്തിയെ സന്ദർശിച്ചു. പ്രധാന മേല്പട്ടക്കാർക്കെല്ലാം ചക്രവർത്തി വിലയേറിയ സമ്മാനങ്ങൾ നൽകി വേണ്ടവിധം അവരെയെല്ലാം ബഹുമാനിച്ചയച്ചു. പിറേറ ദിവസം കോൺഫ്രൻസ അംഗങ്ങളിൽ 17 പേർ ചേർന്നു ലാലിബാല എന്ന സ്ഥലത്തേക്കു ഒരു വിനോദയാത്ര നടത്തി. ഒരു പ്രത്യേക വിമാനം ഈ ആവശ്യത്തിനു ചക്രവർത്തി

വിട്ടുതന്നിരുന്നു. ഈ യാത്രയിൽ നമ്മുടെ പാത്രിയർക്കീസുബാവാ തിരുമേനിയും കൂടെയുണ്ടായിരുന്നവരും സംബന്ധിച്ചില്ല. അവർ കൊട്ടാരത്തിൽ തന്നെ വിശ്രമിച്ചു. പുതുതായി പണിതുകൊണ്ടിരിക്കുന്ന ഒരു പട്ടണമാണു ലാലിബാല. മലകളിൽ കല്ലിൽ നിന്നും വെട്ടിയെടുത്തിട്ടുള്ള പതിനൊന്നു പള്ളികളാണു ഇവിടത്തെ പ്രത്യേകത. ഇവ പതിനൊന്നും വളരെ അടുത്തടുത്തുള്ളതും പതിനൊന്നിലും പ്രത്യേകം പ്രത്യേകം ഇടവകക്കാർ ഉള്ളതുമാണു്. പള്ളികൾക്കു വാതിലുകളും ജനാലകളും വളരെ കുറവും ഉള്ളതു തന്നെ ചെറുതുമാണു്. അകം വളരെ വിസ്താരമുള്ളതും പുറത്തു നിന്നു നോക്കിയാൽ കാഴ്ചയ്ക്കു മനോഹരങ്ങളുമാണു്. പള്ളികളുടെ പുറത്തെ മതിൽക്കെട്ടിനകവശത്തു പല വലിപ്പത്തിലുള്ള ഗുഹകൾ കാണുന്നുണ്ടു്. ഇങ്ങനെയുള്ള ഗുഹകളിൽ ഒരു കാലത്തു സന്യാസിമാർ താമസിച്ചിരുന്നതായി ഇടവകക്കാരിൽ പലരും ഞങ്ങളോടു പറഞ്ഞു. ഇപ്പോഴും ഒരു പള്ളിയുടെ ശവക്കോട്ടയിൽ ഗുഹകൾ ഉണ്ടെന്നും അതിൽ സന്യാസികൾ താമസിക്കുന്നുണ്ടെന്നും അവിടുത്തെ ജനങ്ങളിൽ നിന്നു ഞങ്ങൾക്കു ഗ്രഹിക്കുവാൻ കഴിഞ്ഞു. സാധാരണഗതിയിൽ ദുഷ്പ്രാപ്യമായ ആ സ്ഥലത്തേയ്ക്കു പോകുവാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. എത്യോപ്യയിൽ പല സ്ഥലങ്ങളിലും സന്യാസിമാർ താമസിക്കുന്നുണ്ടു്. തങ്ങളുടെ പാർപ്പിടങ്ങൾ വിട്ടു് അവർ പുറത്തേക്കു ഇറങ്ങുന്ന പതിവില്ല. കാലം ചെയ്ത നമ്മുടെ പ. കാതോലിക്കാബാവാ തിരുമേനി മുമ്പ് യറുശലേമിൽ പോയകാലത്തു ഒരു എത്യോപ്യൻ സന്യാസിയെ അദ്ദേഹം താമസിച്ചിരുന്ന സ്ഥലത്തു പോയി കണ്ടതായും തിരുമേനിയെക്കണ്ട അവസരത്തിൽ അദ്ദേഹം നിലംവരെ കുമ്പിട്ടു തിരുമേനിയെ വണങ്ങി സ്വീകരിച്ചതായും എന്നാൽ അദ്ദേഹം വാസസ്ഥലം വിട്ടു ഒരു കാൽപോലും മുൻപോട്ടു വയ്ക്കാതെ

നിന്നതായും പറഞ്ഞുകേട്ടിട്ടുണ്ട്. അത്രമാത്രം നിഷ്ഠയുള്ളവരാണ എത്യോപ്യൻ സന്യാസിമാർ. ഇവർ അവരുടെ ജീവസന്ധാരണത്തിന ആവശ്യമുള്ള എല്ലാ സാധനങ്ങളും അവരുടെ താമസസ്ഥലത്തിനടുത്തുള്ള വളപ്പുകളിൽ കൃഷിചെയ്തുണ്ടാക്കുന്നു. ഞങ്ങളുടെ അന്വേഷണത്തിൽ എത്യോപ്യയിൽ ഇങ്ങനെ ഇരുപത്തിരണ്ടായിരം സന്യാസികളുണ്ടെന്നാണ അറിഞ്ഞതു്.

ലാലിബാലായിലെ പ്രധാനപ്പെട്ട സ്ഥലങ്ങളെല്ലാം കണ്ടതിനുശേഷം പിന്നീട അക്സും എന്ന സ്ഥലത്തേക്ക ഞങ്ങൾ പോയി. ജനുവരി 22–ാം തീയതിയാണ അവിടേക്ക ഞങ്ങൾ പറന്നതു്. ചക്രവർത്തി സ്വന്തമായി അവിടെ ഒരു പുതിയ പള്ളി പണിയിച്ചുകൊണ്ടിരിക്കയാണു്. മിക്കവാറും പണി പൂർത്തിയായി എന്നു തന്നെ പറയാം. ഇത്ര ഭീമാകാരവും വിസ്തൃതവും മനോഹരവുമായ ഒരു ദേവാലയം ഭൂമുഖത്തെവിടെയെങ്കിലും കാണുമോ എന്നു സംശയമാണു്. എത്ര ലക്ഷം രൂപയാണ ഇതിനുവേണ്ടി ചെലവഴിച്ചിട്ടുള്ളതെന്നു സാധാരണക്കാർക്കു ഊഹിക്കാൻ പോലും സാദ്ധ്യമല്ല. അതിൻെറ മനോഹരത്വം വർണ്ണിപ്പാൻ എൻെറ തൂലികക്കു കഴിവില്ല. അർദ്ധഗോളാകൃതിയിലാണ അതിൻെറ മേൽക്കൂര. അതു മുഴുവനും ചെമ്പുതകിടുകൾകൊണ്ടു പൊതിഞ്ഞിരിക്കയുമാണു്. ഇവിടെ നിന്നും കുറച്ചകലെയാണ പഴയ പള്ളിസ്ഥിതി ചെയ്യുന്നതു്. തിരുമേനിമാർക്കു് അവിടെ ഒരു സ്വീകരണമുണ്ടായിരുന്നു. സ്വീകരണയോഗത്തിൽ ഒരു കോപ്റ്റിക് മെത്രാച്ചനും ഒരു അർമ്മീനിയൻ മെത്രാച്ചനും പ്രസംഗിച്ചു. സ്വീകരണങ്ങൾക്കു നന്ദിപ്രദർശിപ്പിച്ചുകൊണ്ടു നമ്മുടെ ബാവാ തിരുമേനിയും പ്രസംഗിച്ചു. പുതിയ പള്ളിക്കു സമീപം പല പഴയ കൽത്തൂണുകൾ നാട്ടിയിരിക്കുന്നതും ഞങ്ങൾ കണ്ടു. അവയിൽ ചിലതിനു 38-40 മീററർ പൊക്കവും 4–5 മീററർ

വീതിയും 2–3 മീററർ ഘനവുമുണ്ടെന്നു പറയുമ്പോഠം ഇത്ര ഭീമാകാരമായ ആ കൽത്തൂണുകഠം ഏതുവിധം അവിടെ ഉയർത്തിനാട്ടിയെന്നുള്ളതു് അത്ഭുതമാണു്. അവിടെ പല സ്ഥലങ്ങളിലും ഇതുപോലുള്ള കൽത്തൂണുകഠം നാട്ടിയിരിക്കുന്നതു കാണാം. പഴയ ഏതോ ഭാഷയിൽ അതിന്മേൽ എഴുത്തുകളും കാണുന്നുണ്ടു്. അവയ്ക്കു സമീപം ഒന്നു രണ്ടു സ്ഥലത്തു വലിയ ഗുഹകളും ഞങ്ങഠം കണ്ടു.

രാജാക്കന്മാർ കൊട്ടാരത്തിനു വെളിയിൽ പോകുന്നതിനു മുൻകാലങ്ങളിൽ നിർമ്മിച്ചിട്ടുള്ള ഗൂഢമാർഗ്ഗങ്ങളാണിവയെന്നു പറയപ്പെടുന്നു. യുദ്ധകാലങ്ങളിൽ ഈദൃശരഹസ്യവഴികഠം ഉപകരിച്ചിട്ടുള്ളതായി നാം കേട്ടിട്ടുണ്ടല്ലോ. വലിയ കെട്ടിടങ്ങളുടെ ശൂന്യശിഷ്ടങ്ങളും ഇവയ്ക്കടുത്തു കാണ്മാനുണ്ടു്. ഇവയെല്ലാം കണ്ടതിനു ശേഷം അന്നുതന്നെ വൈകിട്ടു ഞങ്ങഠം ആഡീസ് അബാബയിൽ തിരിച്ചെത്തി. ജനുവരി 22–ാം തീയതി വൈകിട്ടു എത്യോപ്യൻ പാത്രിയർക്കീസിന്റെ വകയായി കോൺഫ്രൻസ് അംഗങ്ങളുടെ ബഹുമാനാർത്ഥം ഒരു ബാങ്കുററു് നടത്തപ്പെട്ടു. മെത്രാപ്പോലീത്തന്മാരും പട്ടക്കാരും ഉദ്യോഗസ്ഥന്മാരും പൌരമുഖ്യരുമായി 350–ൽ പരം ആളുകഠം ഇതിൽ സംബന്ധിച്ചു. ബാങ്കുററു് ആരംഭിക്കുന്നതിനു മുൻപായി എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ ബസ്സേലിയോസ്, കോൺഫ്രൻസ് അംഗങ്ങളെ പ്രത്യേകം പ്രത്യേകം ഉപചാരപൂർവ്വം ക്ഷണിച്ചു ഓരോ സ്ലീബായും എത്യോപ്യൻ ഭാഷയിൽ ഭംഗിയായി അച്ചടിച്ചു മനോഹരമായി ബയൻഡു ചെയ്തിട്ടുള്ള ഓരോ കർബ്ബാന തക്സായും സമ്മാനിച്ചു. ആബൂനാ ബസ്സേലിയോസ് പാത്രിയർക്കീസ് തിരുമേനി ആലസ്യവിധേയനായി തന്നത്താൻ എഴുന്നേല്ക്കുന്നതിനുപോലും കഴിവില്ലാതെ രോഗശയ്യയിൽ തന്നെ കിടക്കുകയാണു്. ഞങ്ങഠം എല്ലാവരും അദ്ദേഹ

ത്തിൻെറ സൗഖ്യത്തിനു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കയും കൈമുത്തി അനുഗ്രഹം പ്രാപിക്കയും ചെയ്തു. ഇപ്പോഴ പാത്രിയർക്കീസിനു വേണ്ടി എല്ലാ കാര്യങ്ങളും നിർവ്വഹിക്കുന്നതു് ആബൂനാ തേയോഫിലോസു തിരുമേനിയാണു്. ഇദ്ദേഹം വളരെ വിനയമുള്ളവനും, ദൈവഭക്തനും ഭരണകാര്യങ്ങളിൽ അതിനിപുണനുമാണു്. രാജ്യവാസികളുടെ മുക്തകണ്ഠമായ പ്രശംസയും സ്നേഹവും ഇദ്ദേഹം ആർജ്ജിച്ചുകൊണ്ടിരിക്കുകയാണു്.

ഇരുപത്തിനാലാം തിയതി രാവിലെ അർമ്മീനിയൻ സിലീഷ്യൻ കാതോലിക്കോസു കൊറിൻ തിരുമേനി ഹോളിട്രിനിററി പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. ചക്രവർത്തിയും സഭാതലവന്മാരും മെത്രാപ്പോലീത്തന്മാരും ഒട്ടുവളരെ ജനങ്ങളും അതിൽ സംബന്ധിച്ചു. വി. കുർബ്ബാന കഴിഞ്ഞു് എല്ലാവരും അവരവരുടെ താമസസ്ഥലങ്ങളിൽ പോയി വിശ്രമിച്ചു. ഉച്ചയ്ക്കു മുൻപായി ചക്രവർത്തി, താമസിച്ചിരുന്ന കൊട്ടാരത്തിലെത്തി നമ്മുടെ പാത്രിയർക്കീസുബാവാ, കാതോലിക്കാബാവാ, അർമ്മീനിയൻ കാതോലിക്കാമാർ എന്നീ സഭാതലവന്മാരെ സന്ദർശിച്ചു് അവർക്കു മേൽത്തരവും വർണ്ണപ്പകിട്ടുള്ളതും നല്ല വിലപിടിപ്പുള്ളതുമായ ഓരോ പരവതാനിയും സ്വർണ്ണവും സമ്മാനിച്ചു. ഇപ്പോഴം ദേവലോകം അരമന ചാപ്പലിൻെറ വി. മദ്ബഹായിൽ ത്രോണോസിനു മുൻപിൽ എല്ലാ ഞായറാഴ്ചകളിലും വിശേഷ ദിവസങ്ങളിലും വിരിച്ചിരുന്ന വിലയേറിയ പരവതാനി കാലം ചെയ്ത കാതോലിക്കാബാവാതിരുമനസ്സിലേക്കു മുമ്പു ഹെയിലിസലാസി ചക്രവർത്തി കോട്ടയം പഴയസെമിനാരി സന്ദർശിച്ച അവസരത്തിൽ സമ്മാനിച്ചിട്ടുള്ളതാണു്. ചക്രവർത്തി

ക്ക സഭയോടും സഭാപിതാക്കന്മാരോടുമുള്ള ഭക്ത്യാദര വ് ഒന്നു പ്രത്യേകം തന്നെയാണു്. നാലാം നൂററാണ്ടിലെ കസ്റ്റന്തീനോസ് ചക്രവർത്തിക്കുപോലും ഇത്രയേറെ ആദരവുണ്ടായിരുന്നുവോ എന്നു സംശയമാണു്. ലൗകികശക്തിയേയും പ്രതാപത്തേയുംകാറം ദൈവകൃപയുടെ കാവലും തണലുമാണു അഭികാമ്യമെന്നു തന്നെ അദ്ദേഹം വിശ്വസിക്കുന്നു കയ്പേറിയ അനേകം അനുഭവങ്ങളിലൂടെ കടന്നുപോയസംഭവബഹുലമായ ചരിത്രത്തിൽ അദ്ദേഹത്തിൻെറ രാജ്യത്തേയും രാജതന്ത്രത്തേയും കാത്തുസൂക്ഷിക്കുന്ന സനാതനശക്തി മറെറാന്നാണെന്നു് അദ്ദേഹം കരുതുന്നില്ല. ഇതു് ഈ ലോകത്തിലെ ഭരണാധികാരികറക്ക ഒരു പാഠമായി ചരിത്രമുള്ളിട ത്തോളം കാലം ശേഷിച്ചിരിക്കും എന്നു വിചാരിക്കുന്നതിൽ തെററില്ല. ഉച്ചയ്ക്കു് എത്യോപ്യയിലെ കിരീടാവകാശിയായ രാജകുമാരൻെറ വകയായി അദ്ദേഹത്തിൻെറ കൊട്ടാരത്തിൽവച്ചു ഡെലിഗേഷൻ അംഗങ്ങറക്ക ഒരു ലഞ്ചു സൽക്കാരം നൽകപ്പെട്ടു. എത്യോപ്യയിലെ കോൺഫ്രൻസിൻെറ പരിപാടിയോടു അനുബന്ധിച്ചുള്ള അവസാനത്തെ ചടങ്ങു് ഇതായിരുന്നു. ഇതിനുശേഷം നമ്മുടെ കാതോലിക്കാബാവാ തിരുമേനി, ചക്രവർത്തി, കിരീടാവകാശിയായ രാജകുമാരൻ, എത്യോപ്യൻ പാത്രിയർക്കീസു ആബൂനാ ബസ്സേലിയോസു്, ആർക്കിഗ്രംപാത്രിയർക്കീസു ആബൂനാ തേയോഫിലോസു, മെത്രാപ്പോലീത്തന്മാർ, ചില പ്രമുഖ വൈദികർ എന്നിവരെ സന്ദർശിച്ചു യാത്രപറയുകയും ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം സമ്മാനങ്ങറം നൽകുകയും ചെയ്തു. ഞങ്ങറം താമസിച്ചിരുന്ന കൊട്ടാരത്തിലെ പരിചാരകർക്കും മററു ജോലിക്കാർക്കും പാരിതോഷികങ്ങളും നൽകി.

ആഡീസു അബാബാ സമ്മേളനനിശ്ചയങ്ങറം പരസ്യപ്പെടുത്തുന്നതിനു സഭാതലവന്മാർക്കു മാത്രമേ അധി

കാരമുള്ള. നമ്മുടെ സഭയിൽ ഇതുവരേയും ഈ നിശ്ച യങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടില്ല. തന്നിമിത്തം അവ ഇവിടെ പ്രസ്താവിക്കുവാൻ നിവൃത്തിയില്ലാതെ വന്ന തിൽ ഖേദിക്കുന്നു. നാലു മണിയോടുകൂടി എല്ലാവരോ ടും യാത്ര പറഞ്ഞു. ജനുവരി 25–ാം തീയതി രാവിലെ ഒൻപതര മണിക്കുള്ള വിമാനത്തിൽ കെയിറോയിലേ ക്കു പുറപ്പെടുവാൻ ഞങ്ങൾ ആഡീസു അബാബാ വി മാനത്താവളത്തിൽ എത്തി. ഞങ്ങളെ യാത്ര അയയ്ക്കു ന്നതിനു ചക്രവർത്തി അവിടെ നേരത്തെ എത്തിയിരു ന്നു. അദ്ദേഹത്തോടൊരുമിച്ചു ആബൂനാ തേയോഫിലോ സു തിരുമേനിയും മററു പലരും ഉണ്ടായിരുന്നു. ചക്ര വർത്തി, തിരുമേനിമാരുടെ കൈ മുത്തി ചുംബനം ചെ യ്തു യാത്രാശംസയരുളിയ രംഗം വളരെ ഹൃദയസ്പർശ കമായിരുന്നു. ഇത്ര ഉന്നതനും മഹാനും ഒരു സാമ്രാജ്യ ത്തിന്റെ പരമോന്നതഭരണാധിപനുമായ ചക്രവർത്തി യുടെ വിനയപൂർവ്വവും സ്നേഹമസൃണവുമായ പെരുമാ ററ വിശേഷം അദ്ദേഹത്തെപ്പററി എത്ര ഹൃദയപൂർവ്വമാ യ മതിപ്പും ബഹുമാനവുമാണു കോൺഫറൻസു അംഗ ങ്ങളിൽ. സംജാതമാക്കിയതെന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണു്.




# VI

## കെയ്റോയിൽ മൂന്നു ദിവസം

ഞങ്ങളെല്ലാം യാത്ര പറഞ്ഞു വിമാനത്തിൽ കയറി. നമ്മുടെ പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമേനിയും കൂടെയുള്ള മെത്രാപ്പോലീത്തന്മാരും ദയറായക്കാരും ശ്രീ. ജോർജ്ജും ഞങ്ങളോടൊപ്പം വിമാനത്തിൽ കയറിയിരുന്നു. 11–30 ന ഞങ്ങരം എല്ലാവരും ആസ്മാറാ വിമാനത്താവളത്തിൽ ഇറങ്ങി. അരമണിക്കൂർ അവിടെ വിശ്രമിച്ചതിനുശേഷം വീണ്ടും അതേ വിമാനത്തിൽത്തന്നെ യാത്ര തുടർന്നു. കൃത്യം രണ്ടരമണിക്ക ഈജിപ്തിൻെറ തലസ്ഥാന നഗരമായ കെയിറോയിൽ ഞങ്ങരം ഇറങ്ങി, കെയിറോയിൽ നമുക്കൊരു പള്ളിയുണ്ട്. ആപള്ളി വികാരിയും കോപ്റ്റിക് സഭയുടെ പ്രതിനിധികളായ ഏതാനും പട്ടക്കാരും ജനങ്ങളും വിമാനത്താവളത്തിൽ വന്നു ഞങ്ങളെ സ്വീകരിച്ചു. പ. പാത്രിയർക്കീസുബാവാ തിരുമേനിയും അദ്ദേഹത്തിൻെറ കൂടെയുള്ളവരും കെയിറോയിലുള്ള നമ്മുടെ പള്ളിയിൽ വിശ്രമിച്ചതിനുശേഷം ഡമാസ്കസിലേക്ക പോയി. കോപ്റ്റിക് സഭയുടെ അതിഥികളായി ഞങ്ങരം കെയിറോയിൽ ഷെപ്പർഡ് ഹോട്ടലിലും താമസിച്ചു. വൈകിട്ട കോപ്റ്റിക്കാരുടെ വകയായി സെൻറ് ജോർജ്ജ് പള്ളിയിൽ ഞങ്ങരംക്ക ഒരു വൻപിച്ച സ്വീകരണം ഉണ്ടായിരുന്നു. സ്വീകരണയോഗത്തിൽ അവിടുത്തെ ബിഷപ്പ ഞങ്ങരംക്ക സ്വാഗതം ആശംസിച്ചുപ്രസംഗിച്ചു നമ്മുടെ ബാവാ തിരുമേനി മലങ്കരസഭയെക്കുറിച്ചും നമ്മുടെ സഭയും അലക്സന്ത്ര്യാസഭയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും സാ

രവത്തായ ഒരു പ്രസംഗം ചെയ്തു. പ്രസംഗം കഴിഞ്ഞ ഉടനെ വന്ദിച്ച ജനക്കൂട്ടം പ. ബാവാ തിരുമേനിയുടെ കൈമുത്തുന്നതിനു കാണിച്ച ആവേശവും തിക്കും തിരക്കും അവിസ്മരണീയമാണ്. എന്റെ ജീവിതത്തിൽ ആദ്യമായിട്ടാണ് ഈ വിധമുള്ള കാഴ്ച ഞാൻ കാണുന്നതു്. ഒരു വിധത്തിൽ അവരുടെ ഇടയിൽ നിന്നു രക്ഷപ്പെട്ടുവെന്നു പറഞ്ഞാൽ മതി. മേല്പട്ടക്കാരോടും പട്ടക്കാരോടും ജനങ്ങൾക്കുള്ള ഭക്തിയും സ്നേഹവും ഈ വിധത്തിലോ പ്രകടിപ്പിക്കുന്നതെന്നു ഞാൻ ചിന്തിച്ചുപോയി. പുരാതനകാലം മുതൽക്കേ മേൽപ്പട്ടക്കാരെയും പട്ടക്കാരേയും ദയറായക്കാരേയും ധാരാളമായി കണ്ടു പരിചയിച്ചു് ഇടപെട്ടിട്ടുള്ള ഒരു ജനതയാണ് കോപ്റ്റിക്കുകാർ. എന്നിട്ടും വൈദികഗണത്തോടുള്ള ഭക്ത്യാദവുകൾ അവരുടെ ഉള്ളിൽ തണുത്തുപോയിട്ടില്ല. പൌ ത്യസഭാചരിത്രത്തിലെ പല സംഭവങ്ങൾക്കും നേതൃത്വം വഹിച്ചിട്ടുള്ളവരാണല്ലോ പുരാതന അലക്സന്ത്ര്യൻ പിതാക്കന്മാർ. അത്താനാസ്യോസ്, കൂറിലോസ്, ദീയസ്ക്കോറോസ്, ഒറിഗാനോസ്, കപ്രിയാനോസ് മുതലായ പരിശുദ്ധ പിതാക്കന്മാരും അന്തോനിയോസ്, അർസോനിയോസ്, പാക്കൂമിയോസ് മക്കാറിയോസ് മുതലായ താപസശ്രേഷ്ഠന്മാരും അലക്സന്ത്ര്യാസഭയുടെ സംഭാവനകളാണ്. ഈ പിതാക്കന്മാരും സന്യാസിശ്രേഷ്ഠന്മാരും വിശ്വാസപരമായും ജീവിത മാതൃക കാട്ടിയും വിശുദ്ധ സഭയ്ക്കു നൽകിയിട്ടുള്ള സംഭാവനകൾ സഭയുടെ ഈടേറിയ മുതൽക്കൂട്ടായി ഇന്നും നിലകൊള്ളുന്നു.

ഈജിപ്റ്റിലെ പിരമിഡുകൾ ലോകത്തിലെ മഹാത്ഭുതങ്ങളിൽ പെട്ടതാണല്ലോ. 26—ാം തീയതി രാവിലെ അതു കാണ്മാൻ ഞങ്ങൾ പോയി. മൂന്നു പ്രധാന പിറമിഡുകളാണു ഞങ്ങൾ കണ്ടതു്. മിസ്രയീമിലെ ഫറവോരാജാക്കന്മാരുടെ ശവകുടീരങ്ങൾ ഇവയുള്ളിലാണ്.

ഈ പിറമിഡുകളിൽ ഒന്നിനു 750 അടിയോളം ഉയരവും അത്രതന്നെ വീതിയും ഉണ്ടെന്നു തോന്നുന്നു. അടിയിൽ നിന്നും മുകളിലോട്ടു വിസ്താരം കുറഞ്ഞു കുറഞ്ഞു മുകളിലത്തെ അററം ഒരു കൂമ്പുപോലെ നില്ക്കുന്നു. ഒരു ഫറവോരാജാവിന്റെ പ്രതിമ ഒരു സ്ഥലത്തു് ഇപ്പോഴും വലിയ കേടുകൂടാതെ നില്പുണ്ടു്. ഒട്ടകം, കഴുത, കുതിര, എന്നിവകളെ വില്ക്കുകയും വാങ്ങുകയും ചെയ്യുന്ന ഒരു ചന്തയും ഇതിനു സമീപം ഞങ്ങൾ കണ്ടു. പിറമിഡുകൾ കണ്ടതിനുശേഷം കോപ്റ്റിക് സന്യാസിമാർ താമസിക്കുന്ന ഒരു ആശ്രമത്തിലേക്കാണു ഞങ്ങൾ പോയതു്.

ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്തുനിന്നു നൂറിൽ പരം മൈൽ അകലെയുള്ള ഒരു വിജനപ്രദേശത്താണു് ഈ സന്യാസാശ്രമം സ്ഥിതിചെയ്യുന്നതു്. ആശ്രമത്തോടു തൊട്ടു സെൻറു് മേരി, സെൻറു് ജോൺ എന്നിവരുടെ നാമത്തിൽ പണികഴിപ്പിച്ചിട്ടുള്ള ഒരു ദേവാലയമുണ്ടു്. ഞങ്ങൾ അവിടെ എത്തിയപ്പോൾ അവിടുത്തെ മെത്രാപ്പോലീത്തായും പട്ടക്കാരും സന്യാസികളും ചേർന്നു കർണ്ണാനന്ദകരമായ ഗീതങ്ങൾ ആലപിച്ചുകൊണ്ടു ഞങ്ങളെ സന്തോഷപൂർവം സ്വീകരിച്ചു. വിഭവസമൃദ്ധമായ അവിടുത്തെ ഉച്ചഭക്ഷണത്തിൽ ഞങ്ങൾ സംബന്ധിച്ചു. ഞങ്ങളുടെ ആഗമനം പ്രമാണിച്ചു് അന്നു് ദയറാവാസികൾക്കു് ഒരു വിശേഷദിവസമായിരുന്നു. വിശേഷദിവസങ്ങളിൽ ദയറായക്കാർ മത്സ്യമാംസാദികൾ ഉപയോഗിക്കുന്ന ഒരു പതിവു് ഇപ്പോൾ ആ പ്രദേശങ്ങളിലുണ്ടു്. ഉച്ചഭക്ഷണവും വിശ്രമവും കഴിഞ്ഞു ദയറാവാസികളോടും മെത്രാപ്പോലീത്തായോടും യാത്ര പറഞ്ഞു ഞങ്ങൾ കെയിറോയിലേക്കു തിരിച്ചു പോന്നു. കെയിറോയിൽ കോപ്റ്റിക്കാരുടെ വകയായ ഒരു പള്ളിയിലേക്കു് അവർ ഞങ്ങളെ ക്ഷണിച്ചു. അവിടെയും വളരെ ഹൃദയസ്പർശകമായ ഒരു

സ്വീകരണമാണ് ഞങ്ങൾക്കു ലഭിച്ചത്. പള്ളിയിൽ പ്രവേശിച്ചു തിരുമേനിമാർ ലുത്തിനിയാ കഴിച്ചതിനുശേഷം അവരുടെ സ്വീകരണത്തിനു നന്ദി പ്രദർശിപ്പിച്ചുകൊണ്ടു ബാവാ തിരുമേനി സുറിയാനിയിൽ പ്രസംഗിക്കയും അവിടെക്കൂടിയിരുന്ന ജനങ്ങളെ ആശീർവദിക്കയും ചെയ്തു. ബാവാതിരുമേനിയുടെ പ്രസംഗം കെയിറോയിലെ നമ്മുടെ അച്ചൻ അറബിയിൽ ഭാഷാന്തരം ചെയ്തു ജനങ്ങളെ മനസ്സിലാക്കി. അവിടെ തിങ്ങിക്കൂടിയിരുന്ന ജനക്കൂട്ടം ബാവാ തിരുമേനിയുടെ കൈമുത്തി അനുഗ്രഹം പ്രാപിച്ചു. അതിനുശേഷം ഒരു കാറിൽ ചുററിസഞ്ചരിച്ച് കെയിറോപട്ടണം മുഴുവനും ഞങ്ങൾ കണ്ടു.

കെയിറോയിലുള്ള നമ്മുടെ പള്ളി വിസ്തൃതവും മനോഹരവുമാണ്. ഇടവകക്കാർ കുറവാണെങ്കിലും ഒരു റമ്പാച്ചനും ഒരു പട്ടക്കാരനും ആ പള്ളിയിൽ താമസിക്കുന്നുണ്ട്. അവരുടെ ക്ഷണമനുസരിച്ചു ഞങ്ങൾ അവിടെയും പോയി. അവർ അത്യധികം സന്തോഷത്തോടെ ഞങ്ങളെ സ്വീകരിച്ചു. അവരുടെ സൽക്കാരങ്ങളിൽ സംബന്ധിച്ചതിനുശേഷം കോപ്റ്റിക്കുകാരുടെ വകയായ സെൻറ് മാർക്കു പള്ളിക്കാരുടെ ക്ഷണപ്രകാരം ആ പള്ളിയിലേക്കു ഞങ്ങൾ പോയി. അനവധി ജനങ്ങളും പട്ടക്കാരും അവിടെയും കൂടിയിരുന്നു. ലുത്തിനിയായിക്കു ശേഷം മലങ്കരസഭയെക്കുറിച്ചും അവരുടെ സ്വീകരണത്തിനു നന്ദിപ്രകടിപ്പിച്ചും കൂടിയിരുന്ന ജനങ്ങളോടു ബാവാതിരുമേനി പ്രസംഗിച്ചു. ബാവാതിരുമേനിയുടെ ബഹുമാനാർത്ഥം പള്ളിക്കാർ ഒരുക്കിയിരുന്നചായസൽക്കാരത്തിൽ പിന്നീടു ഞങ്ങൾ സംബന്ധിച്ചു. ഇതെല്ലാം കഴിഞ്ഞു ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്ത് എത്തിയപ്പോഴേക്കും രാത്രി 10 മണി കഴിഞ്ഞിരുന്നു. ഈജിപ്റ്റിൻെറ തലസ്ഥാനമായ കെയിറോ നഗരം വളരെ വിസ്തൃതവും മനോഹരവും

പരിഷ്കൃതവുമാണ്. പട്ടണമദ്ധ്യത്തിലൂടെ ഒഴുകുന്ന നൈൽ നദി പട്ടണവാസികൾക്കു ഒരു വലിയ അനുഗ്രഹമാണ്. ഈ നദിയെ അഭീഷ്ടദായിനിയായ ഒരു ദേവിയായി മുൻകാലങ്ങളിൽ ഈജിപ്റ്റ്കാർ ആരാധിച്ചിരുന്നു. ദേശത്തെ ഫലപുഷ്ടമാക്കുന്ന ഈ നദിക്കു പ്രകൃതിജന്യമായും ചരിത്രപരമായും ഒരു വലിയ സ്ഥാനമുണ്ട്.

# VII

## വിശുദ്ധ നാടുകളിൽ

1965 ജനുവരി 27-ാം തീയതി ബുധനാഴ്ച രാവിലെ ഒൻപതുമണിക്കുള്ള വിമാനത്തിൽ കെയിറോയിൽ നിന്നും ഞങ്ങൾ യറുശലേമിലേക്കു പുറപ്പെട്ടു. പതിനൊന്നു മണിയോടുകൂടി ഞങ്ങൾ വിശുദ്ധ നാട്ടിൽ എത്തിച്ചേർന്നു. ഊർശ്ലേമിലെ മാർ യൂലിയോസു പൗലൂസു മെത്രാച്ചനും അർമ്മീനിയാ കോപ്റ്റിക്കു സഭകളിലെ മെത്രാപ്പോലീത്തന്മാരും റമ്പാന്മാരും പട്ടക്കാരും ഒട്ടധികം ജനങ്ങളും വിമാനത്താവളത്തിൽ ഞങ്ങളെ കാത്തു നിന്നിരുന്നു. വിമാനത്തിൽ നിന്നും ഞങ്ങൾ എല്ലാവരും താഴെ ഇറങ്ങിയപ്പോഴേക്കും ജനങ്ങൾ വന്നു ബാവാ തിരുമേനിയുടെ കൈമുത്തുവാൻ കാണിച്ച ആവേശം ഒന്നു കാണേണ്ടതു തന്നെയായിരുന്നു. വിമാനത്താവളത്തിൽ നിന്നു് അനേകം കാറുകളുടെ അകമ്പടിയോടുകൂടി ഞങ്ങൾ മാർ മർക്കോസിൻെറ ദയറായിലേക്കു പുറപ്പെട്ടു. ദയറായിക്കു സമീപം ഏതാണ്ടു് ഒരു ഫർലോംഗു ദൂരം എത്തിയപ്പോഴേക്കും വിവിധ സഭാംഗങ്ങളും മതസ്ഥരുമായ ഒരു വലിയ ജനക്കൂട്ടം അവിടെയും കൂടിയിരുന്നു. പിന്നീടു കാറിൽ സഞ്ചരിക്കുവാൻ നിവൃത്തിയില്ലാതെ വന്നതു മൂലം ഞങ്ങളെല്ലാവരും ആ സ്ഥലത്തിറങ്ങി, ഈ സമയത്തു ദയറാവാസികൾ വിലയേറിയതും മനോഹരവുമായ ഒരു കാപ്പ കൊണ്ടു വന്നു ബാവാ തിരുമേനിയെ ധരിപ്പിച്ചു. വാദ്യമേളങ്ങളോടും ഗാനാലാപത്തോടും ഒരു വലിയ ഘോഷയാത്രയായി പള്ളിയിലേക്കു അവർ ഞങ്ങളെ ആനയിച്ചു. ദേല്പട്ടക്കാരെ കാപ്പ ധരിപ്പിച്ചു സ്വീകരിക്കുന്ന ഒരു പ

തിവു ശീമദേശങ്ങളിലുണ്ട്. തിരുമേനിമാർ മർക്കോസിൻെറ ദയറായിലെ ചാപ്പലിൻെറ വിശുദ്ധ മദബഹായിൽ പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. അനന്തരം ദയറായിലെ സ്വീകരണഹോളിലേക്കു ഞങ്ങൾ പോയി. അവിടെ കൂടിയിരുന്നവർ ഹർഷാരവം മുഴക്കി ഞങ്ങളെ സ്വാഗതം ചെയ്തു. സ്വീകരണത്തിനു നന്ദി പ്രദർശിപ്പിച്ചു കൊണ്ടു ബാവാ തിരുമേനി സുറിയാനിയിൽ പ്രസംഗിച്ചു. ദയറാവകയായി ഞങ്ങൾക്കും കൂടിയിരുന്ന എല്ലാവർക്കും കാപ്പിയും മധുരപലഹാരങ്ങളും നൽകി. ഉച്ചഭക്ഷണത്തിനു ശേഷം അവിടെത്തന്നെ ഞങ്ങൾ അന്നു വിശ്രമിച്ചു. പിറേറ ദിവസം പ. ദൈവമാതാവിൻെറ പെരുനാളാകയാൽ 4 മണിയോടുകൂടി ഞങ്ങൾ എല്ലാവരും പള്ളിയകത്തു പോയി സന്ധ്യാപ്രാർത്ഥന നടത്തി. തണുപ്പു വളരെ അധികമാകയാൽ പള്ളിയകത്തും മുകളിലുമെല്ലാം ഹീററർ വച്ചിരുന്നു. സന്ധ്യാനമസ്ക്കാരം കഴിഞ്ഞു ഞങ്ങൾ സ്വീകരണഹോളിൽ പോയിരുന്നു. പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും പൗരമുഖ്യന്മാരും ഇതരസമുദായങ്ങളിൽ പെട്ട പല മാന്യവ്യക്തികളും ഞങ്ങളെ കാണുന്നതിനും പരിചയപ്പെടുന്നതിനുമായി അവിടെ കൂടിയിരുന്നു. അവർ എല്ലാവരും ബാവാ തിരുമേനിയുടെ ക്ഷേമം അന്വേഷിക്കയും ഞങ്ങൾ എല്ലാവരുമായി കുശലപ്രശ്നങ്ങൾ നടത്തുകയും ചെയ്തു. ജനുവരി 28—ാം തീയതി വ്യാഴാഴ്ച ദൈവമാതാവിൻെറ പെരുനാളിൽ മർക്കോസിൻെറ ദയറായിലെ പള്ളിയിൽ പൗലൂസു മാർ പീലക്സീനോസു മെത്രാപ്പോലീത്താ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. നമ്മുടെ കർത്താവും ശിഷ്യന്മാരും കൂടി പെസഹാ ഭക്ഷിച്ചതു ഇവിടെവച്ചാണ്. പെന്തിക്കുസ്തിനാളിൽ പ. അപ്പസ്തോലന്മാർ കൂടിയിരുന്നതും പരിശുദ്ധ റൂഹാ ഇറങ്ങിയതും ഇവിടെ തന്നെയാണ്. വി. ദൈവമാതാ

വിന്റെ ഒരു ചിത്രം ഈ പള്ളിയിൽ വച്ചിട്ടുണ്ട്. വളരെ യേറെ പഴക്കമുള്ള ഈ ചിത്രം വി. ലൂക്കോസ് ഏവൻ ഗേലിസ്താ എഴുതിയിട്ടുള്ളതാണെന്നു വിശ്വസിക്കപ്പെടുന്നു. പ. ദൈവമാതാവിന്റെ ഇത്രയും മനോഹരവും വിശിഷ്ടവുമായ ഒരു ചിത്രം മറ്റെങ്ങുമില്ലത്രേ. അനേകരും ഈ ചിത്രത്തിന്റെ ഫോട്ടോ എടുത്തിട്ടുണ്ടെങ്കിലും അവയൊന്നിനും ഈ ചിത്രത്തോളം ഭംഗിയോ മനോഹാരിതയോ കിട്ടിയിട്ടില്ലെന്നാണ് അറിഞ്ഞത്. വി. മാതാവിന്റെ നാമത്തിൽ ഇവിടെ പല അത്ഭുതങ്ങളും നടക്കുന്നതായി പലരിൽ നിന്നും ഞങ്ങൾക്കു മനസ്സിലാക്കാൻ കഴിഞ്ഞു.

വി. കുർബ്ബാനയ്ക്കുശേഷം രാവിലത്തെ ഭക്ഷണം കഴിഞ്ഞു ഞങ്ങൾ വി. സ്ഥലങ്ങൾ സന്ദർശിക്കുവാൻ പുറപ്പെട്ടു. പോകുന്നവഴി പട്ടണാധിപനെ (മുനിസിപ്പൽ ചെയർമാൻ) ആദ്യമായി ഞങ്ങൾ സന്ദർശിച്ചു കുശലപ്രശ്നം നടത്തി. തലേ ദിവസം അദ്ദേഹം ദയറായിൽ എത്തി ഞങ്ങളെ സന്ദർശിച്ചതാണ്. അദ്ദേഹം സന്തോഷത്തോടെ ഞങ്ങളെ സ്വീകരിച്ച് ഉപചരിക്കയും യറുശലേമിന്റെ ഒരു ഭൂപടം ഞങ്ങൾക്കു നൽകുകയും ചെയ്തു. ഒലിവുമല അഥവാ അസൻഷൻഹിൽ ആണ് ആദ്യമായി ഞങ്ങൾ കണ്ടത്. നമ്മുടെ കർത്താവു പലപ്പോഴും ഇവിടെ വന്നു പ്രാർത്ഥിച്ചിട്ടുണ്ട്. ഇവിടെവച്ചാണു നമ്മുടെ കർത്താവു സ്വർഗ്ഗാരോഹണം ചെയ്തതും. ഈ സ്ഥലം ഇപ്പോൾ മുസ്ലീങ്ങളുടെ കൈവശമാണ്. അവർ ഭംഗിയായി ഈ സ്ഥലം സൂക്ഷിക്കുന്നു. അവിടെ ഒരു പാറമേൽ നമ്മുടെ കർത്താവിന്റെ കാൽപാടുകൾ ഇപ്പോഴും കാണുമാറുണ്ട്. ഈ പാറ ഇപ്പോൾ ഒരു ചെറിയ കെട്ടിടത്തിനുള്ളിലാണ്. അതു ഭക്തിപൂർവ്വം സൂക്ഷിക്കപ്പെടുന്നു. ഞങ്ങൾ എല്ലാവരും ഭക്തിപൂർവ്വം ആ കാൽപ്പാടുകൾ കുമ്പിട്ടു മുത്തുകയും അവിടെ പ്രാർത്ഥിക്കയും ചെയ്തു. സ്വർഗ്ഗാരോഹണപ്പെരുനാളിൽ ഇവിടെ വലിയ തിക്കും തിരക്കുമാണ് വിവധസ

ദാംഗങ്ങളാം അന്നേദിവസം ഇവിടെവന്നു കൂടുന്നു. സുറിയാനിക്കാരും ഗ്രീക്കുകാരും അർമ്മീനിയാക്കാരും ഇഗ്രപ്തായക്കാരും ഇവിടെ അന്നേദിവസം വി. കർബ്ബാന അർപ്പിക്കും. എല്ലാവർക്കും ഇവിടെ പ്രത്യേകം പ്രത്യേകം ത്രോണോസുകൾ ഉണ്ട്. മുൻപ്രസ്താവിച്ച പൊറിയ കെട്ടിടം ഒഴിച്ചാൽ ഇവിടം മുഴുവൻ വെളിംപ്രദേശമാണ്. മേൽ പറഞ്ഞ സഭകളുടെ ത്രോണോസുകൾ പണിതിരിക്കുന്നതു വെളിംപ്രദേശത്തു തന്നെയാണ്. സ്വർഗ്ഗാരോഹണപ്പെരുനാളിൽ എല്ലാവരും അവരവർക്കുള്ള ത്രോണോസിന്മേൽ കൂടാരം കെട്ടും. അങ്ങനെയാണു അന്നേദിവസം വി. കർബ്ബാന അർപ്പിക്കുന്നതു്. പിന്നീടു സൈത്തു പർവ്വതത്തിലേക്കാണു ഞങ്ങൾ പോയതു്. ഇതു ഒലിവുമലയും അടുത്തുതന്നെയാണ്. ഇവിടെ റോമൻകത്തോലിക്കർക്കു മനോഹരമായ ഒരു പള്ളിയുണ്ടു്. നമ്മുടെ കർത്താവു ശിഷ്യന്മാരെ 'ആകാശത്തിലുള്ള ബാവാ' എന്ന പ്രാർത്ഥന പഠിപ്പിച്ചതു് ഇവിടെ വച്ചാണ്. ആ പള്ളിയുടെ ഭിത്തികളിന്മേൽ കർത്താവിൻെറ പ്രാത്ഥന വിവിധ ഭാഷകളിൽ എഴുതിവച്ചിട്ടുണ്ടു്. ഏതാണ്ടു് 65 ഭാഷകളിൽ എഴുതിയിട്ടുള്ളതു ഞാൻ എണ്ണി നോക്കി. നമ്മുടെ കർത്താവു് അഞ്ചപ്പവും രണ്ടു മീനും കൊണ്ടു് അയ്യായിരം പേരെ തീററി തൃപ്തരാക്കിയ സ്ഥലവും ഞങ്ങൾ കണ്ടു. ഇതും സൈത്തു പർവ്വതത്തിന്റെ സമീപമാണ്.

## ഗത്സമേന

ഗത്സമേന എന്നു കേൾക്കുന്ന മാത്രയിൽ നമ്മുടെ കർത്താവിൻെറ വി. പീഡാനുഭവത്തെക്കുറിച്ചുള്ള ചിന്ത നമ്മുടെ ഹൃദയത്തിൽ വരുന്നു. പെസഹാഭക്ഷണത്തിനുശേഷം ആ രാത്രിയിൽ കർത്താവു മുട്ടുകുത്തി രക്തം വിയർത്തു പ്രാർത്ഥിച്ച സ്ഥലമാണ്. യൂദാ ചുംബനം മൂലം കർത്താവിനെ യഹൂദന്മാർക്കു് ഇവിടെവച്ചാണല്ലോ ഒററിക്കൊടുത്തതു്. യഹൂദന്മാർ, നമ്മുടെ കർത്താവി

നെ പിടിച്ചു ബന്ധിച്ചതും ഇവിടെ വച്ചു തന്നെയാണ്. ഈ സ്ഥലം ഇപ്പോഠം റോമൻ കത്തോലിക്കരുടെ കൈവശമാണ്. ഞങ്ങഠം അവിടെയും വളരെ നേരം മുട്ടുകുത്തി നമസ്ക്കരിച്ചു.

## ദൈവമാതാവിൻെറ കബറിടം

പ. കന്യകമറിയാമിനെ കബറടക്കിയ വി. സ്ഥലമാണ് പിന്നീടു ഞങ്ങഠം സന്ദർശിച്ചതു്. ഇപ്പോഠം വി. കബർ മനോഹരമായ ഒരു വലിയ പള്ളിയുടെ അകത്താണ്. ഈ പള്ളി ഗ്രീക്കുകാരുടെ അധീനതയിലാണ്. ഒലിവു മലയുടെ അടിവാരത്തിലാണു ഈ പള്ളി. വി. കബറിങ്കൽ ഞങ്ങഠം കുമ്പിട്ടു നമസ്ക്കരിച്ചു. പള്ളി ഗ്രീക്കുകാരുടെ കീഴിലാണെങ്കിലും കബറിങ്കൽ അർമ്മീനിയാക്കാർക്കും ഗ്രീക്കുകാർക്കും സുറിയാനിക്കാർക്കും ഇഗുപ്തായക്കാർക്കും പ്രത്യേകം പ്രത്യേകം ത്രോണോസുകഠം ഉണ്ടു്. സൗകര്യംപോലെ ഓരോ വകുപ്പുകാരും ഇവിടെ ആരാധനകഠം നടത്തുന്നു. തറ നിരപ്പിൽ നിന്നും 72 പടികഠം കീഴ്പ്പോട്ടു ഇറങ്ങി ചെന്നാൽ മാത്രമേ പള്ളിയകത്തു പ്രവേശിക്കുവാൻ സാധിക്കുകയുള്ളു. പ. ദൈവമാതാവിൻെറ മാതാപിതാക്കളായ ഹന്നാ, യൂയാക്കീം എന്നിവരുടെ കബറുകഠം ഒരുമിച്ചും മാർ യൗസേപ്പിൻെറ കബർ ഇതിനു എതിർവശത്തും കാണാം. കുരിശാകൃതിയിലാണ് പള്ളി പണിതിരിക്കുന്നതു്. വളരെ ആഴമുള്ളതും ഒരിക്കലും വെള്ളം വററാത്തതുമായ ഒരു കിണറും പള്ളിക്കകത്തുണ്ടു്. ഞങ്ങഠം ഇതിൽ നിന്നും വെള്ളം കോരി എടുത്തു കുടിക്കുകയും മുഖത്തും മററും തളിക്കുകയും ചെയ്തു. ഈ വിശുദ്ധസ്ഥലം അനേകായിരം ജനങ്ങഠം വന്നു് കാണുകയും കിണററിൽ നിന്നും വെള്ളം കോരി കുടിക്കുകയും മുഖത്തും മററും തളിക്കുകയും ചെയ്യുന്നതും ഞങ്ങഠം കണ്ടു.

ഇതിനുശേഷം ബഥാന്യായിലേക്കാണു ഞങ്ങഠം പോയതു്. ഇവിടെ ആയിരുന്നുവല്ലോ ബഥാന്യായിലെ ലാസറിൻെറയും സഹോദരികളായ മാർത്തയുടെ

യും മറിയാമിൻെറയും ഭവനം. ലാസറിൻെറ ശവകുടീ
രം ഇവിടെയാണ്. ഈ സ്ഥലം ഇപ്പോൾ ലത്തീൻ
കത്തോലിക്കരുടെ കൈവശമാണ്. ഇവിടെ മനോഹ
രമായ ഒരു പള്ളിയും ഒരു കോൺവെൻറും ഉണ്ട്. ഒരു
ബിഷപ്പും ഇവിടെ താമസിച്ചുവരുന്നു. പള്ളിയകത്തു
പ്രവേശിച്ചാൽ ആദ്യം കാണുന്ന ത്രോണോസിൻെറ
മുൻഭാഗത്തു ലാസറിൻെറ കല്ലറ തുറക്കുന്ന രീതിയിൽ
രണ്ടുപേർ അതിൻെറ മൂടി മാററുന്നതായി ചിത്രീകരി
ക്കപ്പെട്ടിരിക്കുന്നു. അതു മാർത്ത, മറിയ എന്നിവരുടെ
ചിത്രങ്ങളായിരിക്കാം. പള്ളിയോടു തൊട്ടടുത്തുതന്നെ
യാണു ലാസറിൻെറ ഭവനം. ഈ ഭവനത്തിലാണ്
ബിഷപ്പ് ഇപ്പോൾ താമസിക്കുന്നത്. ഞങ്ങളെ കണ്ട
ഉടനെ തന്നെ ബിഷപ്പ് ഇറങ്ങിവന്നു സന്തോഷത്തോ
ടെ സ്വീകരിക്കയും വീഞ്ഞും ബിസ്ക്കററും തന്നു ഞ
ങ്ങളെ സൽക്കരിക്കയും ചെയ്തു. മാർപാപ്പാ തിരുമേനി
ഊർശ്ലേം സന്ദർശിച്ച അവസരത്തിൽ ഒരു മണിക്കൂർ
നേരം ഈ ബിഷപ്പിൻെറ മുറിയിൽ വിശ്രമിച്ചതാ
യി അദ്ദേഹം ഞങ്ങളോടു പറഞ്ഞു. കുശലപ്രശ്നങ്ങൾ
ക്കുശേഷം ബിഷപ്പിനോടു യാത്ര പറഞ്ഞു ഞങ്ങൾ സ
ന്ദർശനം തുടർന്നു. അവിടെ നിന്നു പുറത്തിറങ്ങിയ
ഉടനെ ഞങ്ങൾ കണ്ടതു ലാസറിനെ അവസാനമായി
അടക്കം ചെയ്ത ഒരു വലിയ ഗുഹയാണ്. ആ ഗുഹ
യിൽ എല്ലാവരും ഇറങ്ങി ശവകുടീരം ദർശിച്ചു. അ
ബ്ശാലോമിൻെറ ശവകുടീരവും കന്യാസ്ത്രീഅമ്മ,
യേശുതമ്പുരാനെ കുളിപ്പിക്കയും വസ്ത്രങ്ങൾ അലക്കു
കയും ചെയ്തിരുന്ന കുളവും പിന്നീടു കണ്ടു. പല പടി
കൾ ഇറങ്ങിച്ചെന്നാൽ മാത്രമേ ഈ കുളം ശരിയായി
കാണുവാൻ സാധിക്കുകയുള്ളു. ഞങ്ങളിൽ ചിലർ കു
ത്തിൽ ഇറങ്ങി വെള്ളം കോരി കുടിച്ചു. ഭൂമിയുടെ അടി
യിൽ നിന്നും പുറപ്പെടുന്ന നല്ല ഒരുറവ വളരെ ശക്തി
യായി ഈ കുളത്തിനടിയിൽകൂടി ഒഴുകുന്നുണ്ടെന്നുള്ളതു
രസാവഹമാണ്.

അടുത്തതായി ഞങ്ങൾ കണ്ടതു് ബേത്ത്സയിദാ കുളമാണു്. കുളത്തിനു സമീപം ഒരു പഴയ പള്ളിയുടെ മദ്ബഹാ, ഹൈക്കലാ എന്നിവയുടെ ശൂന്യശിഷ്ടങ്ങൾ കാണുന്നുണ്ടു്. ഈ കുളവും ശരിയായി കാണണമെങ്കിൽ വളരെയധികം പടികൾ കീഴ്പ്പോട്ടിറങ്ങണം. ഈ കുളത്തിനു സമീപം റോമൻ കത്തോലിക്കരുടെ ഒരു വൈദികസെമിനാരിയുണ്ടു്. കുളവും ആ സ്ഥലവും അവരുടെ തന്നെ കൈവശത്തിലും സൂക്ഷിപ്പിലുമാണു്. സെമിനാരിയിലെ വൈദികരും ശെമ്മാശ്ശന്മാരും വന്നു സന്തോഷത്തോടെ ഞങ്ങളെ സ്വീകരിച്ചു. ഞങ്ങൾ അവിടമെല്ലാം ചുററി നടന്നുകണ്ടു ഇതെല്ലാം കണ്ടതിനുശേഷം ഞങ്ങൾ മർക്കോസിൻെറ ദയറായിലേക്കു മടങ്ങിപ്പോന്നു. ഉച്ചഭക്ഷവും വിശ്രമവും കഴിഞ്ഞു ദാനിയേൽ മാർ പീലക്സീനോസു തിരുമേനിയും ഞാനും ഒരുമിച്ചു നമ്മുടെ കർത്താവിൻെറ കബറിങ്കൽ പോയി കുമ്പിട്ടു നമസ്ക്കരിച്ചു. വി. കബറിടം സ്ഥിതിചെയ്യുന്നതു വളരെ വിശാലമായ ഒരു പള്ളിയുടെ അകത്താണു്. ഇപ്പോൾ എല്ലാ ക്രിസ്ത്യവിഭാഗങ്ങളും കൂടി ഈ പള്ളി പൊളിച്ചു പണിതുകൊണ്ടിരിക്കുകയാണു്. കർത്താവിനെ കിടത്തി കുരിശിന്മേൽ ആണികൾ തറച്ച സ്ഥലം, കുരിശു നിവർത്തു നാട്ടിയ സ്ഥലം, കുരിശിൽനിന്നും ഇറക്കി കുളിപ്പിച്ച സ്ഥലം, വി. കബർ, കന്യാസ്ത്രീ അമ്മ കരഞ്ഞുകൊണ്ടു നിന്ന സ്ഥലം ഇവയെല്ലാം ഞങ്ങൾ കണ്ടു. ഇവയെല്ലാം തന്നെ പള്ളിക്കകത്താണു്. ഇതെല്ലാം കണ്ടതിനുശേഷം അവിടെ നിന്നു മനോഹരമായ കുറച്ചു ചെറിയ കുരിശുകൾ വാങ്ങിക്കൊണ്ടു ഞങ്ങൾ തിരിച്ചുപോന്നു. അനുഗ്രഹപ്രദവും ഭംഗിയേറിയതുമായ ആ ചെറിയ കുരിശുകൾ, നാട്ടിൽ വന്നപ്പോൾ ഞങ്ങളെ കാണുന്നതിനും വിവരങ്ങൾ അറിയുന്നതിനും ഞങ്ങളുടെ അടുക്കൽ വന്നിരുന്ന ആളുകൾക്കു ഞങ്ങൾ വിതരണം ചെ

ഷ്ഠ. എത്രയും സന്തോഷത്തോടും ഭക്തിവിശ്വാസത്തോടും കൂടിയാണു് അമൂല്യമായ ആ നിധി അവർ സ്വീകരിച്ചതെന്നു പറയേണ്ടതില്ലല്ലോ. ഇപ്പോഴും അനേകം ആളുകൾ കരിശിനുവേണ്ടി എന്നെ സമീപിച്ചുകൊണ്ടിരിക്കുന്നു. മുഴുവനും കൊടുത്തു തീർന്നുപോയതിനാൽ പലരും ഇച്ഛാഭംഗപ്പെട്ടാണു പോകുന്നതു്. ദൈവം അനുവദിക്കുന്നപക്ഷം ഒരു കൊല്ലത്തിനകം ഇവിടെനിന്നു ഞങ്ങൾ കുറച്ചു പേർ ഒരുമിച്ചു വി. നാടുകളിലേക്കു് ഒരു തീർത്ഥാടനം നടത്തുന്നതിനു നിശ്ചയിച്ചിരിക്കുകയാണു്. അതു സാധിക്കുമെങ്കിൽ ഇപ്പോൾ നിരാശപ്പെട്ടിരിക്കുന്നവർക്കു അവിടെനിന്നും ഞങ്ങൾ കുരിശുകൾ കൊണ്ടുവന്നു കൊടുക്കണമെന്നുദ്ദേശിക്കുന്നു. നിവൃത്തിയുള്ളവർ വി. നാടുകൾ സന്ദർശിക്കേണ്ടതാണു്. അങ്ങനെ പോകണമെന്നു ആഗ്രഹമുള്ളവർക്കു കഴിവുള്ള എല്ലാവിധ സഹായങ്ങളും ചെയ്തുകൊടുക്കുന്നതാണെന്നു പ്രസ്താവിപ്പാൻ താൽപ്പര്യമുണ്ടു്. വിദേശങ്ങളിലേക്കു പോകുന്ന ആളുകൾ അവർ പോകുന്ന സ്ഥലങ്ങൾ സന്ദർശിക്കുന്നതിനോ വിവരങ്ങൾ ഗ്രഹിക്കുന്നതിനോ മററുള്ളവർക്കു് ഒരു അവസരം ഉണ്ടാക്കികൊടുക്കുന്നതിൽ വൈമുഖ്യം പ്രദർശിപ്പിക്കുന്ന ഒരു ദുഷ്പ്രവണത നമ്മുടെ ചില പ്രമുഖ വ്യക്തികളിൽ കാണുന്നുണ്ടെന്നുള്ളതു രഹസ്യമായ ഒരു പരസ്യമാണു്. രണ്ടു മാസക്കാലത്തോളം ദൈവാനുഗ്രഹത്താൽ മിഡിൽ ഈജിപ്ററു മുഴുവൻ ചുററി സഞ്ചരിച്ചു കാണുന്നതിനു ലഭിച്ച ഭാഗ്യം ഒരു മഹാഭാഗ്യമായിത്തന്നെ ഞാൻ കരുതുന്നു.

ഞങ്ങൾ നാലു മണി കഴിഞ്ഞു മർക്കോസിന്റെ ദയറായിൽ എത്തി സന്ധ്യാപ്രാർത്ഥനയിൽ സംബന്ധിച്ചു. പ്രാർത്ഥനാനന്തരം പതിവുപോലെ സ്വീകരണഹോളിൽ ഞങ്ങൾ ചെന്നിരുന്നു. ആ സമയം ഹാമാനിലെ നമ്മുടെ പള്ളി വികാരി ബ. പത്രോസ് അച്ചനും പള്ളിപ്രമാണികളിൽ കുറെ പേരും കൂടിവന്നു

ഞങ്ങളെ കാണുകയും ബാവാ തിരുമേനിയുടെയും മററും കൈ മുത്തി കുശലങ്ങാം അന്വേഷിക്കയും ചെയ്തു. ഊർശ്ലേമിലെ പല പ്രമുഖ വ്യക്തികളും ബേത് ലഹേമിലെ നമ്മുടെ അച്ചനും കുറെ ജനങ്ങളും ഇതര സമുദായാംഗങ്ങളായ പല പ്രശസ്ത വ്യക്തികളും അന്നത്തെ സന്ദർശകരുടെ ഗണത്തിൽ ഉൾപ്പെടുന്നു.

# VIII

## ബേത്ലഹേമിൽ

പിറേറ ദിവസം (വെള്ളിയാഴ്ച) ബേത്ലഹേമിലെ നമ്മുടെ പള്ളിയിലാണ് ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിക്കുന്നതിന് നിശ്ചയിച്ചിരുന്നത്. അതിനാൽ പിറേറ ദിവസം അതിരാവിലെ തന്നെ ഞങ്ങൾ അങ്ങോട്ടു പോയി. മർക്കോസിന്റെ മേടയിൽ നിന്നും പതിമൂന്നു മൈൽ ദൂരത്തിലാണ് ബേത്ലഹേമിലെ നമ്മുടെ പള്ളി. ഞങ്ങൾ പള്ളിക്ക് ഒരു മൈൽ അടുത്തെത്തി. പള്ളിക്കാർ എല്ലാവിധ പള്ളിസാമാനങ്ങളോടും വാദ്യമേളങ്ങളോടും ഞങ്ങളുടെ വരവേല്പിന് അവിടെ കാത്തുനിന്നിരുന്നു. അനേകം കാറുകൾ അകമ്പടി സേവിക്കുന്നതിനുമുണ്ടായിരുന്നു. അർമ്മീനിയൻ ഗ്രീക്കുസഭകളെ പ്രതിനിധീകരിച്ചു വൈദികരും ജനങ്ങളും ഈ സ്വീകരണത്തിൽ സംബന്ധിച്ചു. പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തിയതിനുശേഷം ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. വലിയ ഒരു ജനക്കൂട്ടം ഇതിൽ സംബന്ധിച്ചു.

വി. കുർബ്ബാനയ്ക്കു ശേഷം എല്ലാവരും പള്ളിവക സ്വീകരണഹോളിൽകൂടി. പട്ടണത്തിലെ മേയറും ഉയർന്ന ഉദ്യോഗസ്ഥന്മാരും വിവിധ സഭകളെ പ്രതിനിധീകരിച്ചു ബിഷപ്പന്മാരും മേടയക്കാരും പട്ടക്കാരും വമ്പിച്ച ഒരു ജനക്കൂട്ടവും അവിടെ സന്നിഹിതരായിരുന്നു. തുടർന്നു സ്വീകരണയോഗം നടത്തപ്പെടുകയും യോഗത്തിൽ മേയറും മററു പല പ്രശസ്തവ്യക്തികളും ഞങ്ങളെ സ്വാഗതം ചെയ്തുകൊണ്ടു പ്രസംഗിക്കയും ചെയ്തു. അതിനുശേഷം മുനിസിപ്പാലിററി വകയായി തിരു

മേനിമാർക്കു് ഓരോ കുരിശ്ശും മാലയും സമ്മാനിച്ചു. പള്ളിക്കാരുടെ വകയായി ഞങ്ങൾക്കെല്ലാവക്കും ഓരോ കുരിശ്ശും മാലയും നൽകി. ബേത്‌ലഹേമിൽ നമ്മുടെ കർത്താവു ജനിച്ച കല്ലുടവും മാലാഖമാർ ഇറങ്ങി വന്നു കർത്താവിനെയും തന്റെ മാതാവിനെയും വന്ദിച്ചു വണങ്ങുന്നതും, കാണിക്കുന്ന അതിവിശിഷ്ടവും മനോഹരവും വിലപിടിപ്പുള്ളതുമായ ഒരു പ്രതിമ ബാവാതിരുമേനിക്കു പ്രത്യേകമായും സമ്മാനിക്കപ്പെട്ടു. കാലം ചെയ്ത വ. കാതോലിക്കാ ബാവാ തിരുമേനി ഉപയോഗിച്ച വിശിഷ്ട വസ്തുക്കൾ സൂക്ഷിച്ചിരിക്കുന്ന മുറിയിൽ ഇതും ഭംഗിയായി സൂക്ഷിച്ചുവച്ചിരിക്കുന്നു. ഇതു കൂടാതെ പള്ളിക്കാർ മററു പല സാധനങ്ങളും തിരുമേനിമാർക്കു സമ്മാനം കൊടുത്തു. ഉച്ചയ്ക്കു ബാവാ തിരുമേനിയുടെ ബഹുമാനാത്ഥം കേമമായ ഒരു ലഞ്ചിയൻ പാർട്ടിയുമുണ്ടായിരുന്നു.

വിശ്രമത്തിനുശേഷം ബേത്‌ലഹേമിലെ പുണ്യസ്ഥലങ്ങൾ കാണുന്നതിനു ഞങ്ങൾ പുറപ്പെട്ടു. മിശിഹാ തമ്പുരാൻ ജനിച്ച സ്ഥലത്തേക്കാണു ഞങ്ങൾ ആദ്യമായി പോയതു്. വി. മാതാവു കർത്താവിനെ പ്രസവിച്ച സ്ഥലത്തു് ഇന്നു് ഒരു വലിയ ദേവാലയമാണു കാണുന്നതു്. താൻ ഭൂമിയിൽ ജനിച്ച ആ കല്ലുടാവിനു മീതെയാണു വി. ബലിപീഠം. അതിന്റെ അടിഭാഗം ഒരു ഗുഹയാണു്. ഗുഹയുടെ മീതെ അത്ഭുതനക്ഷത്രത്തിന്റെ ചിഹ്നവുമുണ്ടു്. രക്ഷ ഉദയം ചെയ്ത ആ പുണ്യസ്ഥലത്തുപാപികളായ ഞങ്ങൾ നിന്നുകൊണ്ടു എല്ലാം നോക്കിക്കാണുകയും ഹൃദയത്തിൽ സംഗ്രഹിക്കയുമാണു്. പരിശുദ്ധ ശിശുവിന്റെയും മാതാവിന്റെയും മുൻപിൽ ആനന്ദാത്ഭുതങ്ങൾ നിറഞ്ഞ ഹൃദയത്തോടെ അഞ്ജലീബദ്ധരായി സാഷ്ടാംഗ നമസ്കാരം ചെയ്യുന്ന ആട്ടിടയന്മാരെയും കാഴ്ചകൾ സമർപ്പിച്ച അനുഗൃഹീതരായ പൗരസ്ത്യവിദ്വാന്മാരെയും ഞങ്ങൾ

ദാർത്തു. സർവ്വശക്തൻ ഒരു ശിശുവായി മാനുഷികകരങ്ങളിൽ താലോലിക്കപ്പെടുന്നു. ഇവയെല്ലാം ചിന്തിച്ചപ്പോൾ ഞങ്ങളുടെ ഹൃദയം ഭക്തിപാരവശ്യത്താൽ നിറഞ്ഞു. ഞങ്ങളും അവിടെ സാഷ്ടാംഗനമസ്കാരം ചെയ്തു കാണിക്കകൾ സമർപ്പിച്ചു. അതിനു തൊട്ടു തെക്കുവശത്തു ഉണ്ണിമിശിഹായെ കീറുശീലകൾ പൊതിഞ്ഞു കിടത്തിയ പുൽത്തൊട്ടി ചുറ്റും കമ്പിയിട്ടും മീതെ വിവിധവർണ്ണോജ്ജ്വലങ്ങളായ വിളക്കുകൾ തൂക്കിയും അലങ്കരിച്ചിരിക്കുന്നു. രണ്ടായിരം വർഷങ്ങൾക്കപ്പുറമുള്ള ആ കാലഘട്ടത്തിലേക്കു ഞങ്ങളുടെ ഹൃദയം ചിറകടിച്ചു പറക്കുകയാണു്. അവിടെയും ഞങ്ങൾ കുമ്പിട്ടു നമസ്കരിച്ചു. ഈ സ്ഥലവും പള്ളിയുമെല്ലാം ഇപ്പോൾ ഗ്രീക്കുകാരുടെ കൈവശമാണു്. ഇവിടെയും സുറിയാനിക്കാർക്കും അർമ്മീനിയാക്കാർക്കും പ്രത്യേക ബലിപീഠങ്ങളും ആരാധനാസൗകര്യങ്ങളുമുണ്ടു്. ക്രിസ്തുമസ്സ് ദിനത്തിൽ എല്ലാ വകുപ്പുകാരും ഇവിടെ ശുശ്രൂഷകൾ നടത്തുന്നുണ്ടു്. ആ സന്ദർഭത്തിൽ ഈ ദേവാലയവും പരിസരങ്ങളും അതിമനോഹരമായി അലങ്കരിച്ചിരിക്കും, 'ദൈവപുത്രനായ ക്രിസ്തു ലോകരക്ഷയ്ക്കുവേണ്ടി ഇവിടെ ഭൂജാതം ചെയ്തു'വെന്നു വിവിധ ഭാഷകളിൽ ഭിത്തിമേൽ എഴുതിവച്ചിട്ടുണ്ടു്. വിവിധ ജാതിക്കാരും ഭാഷക്കാരും ദേശക്കാരും ഒരുപോലെ സമ്മേളിക്കുന്ന ഈ മനോഹര സ്ഥലം കുന്നുകളാലും താഴ്‌വരകളാലും ചുററപ്പെട്ടിരിക്കുന്നു. ഇതിനടുത്തു ഷെപ്പേർഡ് ഹിൽ എന്നു വിളിക്കപ്പെടുന്ന ഒരു മനോഹരമായ കുന്നും താഴ്‌വരയുമുണ്ടു്. ആട്ടിടയന്മാർ രാത്രികാലങ്ങളിൽ തങ്ങളുടെ ആടുകളെ സൂക്ഷിച്ചിരുന്നതു് ഇവിടെയാണു്. മാലാഖമാർ തിരുവവതാര സന്ദേശം അവർക്കു നൽകിയതും ഈ സ്ഥലത്തുവച്ചാണു്. അവിടെയും ഞങ്ങൾ ഇറങ്ങി പ്രാർത്ഥിച്ചു.

അനന്തരം ശലോമോന്റെ കുളങ്ങൾ കാണുന്നതിനാണു് ഞങ്ങൾ പോയതു്. പ്രധാനപ്പെട്ട മൂന്നു കുള

ങ്ങൾ അടുത്തടുത്തു സ്ഥിതി ചെയ്യുന്ന ചുററിലും കുന്നുക
ളുമുണ്ട്. ഈ കുളങ്ങൾക്ക സമീപമായിരുന്നു ശലോ
മോന്റെ വേനൽക്കാല വസതി. ശലോമോനും ഭാര്യ
മാരും ഈ കുളങ്ങളിലിറങ്ങി കുളികഴിഞ്ഞു ശരീരമാ
കെ സുഗന്ധദ്രവ്യങ്ങൾ പൂശി സന്തോഷമായി താമസി
ച്ചിരുന്നതു് ഇവിടെയാണ്. ആ കാലത്തു് ഐശ്വര്യ
ത്തിന്റെയും പ്രതാപത്തിന്റെയും രാജകീയദ്യുതി, കളി
യാടിക്കൊണ്ടിരുന്ന ആ രാജകൊട്ടാരത്തിന്റെ ശൂന്യ
ശിഷ്ടങ്ങൾ ഞങ്ങൾ അവിടെ കണ്ടു. അവ ലോകസുഖ
ങ്ങളുടെ നശ്വരാവസ്ഥയെ മൂകമായ ഭാഷയിൽ വിളി
ച്ചറിയിക്കുകയാണ്. ചുററും മതിൽ കെട്ടി ഈ കുളങ്ങൾ
ഭംഗിയായി സൂക്ഷിക്കുന്നുണ്ടു്. ഇപ്പോൾ ഈ കുളങ്ങൾ
ക്ക ചുററും മുന്തിരി, ഒലിവു്, സൈപ്രസ് മുതലായ
ചെടികളും വൃക്ഷങ്ങളും വളരുന്നു. ഗോതമ്പു് ഇവിടെ
നല്ലവണ്ണം ഉണ്ടാകുന്നു. കുന്നുകളാൽ ചുററപ്പെട്ടുകിടക്കു
ന്ന ഈ കുളങ്ങൾ നല്ല തടാകം പോലെയാണ്. മുൻപു
യറുശലേം പട്ടണത്തിലേക്ക് ആവശ്യമുള്ള വെള്ളം
പൈപ്പുവഴി ഈ കുളങ്ങളിൽനിന്നുമാണു കൊണ്ടുപൊ
യ്ക്കൊണ്ടിരുന്നതു്. അനുഗ്രഹീതമായ ഒരു പ്രകൃതിദൃശ്യ
മാണു കാഴ്ചക്കാർക്കു ഇവിടെ കാണാൻ കഴിയുന്നതു്.
മനോഹരമായ ഈ കുളങ്ങളും കുന്നുകളും നിത്യവും
തീർത്ഥാടകർ സന്ദർശിച്ചുകൊണ്ടിരിക്കുന്നു.

ഇവയെല്ലാം കണ്ടതിനുശേഷം യറുശലേമിലെ
അർമ്മീനിയൻ ബിഷപ്പിന്റെ ക്ഷണമനുസരിച്ചു അ
ദ്ദേഹത്തിന്റെ അരമനയിലേയ്ക്കു ഞങ്ങൾ പോയി. അ
രമനയോടു തൊട്ടുതന്നെയാണ് അവരുടെ തിയോള
ജിക്കൽ സെമിനാരി. ഞങ്ങൾ അവിടെ എത്തിയ
പ്പോഴേക്കും അവിടുത്തെ മെത്രാപ്പോലീത്തായും വൈ
ദികരും ശെമ്മാശ്ശന്മാരും ശുശ്രൂഷക്കാരും ചേർന്നു് അർ
മ്മീനിയൻ ക്രമപ്രകാരമുള്ള ഗാനാലാപത്തോടെ ഞങ്ങ
ളെ സ്വീകരിച്ചു. സ്വീകരണഹോളിൽവച്ചു കുശല

ശ്നങ്ങൾ കഴിഞ്ഞശേഷം യോഗം കൂടുകയും മെത്രാപ്പോലീത്താ തിരുമേനി ഞങ്ങളെ സ്വാഗതം ചെയ്തു പ്രസംഗിക്കയും ചെയ്തു. അർമ്മീനിയൻ സഭയും നമ്മുടെ സഭയും തമ്മിലുള്ള ബന്ധത്തെപ്പററിയും അർമ്മീനിയൻ സുപ്രീം കാതോലിക്കോസ് വസ്ക്കൻ തിരുമേനിയും ഡർഡേറിയൻ പാത്രിയർക്കീസു തിരുമേനിയും മലങ്കര സഭ സന്ദർശിച്ചതിനെപ്പററിയും മററും നമ്മുടെ ബാവാ തിരുമേനി വിജ്ഞാനപ്രദമായ ഒരു പ്രസംഗം ചെയ്തു. കൂടിയിരുന്ന എല്ലാവർക്കും വീഞ്ഞും കാപ്പിയും മധുരപലഹാരങ്ങളും വിതരണം ചെയ്യപ്പെട്ടു.

സ്വീകരണ മീററിംഗിനു ശേഷം ഞങ്ങൾ പള്ളിയിലേക്കു പോയി. വളരെ വിശാലവും മനോഹരവുമായ ദേവാലയമാണത്. പള്ളിയകം പരവതാനികൾ വിരിച്ചും സ്ഫടികവിളക്കുകൾ തൂക്കിയും മററും കമനീയമായി അലങ്കരിച്ചിട്ടുണ്ട്. വിശേഷിപ്പെട്ട രീതിയിൽ അലങ്കരിച്ചിട്ടുള്ള രണ്ടു ശ്രേഷ്ഠസ്ഥലങ്ങൾ പള്ളിയകത്തുണ്ട്. ഒന്നു നമ്മുടെ കർത്താവിന്റെ സഹോദരൻ മാർ യാക്കോബു ശ്ലീഹായുടെ കബറിന്മുകളിലും മററതു മാർ യാക്കോബു മല്പാന്റെ കബറിന്മുകളിലുമാണെന്നു മെത്രാപ്പോലീത്താ ഞങ്ങളോടു പറഞ്ഞു. ഇവിടെ ഞങ്ങൾ കുമ്പിട്ടു നമസ്ക്കരിച്ചു. യാത്ര പറഞ്ഞതിനുശേഷം മാർ മർക്കോസിന്റെ ദയറായിലേക്കു മടങ്ങി, മടങ്ങുന്ന വഴിക്കു സുറിയാനിക്കാരനായ ടെസ്സാ എം. മറോഗി എന്ന ആളിന്റെ പ്രത്യേക ക്ഷണപ്രകാരം അയാളുടെ ഭവനം ഞങ്ങൾ സന്ദർശിച്ചു. അവിടെവച്ചു സന്ധ്യാനമസ്ക്കാരം നടത്തുകയും ബാവാ തിരുമേനിയുടെ ബഹുമാനാർത്ഥം അവിടെ നടത്തപ്പെട്ട ഡിന്നർ പാർട്ടിയിൽ എല്ലാവരും പങ്കുകൊള്ളുകയും ചെയ്തു. മി. ടെസ്സാ ഒരു ധനാഢ്യനും പൊതുക്കാര്യപ്രസക്തനും വളരെ സ്നേഹസമ്പന്നനുമായ ഒരു വ്യക്തിയാണ്.

# IX

## യോർദാനും ചാവുകടലും

ജനുവരി 30—ാം തീയതി രാവിലെ യോർദ്ദാൻ നദി, ചാവു കടൽ മുതലായവ കാണുന്നതിനു ഞങ്ങൾ പോയി. നല്ല ശമറിയാക്കാരന്റെ ഉപമയിൽ പറയുന്ന യറുശലേമിൽ നിന്നു യറീഹോവിലേക്കുള്ള വഴിയിൽക്കൂടിത്തന്നെയാണ് ഞങ്ങൾ പോയതു്. കള്ളന്മാരിൽ നിന്നു ക്ഷതമേററവനെ കിടത്തിയ വഴിയമ്പലം ഈ വഴിക്കാണ്. ഞങ്ങൾ ഈ സ്ഥലത്തിറങ്ങി. ആതുരസേവനത്തിന്റെ പാവന സന്ദേശം ലോകത്തിനു വിളംബരം ചെയ്തു നിൽക്കുന്ന ആ വഴിയമ്പലം ദിവ്യരക്ഷകന്റെ മനുഷ്യസ്നേഹം വിളച്ചറിയിക്കുകയാണ്. ''നീയും പോയി അപ്രകാരം ചെയ്യുക'' എന്ന നിയോഗം ഈ സമയത്തു ഞാൻ ഓർത്തു. ഈ സ്ഥലത്തു് ഇപ്പോൾ ഒരു പോലീസു സ്റ്റേഷനും കാണുന്നുണ്ടു്. ഇതിനുശേഷം ഞങ്ങൾ യറീഹോവിലേക്കു തിരിച്ചു. ഈ വഴിയുടെ ഇരുവശങ്ങളിലുമുള്ള മനോഹരമായ കുന്നുകളിലും താഴ്വരകളിലുമാണ് ദാവീദു രാജാവു് ചെറുപ്പത്തിൽ ആടുകളെ മേയിച്ചിരുന്നതു്. ധാരാളം ആട്ടിൻ കൂട്ടങ്ങളെ ഇപ്പോൾ ഈ സ്ഥലത്തു കാണ്മാനുണ്ടു്. വെളുത്തതും കറുത്തതും ചുവന്നതുമായ ചെമ്മരിയാടുകൾ, ഈ കുന്നുകളുടെ ചെരിവുകളിലും താഴ്വരകളിലും ഗുഹപോലുള്ള വളരെ വാസസ്ഥലങ്ങൾ കാണുന്നുണ്ടു്. ഇവയിൽ മനുഷ്യവാസവുമുണ്ടു്. മൗണ്ടു് ഓഫ് ടെംപ്ടേഷൻ ആണു പിന്നീടു ഞങ്ങൾ കണ്ടതു്. രണ്ടു മൂന്നു വലിയ മലകളാണ് ഇവ. ഗ്രീക്കുകാരുടെ വക ഒരു വലിയ ആശ്രമം ഇവിടെയുണ്ടു്. ഈ കുന്നു

ങ്ങളിലും മനുഷ്യർ പാർക്കുന്ന അനേകം ഗുഹകൾ ഞ ങ്ങൾ കണ്ടു. ഈ മലകളുടെ അടിവാരത്തിൽ ആട്ടിൻ കൂട്ടങ്ങൾ മേയുന്നുണ്ടു്. ചുററുമുള്ള സ്ഥലങ്ങൾ മിക്ക വാറും നല്ല കൃഷിസ്ഥലങ്ങളാണു്. മുന്തിരി, ഓറഞ്ചു്, ഗോതമ്പു്, ബാർലി, വാഴ മുതലായവ തഴച്ചു വളരുന്നു ണ്ടു്. താഴ്‌വരയിൽ നിന്നും നാലഞ്ചു മൈൽ ചുററി നടന്നാൽ ഈ മലകളുടെ മുകളിൽ കയറാം. തീർത്ഥാ ടകരായ വളരെ പേർ ഈ മലമുകളിൽ കയറുകയും ഇ റങ്ങുകയും ചെയ്യുന്നതു ഞങ്ങൾ കണ്ടു ഇവിടെയെല്ലാം ഇറങ്ങി ചുററി നടന്നു കണ്ടതിനുശേഷം ഞങ്ങൾ പി ന്നെയും യാത്ര തുടർന്നു.

ഏലിശാ ചീത്തവെള്ളം ഉപ്പിട്ടു നല്ലതാക്കിയ കു ളമാണു് അടുത്തതായി ഞങ്ങൾ കണ്ടതു്. ഇപ്പോഴും ഇതിലെ വെള്ളം വളരെ നല്ലതാണു്. ഈ വെള്ളം പൈപ്പു വഴി പല സ്ഥലങ്ങളിലേയ്ക്കും കൊണ്ടുപോ കുന്നു. അടുത്തുള്ള കൃഷികൾക്കുപയോഗിക്കുന്നതും ഈ വെ ള്ളമാണു്. ഈ കുളത്തിൻെറ സമീപം നാലുവശങ്ങളി ലും ഓറഞ്ചു്, മുന്തിരി മുതലായവ സമൃദ്ധിയായി കൃ ഷിചെയ്തിരിക്കുന്ന മനോഹരമായ തോട്ടങ്ങളുണ്ടു്. ഓറ ഞ്ചു പഴുത്തു കിടക്കുന്നതു കൗതുകകരമായ കാഴ്ചതന്നെ യാണു്. പഴയ യറിഹോ ഈ കുളത്തിനടുത്തുനിന്നു ഏറെ ദൂരത്തിലല്ല. ഞങ്ങൾ ഇവിടെ ഇറങ്ങിക്കണ്ടു. പഴയ കാലത്തു കാലിഫ്‌മാരുടെ കൊട്ടാരം ഈ സ്ഥ ലത്തായിരുന്നു. അതിൻെറ ഇടിഞ്ഞു പൊളിഞ്ഞു കിട ക്കുന്ന ശൂന്യശിഷ്ടങ്ങൾ ഇപ്പോൾ അവിടെ കാണ്മാനു ണ്ടു്. ഈ കൊട്ടാരത്തിൻെറ ചില ഭാഗങ്ങൾ ഇപ്പോൾ യോർദ്ദാൻ ഗവർമ്മെൻറു നന്നാക്കിക്കൊണ്ടിരിക്കുകയാ ണു്. കൊട്ടാരത്തിൻെറ തൂണുകൾ മുഴുവനും മാർബിൾ കൊണ്ടുള്ളവയായിരുന്നു. തറ മുഴുവൻ മാർബിൾ വി രിച്ചിരിക്കുകയാണു്. പന്ത്രണ്ടു വർഷക്കാലം അനേകം ആളുകൾ ഇതിൻെറ പണി തുടർച്ചയായി നടത്തിയെ

കിലും പൂർത്തിയാക്കുവാൻ കഴിഞ്ഞില്ലത്രേ. കൊട്ടാരത്തിൻെറ പ്രധാന വാതിൽക്കൽ വച്ചിരുന്ന നക്ഷത്രചിഹ്നം ഇപ്പോഴും കേടുകൂടാതെ തന്നെ കാണപ്പെടുന്നു. ബാലാനികളും (കുളിസ്ഥലങ്ങൾ) കൊട്ടാരത്തിനകത്തുണ്ടു്. ഈ കൊട്ടാരത്തിനു രണ്ടു ഫർലോംഗു നീളവും കുറഞ്ഞ പക്ഷം അത്ര തന്നെ വീതിയുമുണ്ടു്. ഇറാക്കുകാരായ അറബികൾ വന്നാണു് ഇതു നശിപ്പിച്ചതു്. ഇതിൻെറ അവശിഷ്ടങ്ങൾ കിടക്കുന്നതു കാണേണ്ട കാഴ്ച തന്നെയാണു്. ഡാൻസിംഗിനു് ഉപയോഗിച്ചിരുന്ന ഒരു മുറി ഇപ്പോഴും അതേ നിലയിൽ തന്നെ സൂക്ഷിക്കുന്നുണ്ടു്. ആ മുറി മുഴുവനും മനോഹരമായി മൊസൈക്കു ചെയ്തിട്ടുള്ളതാണു്. സിറിയയിലെ ഹിസാം രാജാവു് 1·24—ൽ അദ്ദേഹത്തിൻെറ വേനൽക്കാലവസതിയായി പണികഴിപ്പിച്ചതാണീ കൊട്ടാരം. ഈ കൊട്ടാരത്തിൻെറ അവശിഷ്ടങ്ങളെല്ലാം കണ്ടതിനുശേഷം ഞങ്ങൾ യോർദ്ദാൻ നദിക്കരയിലേക്കു പോയി.

യോർദ്ദാൻ നദി അററാത്തുപർവ്വതത്തിൽ നിന്നും പുറപ്പെടുന്നു. ഇതു ഏകദേശം 400 മൈൽ ഒഴുകി ചാവുകടലിൽ പതിക്കുന്നു. എല്ലാസമയത്തും യോർദ്ദാനിലെ വെള്ളം കലങ്ങിയിരിക്കും. ചൂടുവെള്ളവുംപച്ചവെള്ളവും കൂടി സന്ധിക്കുന്ന ഒരു സ്ഥലമുണ്ടു്. ചൂടുള്ളവെള്ളവും പച്ചവെള്ളവും കൂടി കലർന്ന യോർദ്ദാനിലെ വെള്ളത്തിൽ നമ്മുടെ കർത്താവു മാമ്മോദീസാ മുങ്ങിയതിനെ അനുസ്മരിച്ചു കൊണ്ടാണു നാം ഇപ്പോഴും മാമ്മോദീസാതൊട്ടിയിൽ ചൂടുവെള്ളവും പച്ചവെള്ളവും കലർത്തുന്നതു്. ഞങ്ങൾ യോർദ്ദാനിൽ ഇറങ്ങി വെള്ളം കോരി മുഖം കഴുകി വായും ഒഴിച്ചു, അതിനുശേഷം ഒരു ബോട്ടിൽ കയറി മറുകരയ്ക്കും പോയി. പിന്നീടു വെള്ളം കോരി കുടിക്കയും ദേഹത്തു തൊട്ടുപുരട്ടുകയും ചെയ്തു കുറച്ചു വെള്ളം ഒരു കുപ്പിയിലാക്കി ഞാൻ നാട്ടിലേക്കു കൊണ്ടുവന്നിട്ടുണ്ടു്. നമ്മുടെ കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കു

ന്ന അവസരത്തിൽ ഇതിൽ നിന്നു കോരിച്ചെടുത്തു മാമ്മോദീസാ വെള്ളത്തിൽ ചേർത്തു മാമ്മോദീസാ മുക്കുന്നതു അനുഗ്രഹപ്രദമായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഇതിനു സമീപമുള്ള കുന്നുകളുടെ താഴ്‌വരകളിലും ഗുഹകളിലും മനുഷ്യർ താമസിക്കുന്നു. സാധാരണ മനുഷ്യർക്കു് അപ്രാപ്യമായിരുന്ന ഏതെങ്കിലും ഗുഹയിലായിരിക്കണം മാർ യോഹന്നാൻ മാംദാന വസിച്ചിരുന്നതു്. യോർദ്ദാൻ നദീതടപ്രദേശങ്ങളിൽ ഓറഞ്ചു് മുന്തിരി മുതലായവ സമൃദ്ധിയായി കൃഷിചെയ്യപ്പെടുന്നു. വൻതോതിലുള്ള തോട്ടങ്ങളുമുണ്ടു്. സുറിയാനിക്കാരായ നമുക്കു് യോർദ്ദാൻനദിയുടെ അടുത്തു തന്നെ ഒരു ചെറിയ ദേവാലയമുണ്ടു്. ദനഹാ പെരുനാളിൽ നമ്മുടെ വൈദികർ ഇവിടെ വന്നു ആരാധനകൾ നടത്തും.

എത്യോപ്യൻ സഭക്കാരുടെ വകയായ ഒരു ആശ്രമവും ഒരു കോൺവെൻറും ഒരു ചാപ്പലും ഇതിനടുത്തു തന്നെയുണ്ടു്. ഇവിടെ ഒട്ടധികം സന്യാസികളും സന്യാസിനികളും താമസിക്കുന്നു. ഞങ്ങൾ അവിടെ കയറി പ്രാർത്ഥിക്കുകയും അവരുടെ ആതിഥ്യം സ്വീകരിക്കയും ചെയ്തു. ചാപ്പലിനു വടക്കുവശത്തുള്ള വനത്തിൽ എത്യോപ്യൻ ഒനവായക്കാർ (ഏകാന്തവാസികൾ) താമസം ഉണ്ടു്. അവർ ഒരിക്കലും മറ്റു മനുഷ്യരെക്കാണുകയില്ല. തികഞ്ഞ ഏകാന്തതയാണു അവർ പാലിക്കുന്നതു്. ആശ്രമവാസികൾ അവർക്കു വല്ലപ്പോഴും ഭക്ഷണം കൊണ്ടുപോയി അവർ താമസിക്കുന്നിടത്തു വച്ചിട്ടുപോകും. അവർ തിരിച്ചു പോന്നതിനുശേഷമേ ഒനവായക്കാർ ഭക്ഷിക്കുകയുള്ളു. എത്യോപ്യൻ ചാപ്പൽ മാർ യോഹന്നാൻ മാംദാനായുടെ നാമത്തിലാണു പണികഴിപ്പിച്ചിരിക്കുന്നതു്. ആശ്രമവാസികൾ യോർദ്ദാനിൽ നിന്നു് എടുത്തു സൂക്ഷിച്ചിരുന്ന ഒന്നു രണ്ടു ചെറുകല്ലുകൾ തന്നതു സന്തോഷത്തോടെ ഞങ്ങൾ സ്വീകരിച്ചു നന്ദി പറഞ്ഞു് അവിടെനിന്നു പുറപ്പെട്ടു.

പിന്നീട ഞങ്ങഠം കണ്ടതു ചാവുകടലാണ്. പണ്ടു അബ്രഹാമിൻെറയും ലോത്തിൻെറയും കാലത്തു ഐശ്വര്യസമൃദ്ധമായിരുന്ന സോദോം ഗോമ്മറാ ദേശങ്ങളാണ് ഇന്നത്തെ ചാവുകടൽ. പാപിഷ്ഠമായി തീർന്ന സോദോംഗോമ്മറായെ നശിപ്പിച്ചതിൻെറ ഫലമായിട്ടാണു ചാവുകടൽ ഉണ്ടായതു് ഈ കടലിൻെറ മദ്ധ്യഭാഗത്തുവച്ചാണു ലോത്തിൻെറ ഭാര്യ ഉപ്പുതൂണായി തീർന്നതു്. കടലിൻെറ മറുകര ഇപ്പോഴത്തെ ഇസ്രായേൽ രാജ്യം വകയാണ്. കടലിൻെറ കിഴക്കു കരയിൽ നിന്നും നോക്കിയാൽ മറുകര കാണ്മാൻ കഴിയും. കടൽ എന്നു പറയപ്പെടുന്നുവെങ്കിലും ഇതു് ഒരു വലിയ തടാകമാണ്. കാററും പിശറും തിരമാലയുമൊന്നുമില്ലാതെ ഇതു് എപ്പോഴും ശാന്തമായിത്തന്നെ കിടക്കുന്നു. യാതൊരു ജീവിയും ഇതിൽ വസിക്കുന്നില്ല. ഉപ്പു കുറുക്കി കുടിച്ചാൽ ഉള്ളതിൽ കൂടുതലാണ് ഈ വെള്ളം കുടിച്ചാലത്തെ സ്ഥിതി. ഞാൻ അൽപ്പം രുചിച്ചു നോക്കി. ഉപ്പും പുളിയും എരിയുമെല്ലാം കൂടിയാലുള്ള രുചിയാണീവെള്ളത്തിനുള്ളതു്. പല ഇനങ്ങളിലുള്ള മീനാൽസു ഇതിൽ അടങ്ങിയിട്ടുണ്ടെന്നു പറയുന്നു. ഈ വെള്ളത്തിൽ മുങ്ങിത്താഴുവാൻ സാധിക്കയില്ല. ഇതു തൊട്ടു പുരട്ടിയാൽ ഏതു ത്വക്കു രോഗവും ശമിക്കുമെന്നും നേത്രരോഗികഠംക്കു് ഇതിലെ ഒരു തുള്ളി വെള്ളം കണ്ണിൽ ഒഴിച്ചാൽ സൗഖ്യം കിട്ടുമെന്നും ഒരു പാച്ചിലുണ്ടു്. ഏതായാലും ചാവുകടലിലെ വെള്ളവും ഒരു കുപ്പി ഞങ്ങഠം എടുത്തു കൊണ്ടുപോന്നു. ഈ വെള്ളം പൗലൂസു മാർ പീലക്സീനോസു തിരുമേനിയുടെ കൈവശമായിരുന്നതു ഞങ്ങഠം ബഹറിനിൽ വന്നപ്പോഠം തിരുമേനി മുള്ളുരുത്തിക്കാരൻ ഒരാളുടെ പക്കൽ ഏൽപ്പിച്ചുവെന്നും അയാഠം താമസിയാതെ നാട്ടിൽ വരുമ്പോഠം കൊണ്ടുവരുമെന്നും തിരുമേനി പിന്നീട എന്നോടു പറഞ്ഞു. ഈ വെള്ളവും കൊണ്ടു വളരെ ദിവസങ്ങഠം വി

വിധ സ്ഥലങ്ങളിൽ സഞ്ചരിച്ചശേഷം ഇതു ചെയ്യേണ്ടതില്ലായിരുന്നുവെന്നു ഞാൻ അറിയിച്ചപ്പോൾ ഏതു വിധമെങ്കിലും വെള്ളം വരുത്തിത്തരാമെന്നു തിരുമേനി ഉറപ്പു പറഞ്ഞിരിക്കുകയാണു്. അടുത്ത കൊല്ലം ഞാൻ ഊർശ്ലേമിൽ പോകുമ്പോൾ ചാവുകടലിലെ വെള്ളം നാട്ടിൽ കൊണ്ടുവരുന്നതാണു്. മെഡിററേനിയൻ സമുദ്രനിരപ്പിൽ നിന്നും ആയിരത്തി ഇരുന്നൂറു് അടി താഴ്ചയിലാണു് ഈ കടൽ സ്ഥിതി ചെയ്യുന്നതു്. ഇതിന്റെ തീരത്തു് ഇപ്പോൾ അഞ്ചു നിലയിലുള്ള ഒരു റെസ്റ്റോറന്റു പണിതീർത്തിട്ടുണ്ടു്. പല വ്യവസായശാലകളും ഇതിനടുത്തു സ്ഥാപിച്ചിട്ടുമുണ്ടു്. ഉപ്പുവെള്ളം പമ്പു ചെയ്തു പാടങ്ങളിൽ കയററി പല തരത്തിലുള്ള ലവണ വസ്തുക്കൾ ഉല്പാദിപ്പിക്കുക എന്നുള്ളതു ഇവിടത്തെ ഒരു വ്യവസായമായി തീർന്നിരിക്കുകയുമാണു്. വലിയ കെട്ടിടങ്ങൾ ഇപ്പോൾ ഇവിടെ പണിതീർത്തിട്ടുണ്ടു്. പുതിയവ പണിതുകൊണ്ടുമിരിക്കുന്നു. ഒരു നല്ല പൂന്തോട്ടം ഇപ്പോൾ കടൽതീരത്തു രൂപം കൊണ്ടുവരുന്നുണ്ടു്. ആകപ്പാടെ നോക്കിയാൽ പൂർവ്വിക പദവിയിലേക്കു് പുതുമയോടുകൂടിയ ഒരു തിരിച്ചു വരവു് അവിടെ നടക്കുന്നതായി തോന്നുന്നു.

ചാവുകടൽ കണ്ടതിനുശേഷം ഞങ്ങൾ മർക്കോസിന്റെ ദയറായിലേക്കു മടങ്ങുന്നവഴി വാലി ഓഫ് മോസസ് കണ്ടു. വളരെയധികം ക്ഷീണിച്ചിരുന്നതിനാൽ കാറിൽത്തന്നെ ഇരുന്നു കണ്ടതല്ലാതെ ഞങ്ങൾ അവിടെ ഇറങ്ങിയില്ല. സന്ധ്യയോടുകൂടി ഞങ്ങൾ ദയറായിൽ എത്തി. ജനുവരി 31–ാം തീയതി ഞായറാഴ്ച റാവിലെ ബാവാ തിരുമേനി നമ്മുടെ കർത്താവിന്റെ കബറിങ്കൽ സുറിയാനിക്കാരായ നമുക്കുള്ള ത്രോണോസിൽ വി. കർബാന അർപ്പിച്ചു. അറിമത്യാക്കാരൻ യൗസേപ്പിന്റെ തോട്ടത്തിൽ ആരേയും വച്ചിട്ടില്ലാത്ത ഒരു പുതിയ കല്ലറയിൽ നമ്മുടെ രക്ഷകന്റെ

തിരുശരീരം സുഗന്ധവർഗ്ഗം ഇട്ടു യൗസേപ്പും നിക്കോദീമോസും കൂടി സംസ്ക്കരിച്ച മഹാ പരിശുദ്ധ കബറുങ്കൽ വി. കർബ്ബാന അർപ്പിക്കുവാൻ ഈ വാർദ്ധക്യത്തിൽ സാധിച്ചതു ജീവിതത്തിലെ ഒരു മഹാഭാഗ്യമായിട്ടു തിരുമേനിയും അതിൽ സംബന്ധിക്കുവാനും ശുശ്രൂഷിക്കുവാനും സാധിച്ചതു ഒരു മഹാപുണ്യമായി ഞാനും കരുതുന്നു. നമ്മുടെ നാട്ടിൽ നിന്നും അപേക്ഷിച്ചിരുന്നവരെയെല്ലാം ബാവാ തിരുമേനി ഇവിടെവച്ചു ഓർക്കയും അവർക്കെല്ലാം വേണ്ടി വി. കർബ്ബാന അർപ്പിക്കയും ചെയ്തു. അന്നത്തെ വി. കർബ്ബാനയിൽ വളരെ അധികം പേർ സംബന്ധിച്ചിരുന്നു. വി. കർബ്ബാനയ്ക്കു മുൻപും അതു കഴിഞ്ഞും. നമ്മുടെ കർത്താവിനെ ക്രൂശിച്ച സ്ഥലം, കുരിശു നാട്ടിയ സ്ഥലം കബറടക്കിയസ്ഥലം എന്നിവ കാണുകയും അവിടെയെല്ലാം ഭക്തിപൂർവ്വം ഞങ്ങൾ കുമ്പിട്ടു നമസ്ക്കരിക്കയും ചെയ്തു.

ലോകരക്ഷകനായ നമ്മുടെ കർത്താവു യാഗമായി തീർന്ന ഈ പുണ്യസ്ഥലം എത്ര വലിയ ആത്മാനുഭൂതിയാണു തീർത്ഥാടകരായ ആരാധകരിൽ ഉളവാക്കുന്നതെന്നു ഇളികയില്ല നിർവ്വചിക്കുവാനാവില്ല. ആ മണ്ണിൽ തൃപ്പാദങ്ങൾ പതിച്ചതാണ്. തിരുശരീരത്തിൽ നിന്നും ഒലിച്ചിറങ്ങിയ തിരുരക്തം അവിടെ അലിഞ്ഞിറങ്ങിയതാണ്. അവിടത്തെ വായുവിൽ അവിടുത്തെ നിശ്വാസം വിലയം കൊണ്ടതാണ്. ആദാമിന്റെ തലയോട്ടി സ്ഥാപിച്ചിരുന്നിടു് കുരിശുനാട്ടിയ സ്ഥലത്തായിരുന്നു കർത്താവിന്റെ വിലാവിൽനിന്നു ഒഴുകിയ തിരുരക്തം ഒലിച്ചു് ഇവിടെ പതിച്ചു അബ്രഹാം ഇസ്സഹാക്കിനു് ഇവിടെയാണു ബലിപീഠം പണിതതു്. തലമുറകൾക്കെല്ലാം ഒരു വലിയ സുവിശേഷമായിത്തന്നെ ഈ പുണ്യസ്ഥലങ്ങൾ നിലകൊള്ളുന്നു. വി. കർബ്ബാനയ്ക്കുശേഷം ഗ്രീക്കു ഓർത്തഡോക്സു ബിഷപ്പിന്റെ ക്ഷണപ്രകാരം അദ്ദേഹത്തിന്റെ ആതിത്ഥ്യം ഞങ്ങൾ സ്വീകരിച്ചു. അവിടെനിന്നു ഞങ്ങൾ മക്കോ

ബാവായുടെ ദയറായിലേക്ക പുറപ്പെട്ടപ്പോഴേക്കും തിരുമേനിമാരുടെ വരവേൽപ്പിനായി ദയറായിലെ സ്ക്കൗട്ടു സംഘം ബാൻഡുമേളങ്ങളോടുകൂടി അവിടെ എത്തിക്കഴിഞ്ഞു. വൻപിച്ച ഒരു ഘോഷയാത്ര. വലിയ ഒരു ജനക്കൂട്ടം. തെരുവിലൂടെ നടന്നുള്ള ഈ ഘോഷയാത്ര ദയറായിൽ എത്തുന്നതിനു അരമണിക്കൂർ സമയം വേണ്ടിവന്നു. സ്ക്കൗട്ടുകളേയും, ജനക്കൂട്ടത്തേയും ബാവാ തിരുമേനി സ്ലീബാ ഉയർത്തി അനുഗ്രഹിച്ചു. എല്ലാവരും ഭക്തിപൂർവ്വം തിരുമേനിയുടെ കൈ മുത്തി അനുഗ്രഹം പ്രാപിച്ചു. തിരുമേനി എല്ലാവരോടും യാത്ര പറഞ്ഞു. ആത്മീയമായും മാനസികമായും ആനന്ദകരമായ അവിടുത്തെ വാസത്തിനും ദയറാവാസികളുടെയും നമ്മുടെ സഭാംഗങ്ങളുടെയും സ്നേഹനിർഭരമായ ശുശ്രൂഷകൾക്കും പെരുമാററങ്ങൾക്കും തിരുമേനി പ്രത്യേകം എല്ലാവരോടും നന്ദി പറഞ്ഞു. ഉച്ചകഴിഞ്ഞു ദയറായിലെ പരിചാരകർ, ആശ്രിതർ എന്നിവർക്ക തിരുമേനി സംഭാവനകൾ നൽകുകയും ദയറാവാസികളോടു പ്രത്യേകം നന്ദി പറഞ്ഞു യാത്ര ചോദിക്കുകയും ചെയ്തു.

യറുശലേം വിമാനത്താവളത്തിലേക്ക പുറപ്പെട്ടപ്പോൾ യറുശലേം നിവാസികളായ നമ്മുടെ ആളുകളിൽ പലരും ഞങ്ങളെ അനുഗമിച്ചു. വിമാനത്താവളത്തിൽ കൂടിയിരുന്ന ജനങ്ങളോടു ഞങ്ങൾ യാത്ര പറഞ്ഞപ്പോൾ എല്ലാവർക്കും മർമ്മഭേദകമായിരുന്നു.

# X

## ബേറൂട്ടിലെ സ്വീകരണം

എല്ലാവരും നോക്കി നില്ക്കവേ ഞങ്ങളുടെ വിമാനം ബേറൂട്ട ലക്ഷ്യമാക്കി പറന്നു തുടങ്ങി. അഞ്ചു മണി കഴിഞ്ഞു ഞങ്ങൾ ബേറൂട്ട വിമാനത്താവളത്തിലെത്തി. വിമാനത്തിൽ നിന്നു് ഇറങ്ങിയപ്പോൾ ഞങ്ങൾ കണ്ടതു് ഒരു .മനുഷ്യമഹാസമുദ്രത്തെയാണു്. ബേറൂട്ട പട്ടണം മുഴുവൻ വിമാനത്താവളത്തിനു ചുററും തടിച്ചുകൂടിയിരിക്കുകയാണോ എന്നു തോന്നിപ്പോയി. ജനക്കൂട്ടത്തെ നിയന്ത്രിക്കുന്നതിനു് ഒട്ടധികം പട്ടാളക്കാരും പോലീസുകാരും വളരെയധികം പണിപ്പെടേണ്ടിവന്നു. പാത്രിയർക്കാ അരമനയിലെ മാർ ദീയസ്കോറോസു ലൂക്കോ മെത്രാച്ചനും നമ്മുടെ നാട്ടിൽ മഞ്ഞിനിക്കരദയറായിൽ താമസിച്ചിരുന്ന ബ. അപ്രേം റമ്പാച്ചനും പല പട്ടക്കാരും ആയിരക്കണക്കിനു ജനങ്ങളും അവിടെ കാത്തുനിന്നിരുന്നു. പ്രധാന ഉദ്യോഗസ്ഥന്മാരും പൗരമുഖ്യരും മുൻപന്തിയിൽത്തന്നെയുണ്ടു്. കോപ്ററിക്ക, അർമ്മീനിയൻ, ഗ്രീക്ക് ഓർത്തഡോക്സു സഭകളിലെ മേൽപ്പട്ടക്കാരും പട്ടക്കാരും ജനങ്ങളും ഈ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഇവർ എല്ലാവരും വന്നു ബാവാ തിരുമേനിയുടെ കൈമുത്തുകയും കുശലങ്ങൾ അന്വേഷിക്കയും ചെയ്തു. വിമാനത്താവളത്തിലെ വിശ്രമഹാളിൽ തിരുമേനിമാരുടെ കൈമുത്തിന്റെ ബഹളമാണു്. വിശ്രമമില്ലാതെ വിശ്രമമുറിയിൽ കുറെസമയം ചെലവഴിക്കേണ്ടിവന്നു. അനന്തരം വിമാനത്താവളത്തിൽ നിന്നും ഏകദേശം മൂന്നു മൈൽ ദൂരമുള്ള ബേറൂട്ടിലെ നമ്മുടെ പള്ളിയിലേക്കു പുറപ്പെട്ടു. വലിയ എതിരേ



ബേറൂട്ടിലെ സ്വീകരണഘോഷയാത്ര.

ല്പോട്ടുകൂടി കാറിലാണു യാത്ര. ആയിരത്തിലധികം കാറുകഠം അകമ്പടി സേവിച്ചിട്ടുണ്ട്. ഒരു ലക്ഷത്തിൽ പരം ആളുകഠം ഈ ഘോഷയാത്രയിൽ പങ്കെടുത്തുവെന്നു പറയുന്നതിൽ ലേശംപോലും അതിശയോക്തി ഇല്ല. ഇത്ര വൻപിച്ച ഒരു ഘോഷയാത്ര അടുത്ത കാലത്തെങ്ങും ഞാൻ കണ്ടിട്ടില്ല. ഇൻഡ്യയിൽ നിന്നും ആഗതനായിരിക്കുന്ന കിഴക്കിന്റെ ശ്രേഷ്ഠമഹാപുരോഹിതനെ ഒരു നോക്കു കാണുന്നതിനുള്ള ജനതതിയുടെ വെമ്പൽ പട്ടാളവും പോലീസും സമർത്ഥമായി നിയന്ത്രിച്ചില്ലായിരുന്നുവെങ്കിൽ, എന്തെല്ലാം അപകടങ്ങളാണു സംഭവിക്കാമായിരുന്നതെന്നു ചിന്തിക്കുവാൻ പ്രയാസം. ഘോഷയാത്ര പള്ളിയിൽ എത്തിയപ്പോഴേക്കും പൂഴി നുള്ളിയിട്ടാൽ താഴത്തവിധം പള്ളിയും പരിസരങ്ങളും ജനങ്ങളെക്കൊണ്ടു നിറഞ്ഞു കഴിഞ്ഞു. ഒരു വിധത്തിൽ അവരുടെ ഇടയിൽക്കൂടി ഞങ്ങഠം പള്ളിയകത്തു പ്രവേശിച്ചു. തിരുമേനിമാർ മദ്ബഹായിൽ പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. അതിനുശേഷം പള്ളിയിൽവച്ചു ബാവാ തിരുമേനി ഒരു ചെറു പ്രസംഗം ചെയ്തു. തിരുമേനിമാർ പള്ളിവക സ്വീകരണഹോളിലേക്കു ആനയിക്കപ്പെട്ടു. വിവിധ സഭകളിലെ മേല്പട്ടക്കാരും പട്ടക്കാരും പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും അവിടെ സന്നിഹിതരായിട്ടുണ്ട്. ദീയസ്ക്കോറോസു ലൂക്കോ തിരുമേനിയും മററു സഭകളിലെ ചില തിരുമേനിമാരും ഞങ്ങളെ സ്വാഗതം ചെയ്തുകൊണ്ടു പ്രസംഗിച്ചു. ഈ വൻപിച്ച സ്വീകരണത്തിനു നന്ദിപ്രദർശിപ്പിച്ചു കൊണ്ടു ബാവാ തിരുമേനി മറുപടി പ്രസംഗം ചെയ്തു. വിദേശികളായ ഞങ്ങളെക്കാണുന്നതിനും ബാവാ തിരുമനസ്സിലെ കരങ്ങഠം മുത്തി അനുഗ്രഹം പ്രാപിക്കുന്നതിനും ജനസഞ്ചയം പ്രകടിപ്പിച്ച ആവേശം അനുപമം തന്നെ. ഉന്തും തള്ളും ബഹളവും കണ്ടു മനസ്സിലാക്കുകയും അവരുടെ ഇടയിൽ നിന്നു

ഒരുവിധത്തിൽ രക്ഷപ്പെടുകയും ചെയ്തു എനിക്കു അതിന്റെ ഏതാണ്ടൊരു രൂപമെങ്കിലും വാക്കുകൾ കൊണ്ടു ഫലിപ്പിക്കുവാൻ സാദ്ധ്യമല്ല. ജനസഞ്ചയത്തെ നിയന്ത്രിക്കുന്നതിനു പലരും വിഫലശ്രമം ചെയ്തു. ആവേശഭരിതരായ സാധാരണ ജനങ്ങൾ അതൊന്നും അശേഷം ഗണ്യമാക്കിയില്ല. ആഹ്ലാദത്തള്ളലിൽ അവർ മതി മറന്നിരിക്കുകയാണു്. പുരുഷന്മാരും സ്ത്രീകളും ഒരുപോലെ തിക്കും തിരക്കുമാണു്. ആരോഗ്യവും സൗന്ദര്യവും ഇവരുടെ കൂടെപിറപ്പുകളാണു്. ഈ ദിഗ്‌വാസികൾ ഇത്ര വലിയ സ്നേഹമുള്ളവരാണല്ലോ എന്നോർത്തു ഞാൻ ആശ്ചര്യപ്പെട്ടുപോയി. സ്വീകരണസമ്മേളനവും ലഘുഭക്ഷണവും കഴിഞ്ഞു, ഞങ്ങളുടെ താമസത്തിനു് ഏർപ്പാടു ചെയ്തിരുന്ന ബേറൂട്ട് ഹോട്ടലിലേക്കു ഞങ്ങൾ പോയി.

ഫെബ്രുവരി 1—ാംതീയതി തിങ്കളാഴ്ച. അവിടെ നിന്നും കാപ്പി കുടിയും കഴിഞ്ഞു ഞങ്ങൾ ബേറൂട്ട പട്ടണം കാണുന്നതിനു പുറപ്പെട്ടു. മെഡിറററേനിയൻ കടൽതീരത്തു ഞങ്ങൾ ഇറങ്ങി കുറച്ചു നേരം അവിടെ കാറേററു നിന്നു. അവിടെ നിന്നു നല്ല മിനുസമുള്ള നാലഞ്ചു കക്കാ ഞങ്ങൾ പെറുക്കി എടുത്തുകൊണ്ടു പോന്നു. അതിനുശേഷം ബേറൂട്ടിലുള്ള സുറിയാനിക്കാരുടെ ശവക്കോട്ട ഞങ്ങൾ കണ്ടു. ചുററും നല്ല ബലവത്തായ മതിൽ കെട്ടി നല്ല ചെടികളും മററും വച്ചു പിടിപ്പിച്ചു് ഇതു വളരെ ഭംഗിയായും മനോഹരമായും സൂക്ഷിച്ചിരിക്കുന്നു ഞങ്ങൾ അവിടെ കയറി കാണുകയും പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും ചെയ്തു. നമ്മുടെ പ. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ സ്വന്തം വകയായി ബേറൂട്ടിൽ പണികഴിപ്പിച്ചിട്ടുള്ള രണ്ടു വലിയ കെട്ടിടങ്ങളാണു പിന്നീടു ഞങ്ങൾ കണ്ടതു്. അവയിൽ ഒന്നു അഞ്ചുനിലകളുള്ള ഒരു ഭീമൻ കെട്ടിടമാണു്. അതിൽ ഇരുപത്തിനാലു കുടുംബങ്ങളാണു താമസിക്കുന്നതു്. അതിന്റെ വാടക ഇനത്തിൽ പാത്രിയർക്കീസു

ബാവാ തിരുമേനിക്ക ആണ്ടിൽ ഒന്നരലക്ഷം രൂപാ ലഭിക്കുന്നു. തിരുമേനി അമേരിക്ക സന്ദർശിച്ച അവസരത്തിൽ അവിടെ നിന്നും കൈമുത്തായും മറ്റും കിട്ടിയ പണം കൊണ്ടാണ് ഇതു പണിയിച്ചിട്ടുള്ളതെന്നാണു ഞങ്ങളുടെ അറിവ്. തിരുമേനിയുടെ മിക്കവാറുമുള്ള ആവശ്യങ്ങളും ഈ കെട്ടിടങ്ങളുടെ വാടകകൊണ്ടു നടക്കുമെന്നുതന്നെ പറയാം. പാത്രിയർക്കാ ഇടവകയിലെ ജനതതിയെ ഭാരപ്പെടുത്താതെയും ക്ലേശിപ്പിക്കാതെയും ഇരിക്കുന്നതിനു വേണ്ടിയാണു തിരുമേനി ഈ കെട്ടിടങ്ങൾ പണികഴിപ്പിച്ചതു്.

ഇതെല്ലാം കണ്ടതിനുശേഷം ഞങ്ങൾ ഉച്ചയോടുകൂടി വാസസ്ഥലത്തേക്കു തിരിച്ചു പോന്നു ഉച്ചഭക്ഷണവും വിശ്രമവും കഴിഞ്ഞു നാലുമണിക്കു പള്ളിവകയായുള്ള സ്വീകരണഹോളിലേക്കു ഞങ്ങൾ പോയി. പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും അർമ്മീനിയൻ, ഗ്രീക്ക് ഓർത്തഡോക്സ്, കോപ്റ്റിക് റോമൻ, കാതലിക്ക് എന്നീ സഭകളിലെ മേല്പട്ടക്കാരും പട്ടക്കാരും അവിടെ കൂടിയിരുന്നു. മാർപാപ്പാ തിരുമേനിയും നമ്മുടെ കാതോലിക്കാബാവാ തിരുമേനിയും ബോംബെയിൽ വച്ചു നടത്തിയ കൂടിക്കാഴ്ചാ വിവരങ്ങൾ അറിയുകയും മാർപാപ്പാതിരുമേനി സമ്മാനിച്ചതും അദ്ദേഹത്തിൻെറ ചിഹ്നം അങ്കിതമായിട്ടുള്ളതുമായ കുരിശും മാലയും ബാവാ തിരുമേനി ധരിച്ചിരുന്നതു കാണുകയും ചെയ്തപ്പോൾ കത്തോലിക്കർക്കു അതിരില്ലാത്ത ബഹുമാനമാണു ബാവാ തിരുമേനിയോടു തോന്നിയതു്. ബിഷപ്പുമാരും പട്ടക്കാരും ആ കുരിശു പിടിച്ചു മുത്തുകയായി ചിലർ വസ്ത്രാഞ്ചലത്തിൽ തൊട്ടു നിറുകയിൽ വച്ചു. ജോൺ മാർപ്പാപ്പായുടെ കാലത്താരംഭിച്ചതും ഇപ്പോഴത്തെ മാർപ്പാപ്പാ തുടർന്നു വരുന്നതുമായ സഭാഐക്യപ്രവർത്തനഫലമാണിതെന്നുള്ളതിനു സംശയമില്ല. കത്തോലിക്കരിൽ മുൻകാലങ്ങളിൽ കണ്ടിരുന്ന വിരോധീയ ചിന്തയുടെ ഒരു നേരിയ നിഴൽപോലും അവിടെ കണ്ടില്ല.

ബേറൂട്ട പട്ടണം വളരെ വിസ്തൃതവും മനോഹരവുമാണ്. കിഴക്കോട്ടും പടിഞ്ഞാറോട്ടും പോകുന്ന ആളുകൾ മിക്കവാറും ഇവിടെ ഇറങ്ങി വിശ്രമിക്കുന്ന പതിവുണ്ട്. ബേറൂട്ടിനു വളരെ അടുത്താണ് അന്ററിലിയാസ്. ലബനോൻ പർവ്വതങ്ങളുടെ സാനു പ്രദേശം. അവിടെയാണ് അർമ്മീനിയാക്കാരുടെ രണ്ടാമത്തെ കാതോലിക്കോസിന്റെ ആസ്ഥാനം. അർമ്മീനിയൻ കാതോലിക്കേറ്റിന്റെ ആസ്ഥാനം ആറാറാത്തു പർവ്വതത്തിന്റെ സാനുപ്രദേശമായ എച്ചമിയാററിസിൽ നിന്നും കിലികൃ–സിലിഷ്യയിലേക്ക മാററുകയുണ്ടായി. കുറെക്കാലങ്ങൾക്കശേഷം കാതോലിക്കാ ആസ്ഥാനം എച്ച്മിയാററിസ്സിലേക്ക മാററുവാനുള്ള സാഹചര്യം കൈവന്നു. അപ്പോൾ സിലിഷ്യയും ഒരു കാതോലിക്കേററായി തുടരണമെന്നുള്ള അഭിപ്രായം ശക്തിപ്പെടുകയും എച്ച്മിയാററിസിനു തുല്യമായ സ്ഥാനത്തോടുകൂടി കിലികൃൻ കാതോലിക്കാ സിംഹാസനം തുടരുകയുമാണ്. ആകമാന അർമ്മീനിയൻ സഭയിൽ ഒന്നാമത്തെ സ്ഥാനം എച്ച്മിയാററിസിനും രണ്ടാം സ്ഥാനം കിലികൃായിക്കുമാണ്. എന്നാൽ ഭരണപരമായി കിലികൃൻ കാതോലിക്കേററിൻമേൽ എച്ച്മിയാററിസിൽ കാതോലിക്കേററിനു യാതൊരു വിധമായ അധികാരവുമില്ല. പലസന്ദർഭങ്ങളിലും കിലികൃയുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുത്താനും കിലികൃമേൽ ആധിപത്യം സ്ഥാപിക്കാനും എച്ച്മിയാററിസിൽ പരിശ്രമിച്ചിട്ടുണ്ടെങ്കിലും കിലികൃർ അതിനെ ശക്തിയായി എതിർക്കുകയും അവരുടെ കാതോലിക്കേററിന്റെ സ്വാതന്ത്ര്യാവകാശാധികാരങ്ങളിന്നേയോളം അന്യൂനം പരിരക്ഷിച്ചു വരുകയാണു ചെയ്യുന്നതു്.

കിലികൃൻ കാതോലിക്കേററിന്റെ ആസ്ഥാനം ബേറൂട്ടിനടുത്തുള്ള ആൻറിലിയാസിലേക്ക മാററി

യെങ്കിലും കിലിക്യൻ—സിലിഷ്യൻ കാതോലിക്കോസ് എന്ന പേരിൽത്തന്നെയാണ് ഇപ്പോഴും അറിയപ്പെടുന്നതു്. ഇപ്പോഴത്തെ കാതോലിക്കാ കോറിൻ പറായോൻ തിരുമേനിയാണ്. ഇദ്ദേഹവും എത്യോപ്യൻ കോൺഫ്രൻസിൽ മററു സഭാതലവന്മാരൊടൊപ്പം പങ്കെടുത്തിരുന്നുവെന്നുള്ള കാര്യം ഇതിനു മുൻപേ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇദ്ദേഹത്തിൻെറ മുൻഗാമി സാറാപയാസാലിയൻ കാതോലിക്കോസായിരുന്നു. സാറാപയാസാലിൻെറ മുൻഗാമി കാലം ചെയ്ത കാലത്തു അർമ്മീനിയരുടെ 1—ാം കാതോലിക്കേററായ എച്ച്മിയാററിസിൽ കാതോലിക്കോസിൻെറ സഹകരണത്തോടുകൂടി ഒരു പിൻഗാമിയെ വാഴിക്കുന്നതിനു സാദ്ധ്യമല്ലാതെ വന്നു. സിലിഷ്യൻ കാതോലിക്കേററിൽ ആകെയുണ്ടായിരുന്ന മെത്രാന്മാരിൽ സാറാപയാസാലിയനും കോറിൻ പറയോനും ഉൾപ്പെടെ മൂന്നു പേർഒരു കക്ഷിയായി നിന്നിരുന്നു. ടിറണിക്ക പൊള്ളാടിയൻ, ഖാദ് അർക്കാബാഹിയൻ എന്നവരുൾപ്പെടെയുള്ള മെത്രാന്മാർ എച്ച്മിയാററിസിനെ പിന്താങ്ങിയും നിന്നു. എതിർപ്പുകളെ അവഗണിച്ചു കാതോലിക്കായുടെ തെരഞ്ഞെടുപ്പു നടത്താൻ സ്വാതന്ത്ര്യപ്രേമികൾ നിശ്ചയിച്ചു. സാറാപയാസാലിയൻ തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ അദ്ദേഹത്തിൻെറ വാഴ്ചയിൽ സഹകരിക്കാനോ അദ്ദേഹത്തെ അംഗീകരിക്കാനോ എച്ച്മിയാററിസിൽ കാതോലിക്കോസായ വസ്കൻ തിരുമേനി തയ്യാറായില്ല. അർമ്മീനിയൻ ക്രമപ്രകാരം കാതോലിക്കായെ വാഴിക്കുന്നതിനു കുറഞ്ഞപക്ഷം മൂന്നു മെത്രാന്മാരെങ്കിലും ഉണ്ടായിരിക്കണം. എന്നാൽ സാറാപയാസാലിൽ ഉൾപ്പെടെ മൂന്നു മെത്രാന്മാർ മാത്രമേ ആ ഭാഗത്തു ശേഷിച്ചിട്ടുള്ളു. ആ സ്ഥിതിക്കു രണ്ടു മെത്രാന്മാർ മാത്രം ചേർന്നാൽ വാഴ്ച ക്രമാനുസൃതമായിരിക്കയില്ല.

അർമ്മീനിയരും സുറിയാനിക്കാരും വിശ്വാസത്തിൽ യോജിപ്പും കൂദാശകളിൽ അന്യോന്യം സംസർഗ്ഗവുമുള്ളവരാണ്. ആ കാലത്തു ബേറൂട്ടിലെ നമ്മുടെ മെത്രാപ്പോലീത്താ ആയിരുന്നതു ഇപ്പോഴത്തെ പ. പാത്രിയർക്കീസു ബാവാ തിരുമേനിയാണ്. അവർ നമ്മുടെ തിരുമേനിയുടെ സഹായം അഭ്യർത്ഥിക്കയും തിരുമേനി അതിനു സമ്മതിക്കയും സാറെപയാസാലൻ കാതോലിക്കാ ആയി അവരോധിക്കപ്പെടുകയും ചെയ്തു. ഉടനെ തന്നെ അർമ്മീനിയൻ സഭയിൽ കക്ഷിത്വവും വ്യവഹാരവും ആരംഭിച്ചു. സാറേപയാസാലൻ കാതോലിക്കോസ് ഒരു കൊല്ലത്തിനു ശേഷം കാലം ചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായി കൊറിൻ പയേറാൻ, കാതോലിക്കോസായി വാഴിക്കപ്പെട്ടു. വസ്ക്കൻ കാതോലിക്കോസ് ഇതിലും സഹകരിച്ചില്ല. വസ്‌ക്കൻ തിരുമേനി മലങ്കരയിലേക്കു വരുന്നതിന് ഒരു ആഴ്ച മുമ്പു യറുശലേമിൽവച്ചു രണ്ടു കാതോലിക്കാമാരും തമ്മിൽ നടത്തിയ സമാധാനാലോചന വിജയിക്കയും അങ്ങനെ അർമ്മീനിയൻ സഭയിൽ സമാധാനം പുന:സ്ഥാപിക്കപ്പെടുകയും ചെയ്തു. എത്യോപ്യയിൽ വച്ചു വസ്ക്കൻ കാതോലിക്കോസിന്റെ നേതൃത്വത്തിലുള്ള ഒരു ഡലിഗേഷനായി കൊറിൻ കാതോലിക്കായേയും കൂടെയുള്ളവരേയും പരിഗണിക്കേണ്ടതാണെന്നുള്ള ഒരു വാദഗതി വസ്‌ക്കൻ കാതോലിക്കോസു ഉന്നയിച്ചെങ്കിലും കൊറിൻ കാതോലിക്കോസ് അതു സമ്മതിക്കയോ വസ്ക്കൻ കാതോലിക്കോസിന്റെ അഭിപ്രായത്തിനു കീഴ്പ്പെടുകയോ ചെയ്തില്ല എന്നുള്ള വിവരം ഇതിനുപരി പ്രസ്താവിച്ചിട്ടുണ്ട്. സിലിഷ്യൻ കാതോലിക്കേററിന്റെ സ്വാതന്ത്ര്യസമരത്തിൽ സത്വരമായ സഹായഹസ്തം നീട്ടിക്കൊടുത്ത ഇപ്പോഴത്തെ നമ്മുടെ പ. പാത്രിയർക്കീസു ബാവാ തിരുമേനിയോടു അവർക്കു അപാരമായ കൃതജ്ഞതയും ബഹുമാനവുമുണ്ട്.

XI



## ആൻറലിയാസിലേക്ക്.

കിലിക്യൻ അർമ്മീനിയൻ കാതോലിക്കോസാ യ കോറിൻ തിരുമേനി അദ്ദേഹത്തിൻെറ ആസ്ഥാന മായ ആൻറലിയാസിലേക്ക് എത്യോപ്യായിൽവച്ചു തന്നെ ഞങ്ങളെ സന്തോഷപൂർവ്വം ക്ഷണിച്ചിരുന്നു. ഞങ്ങൾ ബേറൂട്ടിൽ താമസിച്ചിരുന്ന സ്ഥലത്തുനി ന്നു 12 മൈൽ ദൂരം മാത്രമേ ആൻറലിയാസിലേക്കു ള്ളു. ബേറൂട്ടിൽ ഞങ്ങൾ എത്തിയതിനുശേഷം വീണ്ടും ഞങ്ങൾ ക്ഷണിക്കപ്പെട്ടു. ലബനോൻ പട്ടണത്തിൽ കൂടെ ഞങ്ങൾ ആൻറലിയാസിലേക്കു പുറപ്പെട്ടു. ല ബനോൻ മനോഹരമായ ഒരു പരിഷ്കൃതപട്ടണമാണ്. തലയുയർന്ന കാരകിൽ വൃക്ഷങ്ങൾ രാജപാതയുടെ ഇരു പാർശ്വങ്ങളിലും നിൽക്കുന്നതു കണ്ടപ്പോൾ ''വളരുമവൻ ലബനോൻെറ കാരകിൽ പോൽ'' എന്നു ള്ള ഭാഗത്തിലെ ആശയം ഞങ്ങളുടെ സ്മൃതിപഥ ത്തിൽ ഉദിച്ചു. ലബനോൻ കുന്നുകളിൽ മനോഹരങ്ങ ളായ അനേകായിരം വലിയ കെട്ടിടങ്ങൾ ഒന്നി നോടൊന്നു തൊട്ടു തൊട്ടു സ്ഥിതി ചെയ്യുന്നു. പുതിയ പുതിയ കെട്ടിടങ്ങൾ പരിഷ്കൃതരീതിയിൽ പ ണിതുകൊണ്ടിരിക്കുന്നു. അഞ്ചും പത്തും നിലകളുള്ള അംബരചുംബികളായ രമ്യഹർമ്മ്യങ്ങളാണ് അവയിൽ മിക്കതും. രാത്രി സമയങ്ങളിൽ വിവിധവർണ്ണോ ജ്ജ്വലങ്ങളായ വൈദ്യുതദീപങ്ങളാൽ ഓളംവെട്ടുന്ന ആ കെട്ടിടങ്ങളിൽ നിന്നു പുറപ്പെടുന്ന വർണ്ണപ്രകാശപ്ര സരം പട്ടണത്തെ മുഴുവനും ചന്ദ്രികച്ചാറിൽ ആറാടി ച്ചിരിക്കയാണെന്നു മാത്രമേ കാണികൾക്കു തോന്നുക

യുള്ള കുന്നുകളുടെ മേൽപരപ്പിലും അടിവാരങ്ങളിലുമുള്ള കാഴ്ച വളരെ ഹൃദ്യവും ആസ്വാദ്യകരവുമാണ്. രാത്രി കാലങ്ങളിൽ ഇതു കാണുന്നവർക്ക സ്വർഗ്ഗരാജ്യത്തിൻെറ ഒരു പ്രതീതി ഉണ്ടാകുമെന്നുള്ളതു സംശയരഹിതമാണ്. ഞങ്ങൾ രാത്രി എട്ടുമണിക്ക് ഈ പട്ടണത്തിൻെറ മനോഹരത്വം ആസ്വദിച്ചുകൊണ്ടു കോറിൻ കാതോലിക്കോസിൻെറ അരമനയുടെ അങ്കണത്തിൽ ചെന്നിറങ്ങി. കാതോലിക്കോസും മെത്രാന്മാരും ദയറായക്കാരും പട്ടക്കാരും പ്രത്യേകിച്ചു തിയോളജിക്കൽ കോളജിലെ വിദ്യാർത്ഥികളും വളരെ അധികം ജനങ്ങളും ഞങ്ങളെ സ്വീകരിക്കുന്നതിനു് അവിടെ ഒരുങ്ങിനിന്നിരുന്നു. കർണ്ണാനന്ദകരമായ ഗാനങ്ങൾ ആലപിച്ചു കൊണ്ടു് അരമനവാതുക്കൽവച്ചു് അവർ ഞങ്ങളെ സ്വീകരിച്ചു. കോറിൻ കോതോലിക്കോസു് ആലിംഗനം ചെയ്തു നമ്മുടെ കാതോലിക്കാബാവാ തിരുമേനിയെ സ്വീകരിച്ച രംഗം ഇന്നും എൻെറ സ്മരണയിൽ പച്ച പിടിച്ചു നിൽക്കുകയാണു്. മെത്രാന്മാരും കൂടിയിരുന്ന എല്ലാവരും വന്നു തിരുമേനിമാരുടെ കരങ്ങൾ ചുംബിച്ചു. തിരുമേനിമാർ എല്ലാവരും പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയായ്ക്കുശേഷം ബാവാതിരുമേനി സ്ലീബാ ഉയർത്തി ജനക്കൂട്ടത്തെ ആശിർവദിച്ചു. പിന്നീടു സ്വീകരണഹോളിലേക്ക ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. തുടർന്നു കോറിൻകാതോലിക്കോസു ഞങ്ങൾക്കു സ്വാഗതം ആശംസിച്ചു സ്വീകരണത്തിനു നന്ദി പ്രകാശിപ്പിച്ചു കൊണ്ടു ബാവാ തിരുമേനി ഒരു പ്രസംഗം ചെയ്തു. പൗലൂസ് മാർ പീലക്സിനോസു തിരുമേനി പ്രസംഗം ഭാഷാന്തരം ചെയ്തു. എല്ലാവരും ചേർന്നു ഗ്രൂപ്പുഫോട്ടോയും എടുത്തു. വിഭവസമൃദ്ധമായ ഡിന്നറിനുശേഷം പത്തുമണി കഴിഞ്ഞു ഞങ്ങൾ ബേറൂട്ടിൽ ഞങ്ങളുടെ താമസസ്ഥലത്തു ചെന്നു ചേർന്നു. പിറേറ ദിവസം നമ്മുടെ കർത്താവിൻെറ ദേവാലയ പ്രവേശനത്തിൻെറ പെരുന്നാളാണു്.

വി. പത്രോസ്സ് പൗലൂസ്സ് ശ്ലീഹന്മാരുടെ നാമത്തി ലാണ് ബേറൂട്ടിലെ നമ്മുടെ പള്ളി സ്ഥാപിച്ചിരിക്കുന്നത്. മാർ ദീവന്നാസ്യോസ്സ് ബഹനാം മെത്രാപ്പോലീത്തായാണ് ഈ ഇടവക ഭരിച്ചിരുന്നത്. ഏതാനാ അസൗകര്യങ്ങളാൽ അദ്ദേഹം ഈ ഇടവകയുടെ ഭരണച്ചുമതല വിട്ട് ഇപ്പോഴം പാത്രിയർക്കാ അരമനയിൽ താമസിക്കുകയാണ്. നമ്മുടെ മഞ്ഞിനിക്കര ദയറായിൽ പാത്രിയർക്കീസ്സ് ബാവായുടെ പ്രതിനിധിയായി താമസിച്ചിരുന്ന ബ. അപ്രേം റമ്പാച്ചനാണ് ഇപ്പോഴം ഇവിടത്തെ അഡ്മിനിസ്റ്റ്രേറ്റർ. ഇദ്ദേഹം കാലതാമസമെന്യേ മെത്രാനായി വാഴിക്കപ്പെട്ടേക്കുമെന്ന് അറിവാൻ കഴിഞ്ഞു. മായൽത്താ പെരുനാളിൽ കാതോലിക്കാ ബാവാ തിരുമേനി ഈ പള്ളിയിൽ വി. കുർബാന അർപ്പിച്ചു. വി. കുർബ്ബാനമദ്ധ്യേ മായൽത്താ പെരുനാളിനെക്കുറിച്ചു തിരുമേനി പ്രസംഗിക്കയും ചെയ്തു. വലിയ ഒരു ജനക്കൂട്ടം പെരുനാളിൽ സംബന്ധിച്ചു. ശീമരാജ്യങ്ങളിൽ നമുക്കുള്ള ഇടവകകളിലേക്കും വലുതും, സാമ്പത്തികമായും സാമൂഹ്യമായും ഉയർന്നിരിക്കുന്നതും ബേറൂട്ട് ഇടവകയാണ്. രണ്ടായിരത്തിൽ പരം ഇടവകക്കാർ ഈ പള്ളിയിൽ കൂടി നടക്കുന്നുണ്ട്.

വിശുദ്ധ കുർബ്ബാനയ്ക്കുശേഷം എല്ലാവരുംകൂടി സ്വീകരണ ഹോളിലേക്കാണു പോയതു്. വളരെ മനോഹരമായി അലങ്കരിച്ചു ഒരുക്കിയിട്ടുള്ള ഈ ഹോളിലാണ് പൊതുയോഗങ്ങളും കമ്മിററികളുമൊക്കെ കൂടുന്നതു്. ശീമരാജ്യങ്ങളിലുള്ള എല്ലാ പള്ളികൾക്കും അതിനോടു അനുബന്ധിച്ചു ഇപ്രകാരമുള്ള ഹോളുകൾ ഉണ്ടു്. പൊതുയോഗങ്ങളും കമ്മിററികളുമൊക്കെ കൂടേണ്ട ആവശ്യമുള്ള മലങ്കരയിലും ഇപ്രകാരമുള്ള ഹോളുകൾ പള്ളികൾക്കു സമീപമായും പള്ളിബംഗ്ലാവുകളോടനുബന്ധിച്ചും നിർമ്മിക്കുന്നതു നന്നായിരിക്കുമെന്നു ഞങ്ങൾക്കു

തോന്നി. മർത്തമറിയം സമാജങ്ങൾ. യുത്തുലീഗുകൾ മുതലായവ കൂടുന്നതിന് ഇപ്രകാരമുള്ള ഹോളുകൾ പ്രയോജനപ്പെടുത്താവുന്നതാണ്. സ്വീകരണ ഹോളിൽ വച്ചു നടന്ന ചടങ്ങുകളിൽ അഡ്മിനിസ്ട്രേറ്റർ റമ്പാച്ചൻ ഞങ്ങൾക്കു സ്വാഗതം ആശംസിച്ചു. അതിനെ തുടർന്നു മിക്ക സഭകളുടെയും പ്രതിനിധികളും മാന്യവ്യക്തികളും പ്രസംഗിച്ചു സ്വീകരണങ്ങൾക്കു ബാവാതിരുമേനി നന്ദി പറഞ്ഞു് സമുചിതമായി പ്രസംഗിച്ചു. ഇടവകക്കാരുടെ വകയായ പാരിതോഷികങ്ങൾ ഇതിനു ശേഷം ഞങ്ങൾക്കു നൽകപ്പെട്ടു. ആറു പവൻ അടക്കം ചെയ്തിരുന്ന മനോഹരമായ ഒരു ചെപ്പും സുറിയാനിയിൽ അച്ചടിച്ചു ഭംഗിയായി ബയൻഡു ചെയ്തിട്ടുള്ള ഒരു പുതിയനിയമപുസ്തകവും പ. ബാവാതിരുമേനിക്കും നാലുപവൻവീതം അടക്കം ചെയ്തിട്ടുള്ള ഒരു ചെപ്പും ഓരോ പുതിയ നിയമ പുസ്തകവും മെത്രാപ്പോലീത്താ തിരുമേനിമാർക്കും രണ്ടു പവൻ അടക്കം ചെയ്തിരുന്ന ഒരു ചെപ്പും ഒരു പുതിയ നിയമപുസ്തകവും എനിക്കും അവർ തന്നു. വ്യക്തികളിൽ നിന്നു ചില സമ്മാനങ്ങളും ബാവാ തിരുമേനിക്കു ലഭിച്ചിട്ടുണ്ടു്.

ഇതിനു ശേഷം ഞങ്ങൾ താമസസ്ഥലത്തു വന്നു വിശ്രമിച്ചു. വീണ്ടും നാലു മണി കഴിഞ്ഞു ഞങ്ങൾ പള്ളിയിൽ പോയി സന്ധ്യാനമസ്ക്കാരം നടത്തി. സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം ഞാനും ദാനിയേൽ മാർ പീലക്സിനോസു തിരുമേനിയും കൂടി പട്ടണം കാണാൻ പോയി. പട്ടണം വളരെ വിസ്തൃതവും മനോഹരവുമാണു്. അമേരിക്കയിലുള്ള തോമസ് കുക്കിന്റെ വകയായ ഒരു കെട്ടിടം ഞങ്ങൾ കണ്ടു. ഭീമാകാരമായ ഈ കെട്ടിടം ഞങ്ങളുടെ ശ്രദ്ധയെ അത്യധികം ആകർഷിച്ചു അനേക നിലകളുള്ള ഈ ഭീമൻ കെട്ടിടത്തിന്റെ ഓരോ നിലയിലും പല തരത്തിലുള്ള വമ്പിച്ച വ്യാപാരങ്ങളാണു നടക്കുന്നതു്. ഭൂമിക്കടിയിലുള്ള ഇ

തിന്റെ ഒരു നിലയിൽ കാറുകൾ പാർക്കു ചെയ്യുന്ന തിനുള്ള പ്രത്യേക സ്ഥലങ്ങളും കാർ ഇറക്കുന്നതിനും കയററുന്നതിനും തിരിക്കുന്നതിനുമെല്ലാമുള്ള സൗകര്യങ്ങളും അവിടേയ്ക്കു ടാർ ചെയ്തിട്ടുള്ള വിസ്തൃതമായ ഒരു റോഡും ഉണ്ട്. ഇതുപോലെയുള്ള പല കെട്ടിടങ്ങളും ആ പട്ടണത്തിൽ കണ്ടു.

# XII

## ദമസ്ക്കോസിലേക്ക്

ഫെബ്രുവരി 3–ാം തീയതി രാവിലെ ഞങ്ങൾ ബേറൂട്ട വിടുകയാണ്. ഹോട്ടലിൽ നിന്ന ഞങ്ങൾ പള്ളിയിൽ വന്ന. തിരുമേനിമാർ മദ്ബഹായിൽ പ്രവേശിച്ച ലുത്തിനിയാ കഴിച്ചു. ഞങ്ങളെ യാത്ര അയക്കുന്നതിന വമ്പിച്ച ഒരു ജനതതി അവിടെ കൂടിയിട്ടുണ്ട്. ബാവാ തിരുമേനി ഒരു ചെറുപ്രസംഗത്തോടു കൂടി അവർക്കെല്ലാം കൃതജ്ഞത പ്രകടിപ്പിക്കയും ജനക്കൂട്ടത്തെ സ്ലീബാ ഉയർത്തി അനുഗ്രഹിക്കയും ചെയ്തു. കൂടിയിരുന്നവരോടെല്ലാം യാത്ര പറഞ്ഞു ഞങ്ങൾ പ. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ ആസ്ഥാനമായ ദമസ്ക്കോസിലേക്ക പുറപ്പെട്ടു. ബ. അബ്രഹാമച്ചനും ബേറൂട്ടുപള്ളി വികാരി അച്ചനും മററു പല പ്രമുഖവ്യക്തികളും അനേകം കാറുകളിലായി ഞങ്ങളെ അനുഗമിച്ചിരുന്നു. ഞങ്ങൾ സഹലേ എന്നു പറയുന്ന ഒരു ചെറിയ പട്ടണത്തിൽ എത്തിച്ചേർന്നു. ഈ സ്ഥലം ബേറൂട്ടിനും ദമസ്ക്കോസിനും മദ്ധ്യേ സ്ഥിതി ചെയ്യുന്നു. ഇവിടെയാണ് നമ്മുടെ വൈദിക സെമിനാരി. അതോടനുബന്ധിച്ച നമുക്ക ഒരു പള്ളിയും കുറെ ഇടവക ജനങ്ങളുമുണ്ട്. ഈ പള്ളിയും വൈദികസെമിനാരിയും സന്ദർശിക്കുന്നതിനു നേരത്തെ തന്നെ അവർ ഞങ്ങളെ ക്ഷണിച്ചിരുന്നു. ഇവിടെ മഞ്ഞു പെയ്തുകൊണ്ടിരിക്കുന്ന അവസരമാകയാൽ ദുസ്സഹമായ തണുപ്പാണ്. ആസ്മറായിൽവച്ച് അനുഭവപ്പെട്ട തണുപ്പിനെക്കുറിച്ചുള്ള ഭയം ഞങ്ങളുടെ ഹൃദയത്തിൽ നിന്നു വിട്ടുമാറിയിട്ടില്ലായിരുന്നു. തന്നിമിത്തം ക്ഷണിച്ചതിനു നന്ദി പ്രകാശിപ്പിച്ച്

ന്നവരോടെല്ലാം യാത്ര പറഞ്ഞും വീണ്ടും ദമസ്ക്കോസിലേക്കുള്ള യാത്ര തുടർന്നു. ദമസ്ക്കോസിലേക്ക ബേറൂട്ടിൽ നിന്നും 140-ൽ അധികം കിലോമീററർ ദൂരമുണ്ട്. സിറിയാ രാജ്യത്തിൻെറ തലസ്ഥാനനഗരിയാണ് ദമസ്ക്കോസ്. അവിടേക്ക പ്രവേശിക്കുന്നതിന പ്രത്യേകം പാസ്സ്പോർട്ട് ആവശ്യമാകയാൽ ബേറൂട്ടിൽ നിന്ന ഞങ്ങളെ അനുഗമിച്ചിരുന്ന പുരോഹിതന്മാരായ സുഹൃത്തുക്കളിൽ പാസ്പോർട്ട ഇല്ലായിരുന്നവർ സിറിയൻ അതിർത്തിയിൽ വച്ച് ഞങ്ങളോട യാത്ര പറഞ്ഞു തിരിച്ചു പോയി. പാസ്പോർട്ട ഉണ്ടായിരുന്നവർ പിന്നെയും ഞങ്ങളെ അനുഗമിച്ചു.

സിറിയൻ അതിർത്തിയിൽ മൂന്ന സ്ഥലങ്ങളിൽ യാത്രക്കാരെ പ്രത്യേകം പരിശോധിക്കും. മൂന്നാമത്തെ ചെക്കിംഗ് സ്റ്റേഷൻ കഴിഞ്ഞു 50 കിലോ മീററർ സഞ്ചരിച്ചാൽ ദമസ്ക്കോസായി. മൂന്നാമത്തെ ചെക്കിംഗ് സ്റ്റേഷനിൽ പരിശോധന കഴിഞ്ഞു ഞങ്ങൾ പുറത്തിറങ്ങിയപ്പോഴേയ്ക്കും പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ സെക്രട്ടറി ബ സ്ലീബാ റമ്പാച്ചൻ ഞങ്ങളെ സ്വീകരിച്ചു ദമസ്ക്കോസിലേക്ക കൊണ്ടുപോകുന്നതിന പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ കാറുമായി അവിടെ എത്തിച്ചേർന്നു. ബ. റമ്പാച്ചനൊന്നിച്ചു ഏതാണ്ട പത്തു മൈൽ സഞ്ചരിച്ചപ്പോൾ ഒരു ഗ്രാമക്കാർ വന്നു ഞങ്ങളെ സ്വീകരിച്ചു. അവർ കസവുമാലകളും പൂമാലകളും തിരുമേനിമാരെ ധരിപ്പിക്കയും വിശിഷ്ടമായ ബൊക്കേകൾ സമർപ്പിക്കയും ചെയ്തു. ദമസ്ക്കോസു പട്ടണവാതുക്കൽവച്ചു പള്ളിക്കാരും വൈദികഗണങ്ങളും ചേർന്നു ഞങ്ങൾക്ക് സ്വാഗതം ആശംസിക്കയും അനേകം കാറുകളുടെയും ഒരു വലിയ ജനക്കൂട്ടത്തിൻെറയും അകമ്പടിയോടുകൂടി ഒരു രാജകീയ ഘോഷയാത്രയായി പാത്രിയർക്കാ അരമന ദേവാലയത്തിലേക്ക ഞങ്ങളെ ആനയിക്കയും ചെയ്തു.

ദേവാലയത്തിൻെറ താഴികക്കുടം ദൂരെവച്ചു തന്നെ

ഞങ്ങാം കണ്ടു. സഭാചരിത്രത്തിലെ ഒരു സവിശേഷ സംഭവത്തിനു സാക്ഷ്യംവഹിക്കുവാനെന്നവണ്ണം അത്യുയർന്നു നിൽക്കുകയാണ്. അരമന ദേവാലയ വാതുക്കൽ വച്ച് പട്ടക്കാർ ബാവാതിരുമേനിയെ മനോഹരമായ ഒരു കാപ്പ ധരിപ്പിക്കയും പള്ളി മദ്ബഹായിലേക്കു തിരുമേനിമാരെ ആനയിക്കയും ചെയ്തു. മദ്ബഹായിലുള്ള മൂന്നു ത്രോണോസുകളിലും അനേകം മെഴുകുതിരികാം അവകളുടെ ദീപ്തി പ്രകാശിപ്പിച്ചുകൊണ്ടു നില്ക്കുന്നു. കാർപ്പററുകാം വിരിച്ചും മററും മദ്ബഹാ അലങ്കരിച്ചിട്ടിരിക്കുകയാണ്. പള്ളിയിലുള്ള അനേകം ഇലക്ട്രിക്ക വിളക്കുകാം കത്തിത്തന്നെ നിൽക്കുന്നു. തിരുമേനിമാർ മദ്ബഹായിൽ പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. കാതോലിക്കാ ബാവാ തിരുമേനി ജനക്കൂട്ടത്തെ ആശിർവദിച്ചതിനുശേഷം മേൽപ്പട്ടക്കാരോടും പട്ടക്കാരോടുംകൂടി ഒരു വലിയ ജനക്കൂട്ടത്തിൻെറ ഇടയിലൂടെ നടന്നു അരമനവാതുക്കൽ എത്തി.

പ. പാത്രിയർക്കീസു ബാവാ തിരുമേനി പ. കാതോലിക്കാബാവാ തിരുമേനിയെ സ്വീകരിക്കാൻ അവിടെ കാത്തു നിൽക്കുകയാണ്. കിഴക്കിൻെറ കാതോലിക്കാബാവാ തിരുമേനിയെ കണ്ട മാത്രയിൽത്തന്നെ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും പാത്രിയർക്കീസു ബാവാ തിരുമേനി അദ്ദേഹത്തെ ആലിംഗനം ചെയ്തു ചുംബിച്ച രംഗം എൻെറ ഹൃദയത്തിൽ മായാത്ത മുദ്ര പതിപ്പിച്ചു. ഞങ്ങാം ഓരോരുത്തരും അടുത്തുചെന്നു പ. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ കൈമുത്തി. തിരുമേനി കാതോലിക്കാ ബാവാ തിരുമേനിയുടെയും ഞങ്ങളെല്ലാവരുടെയും കുശലം അന്വേഷിച്ചു. മലങ്കരയിലെ പല വർത്തമാനങ്ങളും ഞങ്ങളോടു തിരുമേനി ചോദിച്ചു, മലങ്കരയിലെ സഭയുടെ സമാധാനം സുഭദ്രമായിത്തന്നെ ഇരിക്കുന്നുവോ എന്നറിയുകയാണ് തിരുമേനിയുടെ ആകാംക്ഷാനിർഭരമായ

ന്ദുഗ്രഹം. ഞങ്ങളോടുള്ള തിരുമനസ്സിലെ വാത്സല്യ
ത്താം എത്രമാത്രമാണെന്നു് എനിക്കു വർണ്ണിപ്പാൻ സാ
ധ്യമല്ല. പാത്രിയർക്കീസു ബാവാ തിരുമേനിയുമൊ
ന്നിച്ചു സ്വീകരണഹോളിലേക്കാണു് ഞങ്ങൾ പോയതു്.
ബാവായോടൊപ്പം പാത്രിയർക്കീസു ബാവാ തിരുമേനി
യുടെ വലിയും ഞങ്ങൾ എല്ലാവരും തിരുമേനിയുടെ ഇരു
വശങ്ങളിലുമായി ഇരുന്നു. അർമ്മേനിയാ ഗ്രീക്കു ഓ
ർത്തഡോക്സ് മുതലായ വിവിധ സഭകളിലെ മേൽപ്പ
ട്ടക്കാരും പട്ടക്കാരും പ്രമുഖ വ്യക്തികളും അവിടെ കൂടി
യിരുന്നു. അവർ എല്ലാവരും വളരെ സന്തോഷത്തോ
ടെ ഞങ്ങളെ സ്വീകരിക്കുകയും ക്ഷേമാന്വേഷണം നട
ത്തുകയും ചെയ്തു. ഈ ചടങ്ങുകളെല്ലാം കഴിഞ്ഞപ്പോ
ഴേയ്ക്കും മണി രണ്ടു കഴിഞ്ഞു. ഉടനെ തന്നെ ഞങ്ങൾ
പാത്രിയർക്കീസു ബാവാ തിരുമേനിയുമൊന്നിച്ചു് ഉച്ച
നമസ്ക്കാരം നടത്തി. അതിനു ശേഷം ഉച്ചഭക്ഷണ
വും കഴിച്ചു് കുറച്ചുനേരം അരമനയിൽ തന്നെ വിശ്ര
മിച്ചു. ഞങ്ങൾക്കെല്ലാവർക്കും കൂടി സൗകര്യപ്രദമായ
രീതിയിൽ താമസിക്കുന്നതിനു ഒരുപക്ഷേ പ്രയാസ
മായിരിക്കുമെന്നു പാത്രിയർക്കീസു ബാവാ തിരുമേനി
ക്കു സംശയമുണ്ടായതിനാൽ ഞങ്ങളുടെ താമസത്തിനു
ദമസ്ക്കോസിലെ ഒന്നാംതരം ഒരു ഹോട്ടൽ നേരത്തെ
തന്നെ തിരുമേനി ഏർപ്പാടു ചെയ്തിരുന്നു. ഞങ്ങൾ അ
വിടെ പോയി 4 മണി കഴിയുന്നതുവരെ അവിടെ വി
ശ്രമിച്ചു. നാലു മണിക്കു ശേഷം വീണ്ടും ഞങ്ങൾ അര
മന പള്ളിയിലേക്കു പോകയും സന്ധ്യാനമസ്ക്കാര
വും രാത്രിഭക്ഷണവും കഴിഞ്ഞു വീണ്ടും ഹോട്ടലിലേയ്ക്കു
പോകുകയും ചെയ്തു.

പാത്രിയർക്കാ അരമനപ്പള്ളി അത്ര വലുതല്ലെങ്കി
ലും അതിമനോഹരവും നവീനരീതിയിൽ കലാസൗഭ
ഗതയോടുകൂടി പണികഴിപ്പിച്ചിട്ടുള്ളതുമാണു്. പള്ളി
മദ്ബഹായിൽ മൂന്നു ത്രോണോസുകൾ ഉണ്ടു്. നമ്മുടെ
ദേശത്തു സാധാരണയായി രണ്ടു ത്രോണോസുകൾ മദ്

ബ്ഹായുടെ താഴെ അഴിക്കകത്തോ ഹൈക്കലായി ലോ കിഴക്കേ അററത്തു വടക്കും തെക്കുമായിട്ടാണല്ലോ. ശീമയിൽ ഞങ്ങൾ പല പ്രധാനപ്പെട്ട പള്ളികളും സന്ദർശിച്ചിട്ട്, എല്ലാ പള്ളികളിലും മദ്ബഹായിക്കകത്തു തന്നെയാണ് മൂന്നു ത്രോണോസുകളും കണ്ടത്. പ്രധാന ത്രോണോസിനേക്കാൾ ചെറുതായിരിക്കും മററു രണ്ടും. നമ്മുടെ നാട്ടിൽ പള്ളികളിൽ കാണുന്ന മൂന്നു ത്രോണോസുകൾ റോമ്മാക്കാരെ അനുകരിച്ചു നിർമ്മിച്ചിട്ടുള്ളതാണെന്നും അതു പൗരസ്ത്യരുടെ രീതിയല്ലെന്നും മൂന്നിന്മേൽ കുർബ്ബാന ആവശ്യമില്ലെന്നും ഈ അടുത്ത കാലത്തു ചില പ്രമുഖ വ്യക്തികൾ പറഞ്ഞു കേൾക്കുന്നതിനിടയായി. ഇതേപ്പററി ഞാൻ ശീമയിലെ തിരുമേനിമാരോടു ചോദിച്ചതിൽ ആ അഭിപ്രായം തെററാണെന്നും അനേക നൂററാണ്ടുകളായി ഈ പാരമ്പര്യം അവിടെ നിലനിന്നുവരുന്നതാണെന്നും പറഞ്ഞു. കൂടാതെ നമ്മുടെ ബാവാ തിരുമേനിയും ശീമയിലെ മെത്രാന്മാരും ചേർന്നു ഞങ്ങൾ സഞ്ചരിച്ച ചില പള്ളികളിൽ വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചതിൽ ഞാനും സംബന്ധിക്കയും ശുശ്രൂഷിക്കയും ചെയ്തു.

നമ്മുടെ നാട്ടിൽ ഈയിടെ ഒരു പ്രധാനപ്പെട്ട പള്ളിയിൽ ത്രോണോസുപണി സംബന്ധിച്ചു നടന്ന വാദകോലാഹലങ്ങൾ അറിയുന്നതിനിടയായതുകൊണ്ട് ഈ കാര്യം പ്രത്യേകം ഇവിടെ എടുത്തു പറയേണ്ടിവന്നതാണ്. കാതോലിക്കാ ബാവാ തിരുമേനിയുടെയും ദാനിയേൽ മാർ പീലക്സിനോസ്, പൗലൂസ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെയും ശ്രദ്ധയിൽ ഈ കാര്യം ശീമ രാജ്യങ്ങളിൽ ഞങ്ങൾ സഞ്ചരിച്ച പല പള്ളികളിലും വച്ചു. ഞാൻ കൊണ്ടുവന്നു.

പാത്രിയർക്കാ അരമനയിൽ ഇപ്പോൾ മൂന്നു മെത്രാപ്പോലീത്തന്മാരും രണ്ടു റമ്പാച്ചന്മാരും ഒരു പട്ടക്കാരനും താമസമുണ്ട്. ഫെബ്രുവരി 4-ാം തീയതി വിശേ

ധിച്ചും ഞങ്ങൾക്കു പ്രോഗ്രാം ഒന്നുമില്ലാതിരുന്നതുകൊണ്ടു ഹോട്ടലിൽ തന്നെ ഞങ്ങൾ താമസിച്ചു. മലങ്കരയിലെ വഴക്കിന്റെ കാരണങ്ങളും സിംഹാസനപ്പള്ളികൾ സംബന്ധിച്ചുള്ള കാര്യങ്ങളുമെല്ലാം വിവരിച്ചു ഒരു കുറിപ്പു തയ്യാറാക്കി കാതോലിക്കാബാവാ തിരുമേനി പാത്രിയർക്കീസു ബാവാ തിരുമേനിയെ ഏല്പിച്ചു. മററു തിരുമേനിമാരും ഞാനും കൂടി പട്ടണം ചുററിനടന്നു കണ്ടു പൗലൂസ് മാർ പീലക്സിനോസു തിരുമേനി രണ്ടു കാപ്പകൾക്കു തുണി വാങ്ങിച്ചു ഞാൻ ഒരു കണ്ണാടി ഫ്രെയ്മും വാങ്ങി.

മാർ യോഹന്നാൻ മാംദാനായുടെ വിശേരദിതമായ ശിരസ്സു സംസ്ക്കരിച്ചിരിക്കുന്നതു ദമസ്ക്കോസു പട്ടണത്തിലുള്ള ഒരു മനോഹരമായ പള്ളിയിലാണു്. പ്രസ്തുത പള്ളി ഇപ്പോൾ മഹമ്മദീയരുടെ കൈവശം ഇരിക്കുന്നു. ഈ പള്ളി സന്ദർശിക്കുന്നതിനാണ് പിന്നീടു ഞങ്ങൾ പോയതു്. പള്ളിയുടെ വാതുക്കൽ ചെന്നപ്പോൾ ഞങ്ങൾ ഇട്ടിരുന്ന ചെരിപ്പുകൾ ഊരുകയോ അല്ലാത്തപക്ഷം പ്രത്യേക ചെരിപ്പുകൾ ധരിക്കയോ ചെയ്യണമെന്നു വാതിൽ കാവൽക്കാരൻ ഞങ്ങളെ അറിയിച്ചു. സാധാരണ ചെരിപ്പുകൾ ധരിച്ചുകൊണ്ടു പള്ളിയിൽ പ്രവേശിക്കുന്നതിനു് അവർ അനുവദിക്കയില്ല. അവർ പ്രത്യേക ചെരിപ്പുകൾ സൂക്ഷിച്ചിട്ടുണ്ടു്. കൂലി കൊടുത്താൽ അതു ഉപയോഗിപ്പാൻ അവർ തരും. ഞങ്ങൾക്കു ചെരിപ്പുകൾ ഊരുന്നതിനു പ്രയാസം തോന്നുകയാൽ ഒരു ചെറിയ കൂലി കൊടുത്തു് അവരുടെ ചെരിപ്പുകൾ വാങ്ങി ഞങ്ങളുടെ ചെരിപ്പുകൾക്കു പുറമെ വച്ചു കെട്ടി, പള്ളിയുടെ അകത്തു പ്രവേശിച്ചു. കാണുന്നതു് ആയിരത്തി അഞ്ഞൂറു അടി നീളവും ആയിരം അടിവീതിയും 250—300 അടി പൊക്കവും ഉള്ള ബൃഹത്തായ ഈ അലംകൃത ദേവാലയം മുൻപു് യവുനായ രാജാക്കന്മാർ പണിയിച്ചിട്ടുള്ളതും യവുനായക്കാരുടെ വ

കയുമായിരുന്നു. പള്ളിയുടെ പല ഭാഗങ്ങളിലും മുഹമ്മദീയർ ഇരുന്നു പ്രാർത്ഥിക്കുന്നു. നീതിയുടെ പ്രവാചകനായ മാർ യോഹന്നാൻ മാംദാനായുടെ ശിരസ്സ് അടക്കം ചെയ്തിരിക്കുന്ന കബർ പള്ളിയുടെ മദ്ധ്യഭാഗത്തായി സ്ഥിതി ചെയ്യുന്നു. വി. കബറിൻെറ പുറത്തു മൂന്നു നാലു സ്ഥലങ്ങളിൽ യോഹന്നാൻ മാംദാനായെക്കുറിച്ച് എഴുതിവച്ചിട്ടുള്ള ലിഖിതങ്ങൾ ഞങ്ങൾ കണ്ടു. കബറിടം ഒരു വേലികെട്ടി ഭംഗിയായി സൂക്ഷിച്ചിരിക്കുന്നതിനാൽ അകത്തേയ്ക്കു കയറുവാൻ സാധിക്കയില്ല. പള്ളിയുടെ അകം മുഴുവനും വിലയേറിയതും വർണ്ണപ്പകിട്ടു നിറഞ്ഞതുമായ പരവതാനികൾ വിരിച്ചിട്ടിരിക്കയാണ്. ഭിത്തികളിൽ സ്വർണ്ണനിറത്തിലുള്ള മൊസെയ്ക്കു വേലകൾ ചെയ്തിട്ടുണ്ട്. ജനുവരിയിൽ ഈ രാജ്യത്തിലെ രാഷ്ട്രീയപാർട്ടികൾ തമ്മിൽ ഈ പള്ളിയകത്തുവച്ചു ഭയങ്കരമായ ഒരു ലഹള നടത്തിയതിൻെറ ഫലമായി ആയിരത്തിൽ പരം പേർ ഇവിടെ വച്ചു കൊല്ലപ്പെട്ടതായി ഞങ്ങൾ അറിഞ്ഞു. ഒടുവിൽ പട്ടാളം വന്നാണ് ലഹള അമർച്ച ചെയ്തത്.

നീതിയുടെ പ്രവാചകനും സ്ത്രീകളിൽ നിന്നു ജനിച്ചവരിലേക്കും വലിയവനുമായ മാർ യോഹന്നാൻ മാംദാന, നീതിയ്ക്കുവേണ്ടി തൻെറ ശിരസ്സിനെ കൊടുത്തതു ഇവിടെവച്ചു ഞങ്ങൾ ഓർക്കുകയും ആ പുണ്യപുരുഷനെ മനസ്സിൽ ധ്യാനിച്ചു മദ്ധ്യസ്ഥത അപേക്ഷിക്കയും ചെയ്തു. അവിടെ നിന്നു ഞങ്ങൾ താമസിച്ചിരുന്ന ഹോട്ടലിൽ ചെന്നു വിശ്രമിച്ചു. നാലു മണി കഴിഞ്ഞു വീണ്ടും അരമനപ്പള്ളിയിലേയ്ക്കു പോയി സന്ധ്യാപ്രാർത്ഥന നടത്തി. അവിടെ നിന്നു പാത്രിയർക്കീസു ബാവാ തിരുമേനിയുമൊരുമിച്ചു ദമസ്ക്കോസിലെ ഗ്രീക്കു് പാത്രിയർക്കീസിനെ പ്രതിസന്ദർശനം നടത്തി അരമനയിൽ വന്നു രാത്രി ഭക്ഷണവും കഴിഞ്ഞു താമസസ്ഥലത്തേയ്ക്കു പോന്നു. പ. കാതോലിക്കാബാവാ തിരുമേനിയുടെ ബഹുമാനാർത്ഥം ഞങ്ങൾ



പാത്രിയർക്കീസു ബാവാ തിരുമേനി നൽകിയ സ്വീകരണ സൽക്കാരത്തിൽ
സിറിയൻ മന്ത്രിമാരും പ്രധാന ഉദ്യോഗസ്ഥന്മാരും ഒന്നിച്ച്

താമസിച്ചിരുന്ന ഹോട്ടലിൽവച്ചു പ. പാത്രിയർക്കീസു ബാവാ തിരുമേനി ഒരു വലിയ ടീപ്പാർട്ടി നടത്തി. ഇൻഡ്യൻ അംബാസിഡർ, അർമ്മീനിയൻ, ഗ്രീക്കു്, കോപ്റ്റിക്ക് ബിഷപ്പന്മാർ, റമ്പാന്മാർ, പട്ടക്കാർ, പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാർ ഇങ്ങനെ ഏതാണ്ടു് അഞ്ഞൂറിൽ അധികം മാന്യവ്യക്തികൾ ഇതിൽ പങ്കുകൊണ്ടു. വളരെ രസകരമായ ഒരു പാർട്ടി. സകലവിധ വിഭവങ്ങളും വിശാലമായ ഒരു മേശമേൽ സംഭരിച്ചിരിക്കുകയാണു്. പ്ലേറ്റുകളും, സ്പൂണുകളും, ഫോർക്കുകളും എല്ലാം തൊട്ടടുത്തുള്ള ഒരു മേശയിൽ വച്ചിരിക്കുകയാണു്. പ്രധാന ആതിഥേയനും അതിഥിയും പിന്നാലെ എല്ലാവരും മേശയുടെ അടുക്കൽ ചെന്നു പ്ലേറ്റും മറ്റും എടുത്തു് അവരവർക്കിഷ്ടമുള്ള വിഭവങ്ങൾ ആവശ്യാനുസരണം എടുത്തുകൊണ്ടു ഇഷ്ടമുള്ള സ്ഥലത്തുപോയി, ഇരുന്നോ നിന്നോ ഭക്ഷിക്കാം. ഭക്ഷണസമയത്തും ആളുകൾ വന്നു് അന്യോന്യം പരിചയപ്പെടുകയും സംസാരിക്കുകയും ചെയ്യുന്നു. ഈ സമയത്തു പല ഫോട്ടോകളും എടുക്കുന്ന പതിവും ഉണ്ടു്. ഇതെല്ലാം കഴിഞ്ഞു എല്ലാവരും പിരിഞ്ഞുപോകുന്നു. പ്രസംഗങ്ങളോ മററു ചടങ്ങുകളോ ഈ പാർട്ടിക്കു് ഇല്ലെന്നുള്ളതാണു് ഒരു സവിശേഷത. ഈ പാർട്ടി നടത്തിയതിനു പാത്രിയർക്കീസുബാവാ തിരുമേനിക്കു് ഒരു നല്ലസംഖ്യ ചെലവുണ്ടു്. ഡെമസ്ക്കോസിൽ ഇത്ര കേമമായ ഒരു സ്നേഹവിരുന്നു് അടുത്ത കാലത്തെങ്ങും നടന്നിട്ടില്ലെന്നു പലരും ഞങ്ങളോടു വന്നു പറഞ്ഞു.

പിറേറ ദിവസം അതിരാവിലെ പ. കാതോലിക്കാബാവാ തിരുമേനി അരമനപ്പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. ഈ പള്ളി അത്ര വലുതല്ലെങ്കിലും കാഴ്ചയ്ക്കു മനോഹരമാണു്. ഈ പള്ളിയിലും മൂന്നു ത്രോണോസുകൾ മദ്ബഹായിൽത്തന്നെയുണ്ടെന്നുള്ളതു് ഇതിനു മുൻപു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അന്നേ ദിവസം രാവിലെ തന്നെ ഞങ്ങൾ താമസിച്ചിരുന്ന ന്യൂ സെമി

റാദിസ് ഹോട്ടൽ വിട്ടു. അരമനയിലെ ബ. യാക്കോ ബ് റമ്പാച്ചനേയും കൂട്ടിക്കൊണ്ടു ഞാൻ ബസ്ഹാന നിയ എന്ന സ്ഥലം കാണുവാൻ പോയി. ബ. യാക്കോബു റമ്പാച്ചൻ വളരെ ചെറുപ്പക്കാരനായ ഒരു ശർവോയൊ റമ്പാനാണ്. ശർവോയൊ റമ്പാന്മാർക്കു ക്രൂശ്രൂഷാസ്ഥാനമില്ലാത്തതിനാൽ വി, കർബാന അർപ്പിക്കുന്നതിനോ മററു കർമ്മാദികൾ നടത്തുന്നതിനോ അധികാരമില്ല. ഇദ്ദേഹം 1965 ജൂണിൽ മലയാളത്തു വന്നു നമ്മുടെ വൈദിക സെമിനാരിയിലെ ശെമ്മാശ്ശന്മാരെ സുറിയാനി പഠിപ്പിക്കുന്നതിനുള്ള ചുമതലഏറെറടുക്കുമെന്നാണ് എന്റെ അറിവ് പൗലൂസ് ശ്ലീഹായെ മാമ്മോദീസാ മുക്കിയ ഹാനനിയായുടെ ഭവനം ഈ സ്ഥലത്തായിരുന്നതിനാലാണ് ഈ പേരുണ്ടായത്. ബസുഹാനനിയാ കണ്ടതിനുശേഷം വി. പൗലൂസ്ശ്ലീഹായെ തടവിൽ നിന്നും കോട്ടവഴി പുറത്തിറക്കിയ സ്ഥലവും ഞാൻ പോയി കണ്ടു അന്നു ഉച്ചയ്ക്കാണ് ഹോംസിലേക്കു ഞങ്ങൾക്കു പോകേണ്ടിയിരുന്നതു്. ഞങ്ങൾ യാത്രയ്ക്കു വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുകഴിഞ്ഞപ്പോൾ പ. പാത്രിയർക്കീസു ബാവാ തിരുമേനി ഞങ്ങളെ വിളിച്ചു പ. കാതോലിക്കാബാവാ തിരുമേനിക്കു വിശിഷ്ടമായ ഒരു മെഡലും മാലയും, എനിക്കു് ഒരു നല്ല കുരിശും മാലയും സമ്മാനമായി നൽകി. ഡമാസ്ക്കസിലെ അർമ്മേനിയൻ ബിഷപ്പു ഇതിനകം വിശേഷപ്പെട്ട ഒരു കാപ്പത്തുണി പ. കാതോലിക്കാബാവാ തിരുമേനിക്കു സമ്മാനമായി കൊടുത്തയച്ചിരുന്നു.

# XIII

## ഹോംസിൽ

പാത്രിയർക്കാ അരമനയിലെ ശുശ്രൂഷകർക്കു പാരിതോഷികങ്ങൾ നൽകിയതിനു ശേഷം എല്ലാവരോടും യാത്ര പറഞ്ഞു കാർ മാർഗ്ഗം ഞങ്ങൾ ഹോംസിലേക്കു പുറപ്പെട്ടു. ദമസ്ക്കോസിൽ നിന്നും ഏകദേശം 100 മൈൽ അകലമുള്ള ഹോംസിൽ മൂന്നര മണിയോടുകൂടി ഞങ്ങൾ എത്തിച്ചേർന്നു. മാർഗ്ഗമദ്ധ്യേ വിശാലമായ കൃഷിസ്ഥലങ്ങൾ ഞങ്ങൾ കണ്ടു. അവിടെയെങ്ങും വലിയ ആൾ പാർപ്പോന്നുമില്ല. ഹോംസിനും ദമസ്ക്കോസിനുമിടയ്ക്കു രണ്ടു മൂന്നു ചെറിയ ഗ്രാമങ്ങൾ മാത്രമേയുള്ളു. ഞങ്ങൾ ഹോംസിനടുത്തപ്പോൾ അവിടത്തെ മീലിത്തോസു ബർന്നാബാ മെത്രാപ്പോലീത്താ തിരുമേനിയും ഒരു അർമ്മേനിയൻ ബിഷപ്പും ഗ്രീക്കുകാരുടെയും അർമ്മീനിയാക്കാരുടെയും ഏതാനും പട്ടക്കാരും പട്ടണത്തിലെ ചില പ്രധാന ഉദ്യോഗസ്ഥന്മാരും പൗരപ്രധാനികളും മററുമായി ഒരു വലിയ ജനക്കൂട്ടം ഞങ്ങളെ സ്വീകരിച്ചു. ഘോഷയാത്രയ്ക്കുശേഷം ഞങ്ങൾ പള്ളിയിൽ പ്രവേശിച്ചു പ്രാർത്ഥന നടത്തുകയും പിന്നീട് അരമനക്കെട്ടിടത്തിന്റെ മുകളിലത്തെ നിലയിലുള്ള സ്വീകരണഹോളിൽ ചെന്നിരിക്കയും ചെയ്തു. നമ്മുടെ സഭാംഗങ്ങളും ഇതരമതസ്ഥരും അവിടെ വന്നു തിരുമേനിമാരുടെ കൈമുത്തുകയും കുശലം അന്വേഷിക്കയും ചെയ്തു. സന്ധ്യാപ്രാർത്ഥനയും അത്താഴഭക്ഷണവും കഴിഞ്ഞു ഞങ്ങൾ വിശ്രമിച്ചു,

ഹോംസിലെ നമ്മുടെ പള്ളി സാമാന്യം വലുതും കുറെ ഭംഗിയുള്ളതുമാണ്. ഈ പള്ളിയുടെ മദ്ബഹാ

യുടെ വടക്കെ വശത്തുള്ള മുറിയിലാണു് മാർ അപ്രേം പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കബർ സ്ഥിതി ചെയ്യുന്നതു്. അരമനക്കെട്ടിടം വളരെ അധികം മുറികളോടുകൂടിയ ഒരു നല്ല രണ്ടു നില കെട്ടിടമാണു്. മാർ അപ്രേം പാത്രിയർക്കീസു് ബാവാ തിരുമേനി ഇവിടെയാണു് താമസിച്ചിരുന്നതു്. കാലംചെയ്ത നമ്മുടെ പ. കാതോലിക്കാബാവാ തിരുമേനി ഫാദർ സി. എം. തോമ്മാ (ഇപ്പോഴത്തെ മാർ തോമ്മാ ദീവന്നാസ്യോസ്; ചെറിയ മഠത്തിൽ സ്കറിയാ മല്പാനച്ചൻ എന്നിവരോടൊന്നിച്ചു മാർ അപ്രേം പാത്രിയർക്കീസു ബാവാ തിരുമേനിയുമായി സമാധാനാലോചന നടത്തിയതു് ഇവിടെ വച്ചാണു്. സമാധാനാലോചന വേണ്ടത്ര ഫലപ്രദമായിരുന്നില്ലെന്നുള്ളതു് ഏവർക്കും സുവിദിതമാണല്ലോ. ഇപ്പോഴത്തെ പാത്രിയർക്കീസു ബാവാ തിരുമേനി ഇവിടെയല്ല താമസമെങ്കിലും പാത്രിയർക്കാ ആസ്ഥാനത്തിന്റെ അന്തസ്സും സ്ഥിതിയും ഇവിടെ പാലിക്കപ്പെടുന്നു. ഞങ്ങൾ അപ്രേം പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ കബറിടം സന്ദർശിക്കയും അവിടെ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു.

ഇപ്പോഴത്തെ നമ്മുടെ കാതോലിക്കാബാവാ തിരുമേനി റമ്പാനായിട്ടു മർദീനിൽ കുർക്കുമ ദയറായിൽ താമസിച്ചിരുന്ന കാലത്തു് അപ്രേം പാത്രിയർക്കീസു ബാവാ തിരുമേനി റമ്പാനായിട്ടു അവിടെ താമസിച്ചിരുന്നു. ഈ സഹപാഠികൾക്കു പിന്നീടു തമ്മിൽ കാണുന്നതിനു സാധിച്ചിട്ടില്ല. എങ്കിലും 'കാതോലിക്കാ ബാവാ തിരുമേനി അക്കാലത്തെ സ്മരണകൾ ഞങ്ങളെ ധരിപ്പിച്ചു.

പതിനഞ്ചു് അനാഥകുട്ടികളെ വളർത്തുന്ന ഒരു മന്ദിരം ഇവിടെ അരമനക്കെട്ടിടത്തോടു തൊട്ടുണ്ടു്. ഈ കുഞ്ഞുങ്ങളെ രാജകുമാരന്മാരെപ്പോലെയാണു് വളർത്തുന്നതു്. ഇവിടെ എല്ലാ സുഖസൗകര്യാദികളിലും അധികൃതർ വേണ്ടത്ര ശ്രദ്ധാലുക്കളാണു്. ജീവകാരുണ്യ

പ്രവർത്തനങ്ങളിൽ ശീമരാജ്യത്തുള്ള നമ്മുടെ ആളുകൾ ഇവരെയധികം പുരോഗമിച്ചിട്ടുണ്ടെന്നും അതു ഇവിടെയുള്ള ആളുകൾക്കു മാർഗ്ഗദർശകത്വം നൽകട്ടെയെന്നും പ്രസ്താവിക്കുന്നതിൽ സന്തോഷമുണ്ടു്.

ഹോംസിലെ നമ്മുടെ അരമനയിൽ ഇപ്പോൾ മാർത്തോമ്മാസു ബർന്നബാ മെത്രാപ്പോലീത്തായും ഒരു പട്ടക്കാരനും ഒരു ശെമ്മാശനും മാത്രമേ താമസമുള്ളു. ഹോംസ് ഒരു ഭദ്രാസന ഇടവകയാണു്. നാലഞ്ചു പള്ളികൾ മാത്രമേ ഈ ഭദ്രാസനത്തിൽ ഉള്ളു. പതിനായിരത്തിൽ പരം കുടുംബങ്ങൾ ഈ ഭദ്രാസനത്തിൽ ഉൾപ്പെടുന്നു. മെത്രാസന ഇടവകയായ ഹോംസ് ഊർജ്ജസ്വലനായ ബർന്നാബാ തിരുമേനിയുടെ ഭരണത്തിൻ കീഴിൽ ദിവസംതോറും പുരോഗമിച്ചുകൊണ്ടിരിക്കുന്നുവെന്നു രേഖപ്പെടുത്തുന്നതിൽ സന്തോഷമുണ്ടു്. ആറാം തീയതി രാവിലെ പൗലൂസു മാർ പീലക്സീനോസു തിരുമേനി ഇവിടെ വി. കർബ്ബാന അർപ്പിച്ചു. ഇവിടെ വച്ചാണു് മാർ അപ്രേം പാത്രിയർക്കീസു ബാവാ തിരുമേനിയിൽ നിന്നും തിരുമേനി മെത്രാൻ സ്ഥാനം ഏറ്റതു്. ഈ പള്ളി ചരിത്രപ്രാധാന്യമുള്ള ഒരു ദേവാലയമാണു്. പുരാതനമായ ഈ പള്ളി പ. ശ്ലീഹന്മാരുടെ കാലം മുതൽക്കേ നിലകൊള്ളുന്നതാണെന്നു് ആ നാട്ടുകാർ അവകാശപ്പെടുന്നുണ്ടു്. ഈ പള്ളിയിൽ നിന്നുമാണു് വി. ദൈവമാതാവിൻെറ സൂനോറൊ (ഇടക്കെട്ടു്) കണ്ടെടുക്കപ്പെട്ടതു്.

ഈ പള്ളിവകയായി ഒരു അനാഥശാല നടത്തുന്നുണ്ടെന്നുള്ള വിവരം ഇതിനു മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഞങ്ങൾ ചുററി നടന്നു് അതു കണ്ടതിനുശേഷം പള്ളിവകയായി നടത്തപ്പെടുന്ന ഒരു സ്കൂൾ കാണുന്നതിനു പോയി. ഈ സ്കൂളിൽ അഞ്ചു ക്ലാസ്സുകൾ ഉണ്ടു്. ഓരോ ക്ലാസിലും നാൽപ്പതു കുട്ടികൾ വീതം

പാിക്കുന്നു. ഞങ്ങളെ കണ്ടപ്പോൾ കുട്ടികൾ എല്ലാവ രും അവരുടെ അദ്ധ്യാപകരുമൊത്തു് ഇറങ്ങിവന്നു ക ർണ്ണാനന്ദകരമായ ഗാനങ്ങൾ ആലപിച്ചുകൊണ്ടു് ഞങ്ങ ളെ സ്വീകരിച്ചു. ആംഗ്യപ്രധാനമായ ചില നൃത്തങ്ങ ളും അവർ നടത്തി. പൗലൂസു മാർ പീലക്സീനോ സു തിരുമേനി അദ്ധ്യാപകരോടും കുട്ടികളോടും ഗുണ ദോഷരൂപേണ ഒരു ചെറുപ്രസംഗം നടത്തി. അവർ ഒരുക്കിയിരുന്ന വിരുന്നിൽ സംബന്ധിച്ചശേഷം ഞ ങ്ങൾ തിരിച്ചു പോന്നു. ഉച്ചഭക്ഷണം കഴിഞ്ഞു് ഒരു മണിയോടുകൂടി ഞങ്ങൾ ആലപ്പോയിലേയ്ക്കു പുറപ്പെ ട്ടു. ഹോംസിൽനിന്നും ഇരുനൂറു മൈൽ വടക്കു പടി ഞ്ഞാറാണു് ആലപ്പോപട്ടണം. ആലപ്പോയിലേക്കു വ രുന്നവഴി ഹാമാ എന്ന സ്ഥലത്തു നമുക്കു ഒരു ചെറി യ പള്ളിയും കുറെ ഇടവകക്കാരുമുണ്ടു്. ഈ പള്ളിക്ക ടുത്താണു് കെടാത്ത തീ. കെടുത്തിയാലും കെടുകയി ല്ല. അനേകം കൊല്ലങ്ങൾക്കു മുൻപു മുതൽ ഈ തീ ഇ വിടെ കത്തിക്കൊണ്ടു തന്നെ നിൽക്കുന്നു. ഇതൊരു വ ലിയ അത്ഭുതമായിട്ടാണു് ആ ദേശവാസികൾ പറയു ന്നതു്. ഈ പള്ളിക്കാർ അവിടെ ഇറങ്ങുന്നതിനു ഞങ്ങ ളെ വളരെയധികം നിർബ്ബന്ധിച്ചു. എന്നാൽ വലി യ തണുപ്പും മഴയുമായിരുന്നതിനാൽ ഖേദപൂർവ്വം അവ രുടെ അഭ്യർത്ഥന ഞങ്ങൾക്കു നിരസിക്കേണ്ടിവന്നു. സാമാന്യം ദീർഘമായ ഈ മാർഗ്ഗത്തിൽ രണ്ടു മൂന്നു ചെറിയ ഗ്രാമങ്ങൾ മാത്രമേയുള്ളു. ബാക്കി സ്ഥല ങ്ങൾ മുഴവൻവിസ്തൃതമായ കൃഷിഭൂമികളാണു്. ഗോത മ്പും മുന്തിരിയുമാണു് ഇവിടുത്തെ പ്രധാന കൃഷി കൾ. ഇവ വളരെ സമൃദ്ധിയായി ഇവിടെ വളരുന്നു.

നമ്മുടെ നാട്ടിൽ ചില സന്ദർഭങ്ങളിൽ വയലരു കിലുള്ള തെങ്ങു്, കമുകു്, മുതലായ വൃക്ഷങ്ങളിൽ കാ ണുന്ന കരികിലിൻെറ കൂടുകളുടെ മാതൃകയിൽ ഉള്ള

ളും ഒററ വാതിലോടുകൂടിയതുമായ വലിയ മൺകൂ
ടാരങ്ങൾപോലെയാണു് ഗ്രാമങ്ങളിലെ ഭവനങ്ങൾ.
തണുപ്പിൻെറയും കാററിൻെറയും ഉപദ്രവമില്ലാതെ ഇ
രിക്കുന്നതിനാണു് ഈ വിധത്തിലുള്ള വീടുകൾ നിർ
മ്മിച്ചിട്ടുള്ളതു്. പരിഷ്കൃത രീതിയിലുള്ള ഒററ വീ
ടുപോലും ആ സ്ഥലങ്ങളിലില്ല.

# XIV

## ആലപ്പോയിൽ

അഞ്ചു മണിയോടുകൂടി ഞങ്ങൾ ആലപ്പോ പട്ടണത്തിൻെറ അതിർത്തിയിൽ എത്തി. മാർ ദീവന്നാസ്യോസ് ജോർജ്ജസ് തിരുമേനിയാണ് അവിടത്തെ ഇടവക മെത്രാപ്പോലീത്താ. തിരുമേനി അവിടത്തെ പട്ടക്കാരോടും ഒരു വലിയ ജനക്കൂട്ടത്തോടും കൂടി പട്ടണാതിർത്തിയിൽ വച്ചു ഞങ്ങളെ സ്വീകരിച്ചു. ഒട്ടധികം കാറുകളുടെ അകമ്പടിയോടുകൂടി ഒരു വലിയ ഘോഷയാത്രയായിട്ടാണ് ഞങ്ങൾ പള്ളിയിലേയ്ക്കു പോയത്. ടൗണിൽ നിന്നു രണ്ടു മൈൽ അകലമുണ്ട് പള്ളിയിലേക്ക്. പള്ളിയുടെ പുരോഭാഗത്തു എത്തിയപ്പോഴേക്കും പട്ടക്കാർ മനോഹരമായ ഒരു കാപ്പ കൊണ്ടുവന്നു ബാവാ തിരുമേനിയെ ധരിപ്പിച്ചു. തിരുമേനി മാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തി. അതേ തുടർന്നു മാർ ദീവന്നാസ്യോസ് ജോർജ്ജസ് തിരുമേനി ഞങ്ങളെ സ്വാഗതം ചെയ്തു പ്രസംഗിച്ചു. ബാവാ തിരുമേനി സമുചിതമായ മറുപടി പറകയും അതിനുശേഷം കൂടിയിരുന്ന ജനക്കൂട്ടത്തെ ആശീർവദിക്കയും ചെയ്തു. സന്ധ്യാനമസ്ക്കാരവും അത്താഴഭക്ഷണവും കഴിഞ്ഞു ഞങ്ങൾ എല്ലാവരും പള്ളിവക ബംഗ്ലാവിൽത്തന്നെ താമസിച്ചു. ഈ പള്ളിക്കു 400 ൽ പരം ഇടവകക്കാർ ഉണ്ട്.

ഫെബ്രുവരി 7–ാം തീയതി ഞായറാഴ്ച രാവിലെ, മാർ അപ്രേമിൻെറ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന ഭദ്രാസന ദേവാലയത്തിൽ പ. ബാവാ തിരുമേനിയും

ദാനിയേൽ മാർ പീലക്സീനോസ്, പൗലൂസ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരും ചേർന്ന് വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കിഴക്കൻ സഭയിൽ ഇപ്പോഴും മൂന്നിന്മേൽ കുർബ്ബാന പതിവുണ്ടെന്നുള്ളതിന് ഞാനും തിരുമേനിമാരും ദൃക്സാക്ഷികളാണ്. വി. കുർബ്ബാന മദ്ധ്യേ ബാവാ തിരുമേനി പ്രസംഗിച്ചു. ഞങ്ങളുടെ സുഖസൗകര്യാദികളെപ്പററി അന്വേഷിക്കുന്നതിനായി പ. പാത്രിയർക്കീസു ബാവാ തിരുമേനി സെക്രട്ടറി ബ. സലീബാ റമ്പാച്ചനെ നേരത്തെ തന്നെ ആലപ്പോയിലേക്ക് അയച്ചിരുന്നു. അദ്ദേഹം ആ കൃത്യം വളരെ താൽപ്പര്യപൂർവ്വം നിറവേററിക്കൊണ്ടിരുന്നു.

ഉറഹായിലെ സെൻറു ജോർജ്ജ് പള്ളിക്കാർ ക്ഷണിച്ചിരുന്നതനുസരിച്ച് ഉച്ചയ്ക്കുശേഷം 3 മണിയോടു കൂടി ഞങ്ങൾ അങ്ങോട്ടു പോയി ആലപ്പോയിലെ മാർ അപ്രേം പള്ളിയിൽ നിന്നും മൂന്നു മൈൽ ദൂരം മാത്രമേ ഉറഹായിലെ സെൻറ് ജോർജ്ജ് പള്ളിയിലേയ്ക്കുള്ളു. ആലപ്പോയിലെ മാർ ദീവന്നാസ്യോസു തിരുമേനി തന്നെയാണ് ഇവിടത്തെയും ഇടവക മെത്രാപ്പോലീത്താ. ഈ പള്ളിയിൽ എണ്ണൂറു വീട്ടുകാർ ഇടവകക്കാരായുണ്ട്. എണ്ണൂറു വീട്ടുകാരും പട്ടണത്തിലുള്ള ഒരു തെരുവിൽത്തന്നെയാണ് താമസം. അവരുടെ ഇടയ്ക്കു മറെറാരു മതവിഭാഗക്കാരും താമസമില്ല. ഉറഹായിലെ സെൻറ് ജോർജ്ജ്സ് പള്ളി വിസ്തൃതവും മനോഹരവുമാണ്.

ഈ ഇടവകക്കാർ അനവധി കാറുകളുടെ അകമ്പടിയോടുകൂടി വന്ന് ഒരു വലിയ ഘോഷയാത്രയായിട്ടാണ് പള്ളിയിലേയ്ക്കു ഞങ്ങളെ കൊണ്ടുപോയത്. സന്ധ്യാനമസ്ക്കാരത്തിനുശേഷം ഇവിടെയും ഒരു സ്വീകരണയോഗം നടത്തപ്പെട്ടു. ഇൻഡ്യയിൽ നിന്നുള്ള അതിഥികളെ സ്വാഗതം ചെയ്തുകൊണ്ടു ഉറഹാ

പള്ളിയിലെ ബ. വികാരി സഖായി കശ്ശീശാ പ്ര സംഗിച്ചു. കാതോലിക്കാബാവാ തിരുമേനി സമുചിതമായ മറുപടി പ്രസംഗം ചെയ്തു. ഉറഹായുടെ ചരിത്ര പ്രാധാന്യത്തേയും മാർ തോമ്മാശ്ലീഹായുടെ തിരുശേഷിപ്പുകൾ ഉറഹായിൽ സ്ഥാപിച്ചതിനേയും ഉറഹായിൽ നിന്നും 4-ാം നൂററാണ്ടിൽ മാർ യൗസേപ്പു മെത്രാൻ ക്നായിത്തോമ്മായോടുകൂടി ഇന്ത്യയിൽ വന്നതിനെയും അങ്ങനെ പണ്ടു മുതലേ ഇന്ത്യയും ഉറഹായും തമ്മിൽ ഉണ്ടായിട്ടുള്ള ബന്ധത്തെയുംപററി ബാവാ തിരുമേനിയുടെ പ്രസംഗത്തിൽ അനുസ്മരിച്ചു. അനേകം വേദശാസ്ത്രപണ്ഡിതന്മാരെ പുറപ്പെടുവിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ച പുണ്യഭൂമിയാണു് ഉറഹാ എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണു്. സ്വീകരണയോഗത്തിൽ സംബന്ധിച്ച എല്ലാവരും ബാവാ തിരുമേനിയുടെ കൈമുത്തി അനുഗ്രഹം പ്രാപിച്ചു. സന്ധ്യയോടുകൂടി ഞങ്ങൾ ആലപ്പോയിലേക്കു മടങ്ങിപ്പോന്നു.

പിറേറ ദിവസം രാവിലെ നമസ്ക്കാരവും പ്രഭാത ഭക്ഷണവും കഴിഞ്ഞു ഞങ്ങൾ പള്ളിവക സ്വീകരണഹോളിൽ ചെന്നിരുന്നു. അവിടെ കൂടിയിരുന്ന ഇതര സമുദായാംഗങ്ങളുമായി പരിചയപ്പെടുകയും കുശലപ്രശ്നങ്ങൾ നടത്തുകയും ചെയ്തു. പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും ജനനേതാക്കന്മാരും അവിടെ വച്ചു ബാവാ തിരുമേനിയുമായി പരിചയപ്പെടുകയും അവരുടെ ഭക്തിബഹുമാനങ്ങൾ പ്രകടിപ്പിക്കയും ചെയ്തു. പത്തു മണിയോടുകൂടി പീലക്സീനോസു് തിരുമേനി മാർ രണ്ടുപേരും ഞാനുംകൂടി പട്ടണം ചുററി നടന്നു കണ്ടു. പല തെരുവുകളും ഞങ്ങൾ സന്ദർശിച്ചു. നമ്മുടെ സഭാംഗമായ ഒരു ഡോക്ടർ പരുക്കേററു് ആശുപത്രിയിൽ കിടക്കുന്നതായി അറിഞ്ഞതുകൊണ്ടു് ഞങ്ങൾ ആശുപത്രിയിൽ പോയി അദ്ദേഹത്തെ കാണുകയും പ്രത്യേകം പ്രാർത്ഥിക്കുകയും ചെയ്തു. രാത്രി

സമയം അദ്ദേഹത്തിൻെറ ഭവനത്തിൽ പ്രവേശിച്ചു കൊള്ളനടത്തുവാനുദ്യമിച്ച ഒരു തസ്ക്കരനുമായുണ്ടായ ഏറ്റുമുട്ടലിൽ വച്ചാണ് ഡോക്ടർക്ക് പരുക്ക പററിയതു്. ഒരു നല്ല ധനവാനും പൊതുക്കാര്യപ്രസക്തനും പരോപകാരതൽപ്പരനും എല്ലാവർക്കും സമ്മതനുമായ ഈ ഡോക്ടർക്ക നേരിട്ട ആപത്തിൽ നാട്ടുകാർക്കെല്ലാവർക്കും പൊതുവെ വളരെ സഹതാപമുള്ളതായിട്ടാണു ഞങ്ങൾക്ക് അറിവാൻ കഴിഞ്ഞതു്. ഭാഗ്യാതിരേകത്താൽ മരണമുണ്ടായില്ലെന്നുള്ളതിൽ എല്ലാവക്കും ആശ്വാസമുണ്ടു്.

ഈ പട്ടണത്തിൽ മുൻകാലങ്ങളിൽ ഹലേബ് രാജാക്കന്മാർ പാർത്തിരുന്ന ഒരു വലിയ കോട്ട കാണ്മാനുണ്ടു്. ഇപ്പോഴും വളരെ കാര്യമായി ഈ കോട്ട സൂക്ഷിക്കപ്പെടുന്നു. കോട്ടയിലേക്ക പ്രവേശിക്കണമെങ്കിൽ രണ്ടു വലിയ ഇരുമ്പു വാതിലുകൾ കടക്കണം. ഈ വാതിലുകൾ കടന്നു ഞങ്ങൾ കോട്ടയ്ക്കുള്ളിൽ പ്രവേശിച്ചു. ഒരു മൈലിൽ കൂടുതൽ ചുററളവുള്ള ഈ കോട്ട ദൂരെ നിന്നു നോക്കിയാൽ ഒരു വലിയ മലപോലെയാണ് തോന്നുക. ചുററും കിടങ്ങുകളുണ്ടു്. കോട്ടയ്ക്കുള്ളിൽ ഒരു വലിയ കുളം പൊക്കമേറിയ മതിലുകൾ കെട്ടി ഭംഗിയായി സൂക്ഷിച്ചിരിക്കുന്നു. കൊട്ടാരത്തിലെ റാണിമാർ ഈ കുളത്തിലത്രേ നീരാട്ടു നടത്തിയിരുന്നതു്. കുളത്തിനു മുകളിൽ മേൽക്കൂരയും അതിനു മുകളിൽ വൃത്താകാരമായ ഒരു ഡോമും ഉണ്ടു്. ആലപ്പോ, ഒരു വലിയ നഗരം തന്നെയാണു്. പത്തും പന്ത്രണ്ടും നിലകളുള്ള ഭീമാകാരങ്ങളായ വലിയ കെട്ടിടങ്ങൾ തൊട്ടു തൊട്ടു നിൽക്കുന്നു. പുതിയ പുതിയ കെട്ടിടങ്ങൾ ഇപ്പോഴും പണിതുകൊണ്ടുമിരിക്കുന്നു. വാണിജ്യാദികളിൽ മുന്നേറിക്കൊണ്ടിരിക്കുന്ന ആലപ്പോ നഗരം ജനസാന്ദ്രതയിലും ഒട്ടും പിന്നോക്കമല്ല.

അമേരിക്കരുടെ വകയായ ഒരു സർവ്വകലാശാല ഇവിടെയുണ്ടു്. അതിൻേറതായ പുതിയ പുതിയ കെട്ടിടങ്ങൾ പണിതുയർന്നു വരുന്നു. ഗവർമ്മേൻറു വക

ആഫീസുകളും, വ്യവസായ സ്ഥാപനങ്ങളും, വിദ്യാമന്ദിരങ്ങളും വീതികൂടിയ റോഡുകളും എന്നിവ പട്ടണത്തെ പ്രൗഢമാക്കിയിട്ടുണ്ട്. പട്ടണം വളരെ വിസ്തൃതവും ശുചിത്വമുള്ളതുമാണ്.

വൈകിട്ട 6 മണിക്ക ബാവാ തിരുമേനിയുടെ ബഹുമാനാൎത്ഥം പള്ളിവക സ്കൂളിൽ വച്ചു ഒരു ഡിന്നർ പാർട്ടിയുണ്ടായിരുന്നു. സ്ഥലത്തെ മാന്യന്മാരും മഹതികളുമായ വളരെ പേർ ഇതിൽ പങ്കുകൊണ്ടു. അതിഥികൾക്ക സ്വാഗതമാശംസിച്ചു കൊണ്ട് സ്കൂൾഹെഡ്മാസ്റ്റർ പ്രസംഗിച്ചു. രാത്രി 9 മണി കഴിഞ്ഞു മാത്രമേ ഞങ്ങളുടെ താമസസ്ഥലത്തു വന്നുചേരുവാൻ ഞങ്ങൾക്ക കഴിഞ്ഞുള്ളു. പിറേറ ദിവസം അതിരാവിലെ ഞങ്ങൾക്ക ഹൈസക്കാ എന്ന സ്ഥലത്തേക്ക പോകണം.

അതിരാവിലെ ഞങ്ങൾ പുറപ്പെടുന്നതിനു മുൻപു മാർ ദീവന്നാസ്യോസ് ജോർജ്ജസ് മെത്രാപ്പോലീത്താ തിരുമേനി വന്നു യാത്ര പറകയും അദ്ദേഹത്തിൻെറ സ്നേഹസൂചകമായി ഞങ്ങൾക്കെല്ലാവർക്കും പ്രത്യേകം പ്രത്യേകം കുറെ ചെറിയ കുരിശുകൾ സമ്മാനമായി തരികയും അധികം ഭക്ഷണസാധനങ്ങൾ ഒരു കുട്ടയിലാക്കി ഭംഗിയായി പൊതിഞ്ഞു കെട്ടിത്തരുകയും ചെയ്തു. ഞങ്ങൾ കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ട് തിരുമേനിയോടും യാത്ര പറഞ്ഞു. അരമനയിലെ ആശ്രിതർക്ക ഓരോ ചെറിയ തുക ഞങ്ങൾ സംഭാവനയായി നൽകി. ഫെബ്രുവരി 9—ാം തീയതി രാവിലെ 6 മണിക്ക കാർമാൎഗ്ഗം ഞങ്ങൾ ഹൈസക്കായിലേക്ക പുറപ്പെട്ടു.

# XV

## ഹെസക്കായിൽ

ഏകദേശം പകുതിവഴി എത്തിയപ്പോഴേയ്ക്കും നമ്മുടെ പാത്രിയർക്കാ അരമനയിലെ എപ്പിസ്കോപ്പായും മാർ കൂറിലോസു യാക്കൂബു് മെത്രാപ്പോലീത്തായും ദയർസൂറിലെ സെൻറു് ജോൺസ് പള്ളിക്കാരും ആ പള്ളിക്കു സമീപം കാത്തു നിന്നിരുന്നു. ഞങ്ങൾ ദയർസൂറിൽ ഇറങ്ങി സെൻറു് ജോൺസ് പള്ളിയിലേയ്ക്കു പോയി. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്താനിയാ നടത്തിയശേഷം പള്ളിവക സ്വീകരണ ഹാളിൽ എത്തി വിശ്രമിച്ചു. ഈ സമയത്തു ദാനിയേൽ മാർ പീലക്സിനോസു തിരുമേനിക്കു തലവേദന തോന്നുകയും വിശ്രമാർത്ഥം പള്ളിവക ഒരു കെട്ടിടത്തിൽ പോയി കുറച്ചു സമയം കിടക്കുകയും ചെയ്തു. ഈ വിവരം അറിഞ്ഞപ്പോഴേയ്ക്കും തിരുമേനിയെ ശുശ്രൂഷിപ്പാൻ ആളുകൾ ചുററും കൂടി. ജനത്തിരക്കുമൂലം ആ മുറിയിൽ അല്പസമയമെങ്കിലും ശാന്തമായി കഴിഞ്ഞുകൂടുവാൻ തിരുമേനിക്കു കഴിഞ്ഞില്ല. ഒടുവിൽ തിരുമേനി അവരുടെ ഇടയിൽ നിന്നു ഒരു വിധത്തിൽ രക്ഷപ്പെട്ടു പുറത്തിറങ്ങിയെന്നു പറഞ്ഞാൽ മതി. രണ്ടു മണിക്കൂർ നേരത്തോളം ഞങ്ങൾ അവിടെ താമസിച്ചു.

ദയർസൂർ ആലപ്പോപോലെ അത്ര വലിയ ഒരു പട്ടണമല്ല; വളരെ കുറച്ചു് ആളുകൾ മാത്രമേ ഇവിടെ നമുക്കുള്ളു. കീർത്തിയേറിയ ഫ്രാത്തുനദി (യൂപ്രട്ടീസ്) ഒഴുകുന്നതു ദയർസൂറിലൂടെയാണു്. മാർ കൂറിലോസ് യാക്കോബു തിരുമേനിയും ഹെസക്കായിലേക്കു ഞങ്ങളുടെ കൂടെ പോന്നു. നാലു മണി കഴിഞ്ഞപ്പോൾ ഹെ-

സക്കായുടെ മാർ കുറിയാക്കോസ് ഒസ്താത്യോസ് മെത്രാപ്പോലീത്താ തിരുമേനിയും (ഇദ്ദേഹം പ. പാത്രിയർക്കീസു ബാവാ തിരുമേനിയോടുകൂടി മലങ്കരയിൽ വന്നിരുന്നു) പട്ടക്കാരും ജനങ്ങളും കൂടിവന്നു ഇവിടെ വച്ചു ഞങ്ങളെ സ്വീകരിച്ചു. നിരവധി കാറുകളുടെ അകമ്പടിയോടുകൂടി ഞങ്ങൾ പള്ളിയിലേയ്ക്കു പുറപ്പെട്ടു. ഘോഷയാത്ര പള്ളിയിൽ എത്തിയപ്പോഴേക്കും പള്ളിയും പരിസരങ്ങളും ജനനിബിഡമായിതീർന്നു.

മാർ ഗീവറുഗീസു സഹദായുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന ഈ പള്ളി വളരെ വലുതും മനോഹരവുമായ ഒരു ദേവാലയമാണ്. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തി. ജനബാഹുല്യം മൂലം കൈമുത്തിക്കുന്നതിനു ബാവാ തിരുമേനിക്കു സാധിച്ചില്ല. തിരുമേനി ഒരു ചെറുപ്രസംഗം ചെയ്തു ജനക്കൂട്ടത്തെ ആശിർവദിച്ചു. സന്ധ്യനമസ്ക്കാരത്തിനു ശേഷം, ഞങ്ങളുടെ താമസത്തിനു പ്രത്യേകം സജ്ജീകരിച്ചിരുന്ന ഒരു ബംഗ്ലാവിലേക്കു ഞങ്ങൾ പോയി. ഹെസക്കായിലെ ഒരു എൻജിനീയരുടെ വകയാണ് ഈ ബംഗ്ലാവ്. അദ്ദേഹം നമ്മുടെ സഭാംഗമാണ്. ആ രാത്രിയിൽ ഞങ്ങൾ അവിടെ താമസിച്ചു. മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ തിരുമേനി ഗസിർത്തോ ഇടവകയുടെ മെത്രാപ്പോലീത്തായാണ്.

പിറേറ ദിവസം, അതായതു് ഫെബ്രുവരി 10-ാം തീയതി രാവിലെ ഹെസക്കായിലെ സെൻറ് ജോർജ്ജ് പള്ളിയിൽ ബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു വലിയ ഒരു ജനക്കൂട്ടം വി. കർബ്ബാനയിൽ സംബന്ധിച്ചു വി. കർബ്ബാന അവസാനിച്ച ഉടൻതന്നെ മാർ ഒസ്താത്തിയോസ് കുറിയാക്കോസ്, മാർ റാൻ ക്ലീമീസ് യാക്കോബ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും പട്ടക്കാരും മദ്ബ്ഹായിലെ

ശുശ്രൂഷകരും കൂടി കാതോലിക്കാബാവാ തിരുമേനിയെ ഒരു കസേരയിൽ ഇരുത്തി ഉയർത്തുകയും ഒക്സിയോസ് പാടുകയും ചെയ്തു. അതിനുശേഷം വിലപിടിപ്പുള്ള പല സാധനങ്ങളും സമ്മാനമായി നൽകി. വെള്ളികൊണ്ടുള്ള ഒരു ടീസെററ്, രണ്ടു ട്രേകൾ, ചുവന്ന കുപ്പായത്തിനുള്ള പട്ട്, ഭംഗിയുള്ള ഒരു ജോടി ചെരിപ്പ്, മനോഹരമായ രണ്ടു മെഡലുകൾ, ഒരു വെള്ളി ശോശപ്പാ എന്നിവ സമ്മാനങ്ങളിൽ ഉൾപ്പെടുന്നു. മററു തിരുമേനിമാർക്കും എനിക്കും സമ്മാനങ്ങൾ തന്നു പലവിധത്തിൽ ഞങ്ങളെയും അവർ ബഹുമാനിച്ചു. ഉച്ചയ്ക്കു മുൻപ് പട്ടണത്തിലെ ഉദ്യോഗസ്ഥന്മാരും പ്രമാണികളും വന്നു തിരുമേനിമാരെ കാണുകയും ക്ഷേമമന്വേഷിക്കയും ചെയ്തു.

പള്ളിവകയായി ഒരു നല്ല സ്കൗട്ട സംഘം സംഘടിപ്പിച്ചിട്ടുണ്ട്. അവരുടെ ഗാനങ്ങളും മാർച്ച്പാസ്ററും വളരെ ആകർഷകമായിരുന്നു. ഇതുപോലെയുള്ള സ്കൗട്ട സംഘങ്ങൾ പള്ളിക്കും ഇടവകക്കാർക്കും തീർച്ചയായും ഒരു നേട്ടവും അലങ്കാരവുമാണ്. സേവനമാണല്ലൊ സ്കൗട്ടുകളുടെ ലക്ഷ്യം. നമ്മുടെ ഇടവകകളിലുംയുവജനപ്രസ്ഥാനത്തിൻെറയും സൺഡേസ്കൂളുകളുടെയും ആഭിമുഖ്യത്തിൽ സേവനപ്രവർത്തനങ്ങൾക്ക സ്കൗട്ട സംഘങ്ങൾ സംഘടിപ്പിക്കുന്നതു് ആരോഗ്യപ്രദമായ ഒരു നടപടി ആയിരിക്കും. ഹെസക്കാ പള്ളിയിലെ സ്കൗട്ട സംഘടനയെപ്പററി ആ ദേശങ്ങളിൽ വലിയ മതിപ്പും ബഹുമാനവുമാണ് ഉള്ളതു്. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം പ്രത്യേകം സംഘടനകൾ ഉണ്ടു്. ഇവരുടെ പ്രകടനങ്ങൾ ഞങ്ങളെവളരെയധികം ആകർഷിച്ചു. ബാവാതിരുമേനി ഒരു ചെറുപ്രസംഗത്തോടുകൂടി അവരെയെല്ലാം ആശിർവദിച്ചു. സ്കൗട്ട സംഘങ്ങളും ഞങ്ങളും ചേർന്നു അവിടെവച്ചു പല ഗ്രൂപ്പുഫോട്ടോകളും എടുത്തു. ബാവാ തിരുമേനി

അവർക്കെല്ലാം മധുരപലഹാരങ്ങൾ വിതരണം ചെയ്ത് അവരോടുള്ള സന്തോഷം രേഖപ്പെടുത്തി.

ഇവയെല്ലാം കഴിഞ്ഞപ്പോഴേയ്ക്കും കാമേഴ്സിലിയിൽ നിന്നും നാലഞ്ചു കാറുകളിലായി അവിടുത്തെ പട്ടക്കാരും ജനങ്ങളും ഞങ്ങളെ സ്വീകരിച്ചു അവിടേയ്ക്കു കൊണ്ടുപോകുന്നതിനായി വന്നുചേർന്നു. രണ്ടു മണി കഴിഞ്ഞു ഹെസക്കായിലെ ജനങ്ങളോടു യാത്ര പറഞ്ഞ് കാമേഴ്സിലിയിൽ നിന്നു വന്നിരുന്നവരുമൊത്തു അവിടേയ്ക്കു പുറപ്പെട്ടു. ഹെസക്കായിൽ നിന്നു കുറഞ്ഞത് 150 മൈൽ ദൂരംവരും കാമേഴ്സിലിയിലേക്ക്. രണ്ടു മണിക്കൂർ കാറിൽ യാത്ര ചെയ്താൽ അവിടെ ചെന്നു ചേരാം. കാമേഴ്സിലിക്കു ഏകദേശം പത്തു മൈൽ അടുത്തെത്തിയപ്പോൾ പട്ടക്കാരും ജനങ്ങളും വളരെയധികം കാറുകളിലായി അവിടെ നിൽക്കുന്ന കാഴ്ചയാണ് ഞങ്ങൾ കണ്ടത്. അവിടെ നിന്നും വലിയ ഒരു ഘോഷയാത്രയായിട്ടാണ് പള്ളിയിലേക്കു പോയത്. പല ഗ്രാമങ്ങളിൽ നിന്നും ജനങ്ങൾ കൂട്ടമായി വന്നു രാജവീഥികളുടെ ഇരുവശങ്ങളിലും നിന്നിരുന്നു. ഞങ്ങളെ കണ്ടപ്പോഴേയ്ക്കും പുരുഷന്മാർ കൈകൊട്ടിയും സ്ത്രീജനങ്ങൾ കുരവയിട്ടും അവരുടെ സന്തോഷം പ്രകടിപ്പിച്ചു. ആളുകൾ കൂട്ടമായി നിന്നിരുന്ന സ്ഥലങ്ങളിലൊക്കെയും കാതോലിക്കാ ബാവാ തിരുമേനി കാറനിറുത്തി ജനക്കൂട്ടത്തെ ആശിർവദിച്ചു. ഞങ്ങൾ പള്ളിയെ സമീപിച്ചപ്പോഴേയ്ക്കും അവിടം മുഴുവനും ഒരു മനുഷ്യമഹാസമുദ്രമായിക്കാണപ്പെട്ടു. ദ്ധകായന്മാരും ഭക്തിപരവശരുമായ ഒരു കൂട്ടം പുരുഷന്മാർ മുൻപോട്ടു വന്നു ഞങ്ങൾ കയറിയിരുന്ന കാർ എടുത്തു പൊക്കിക്കൊണ്ടു പോകുന്നതിനു ശ്രമിച്ചതു കണ്ടപ്പോൾ ഞാൻ അമ്പരന്നുപോയി. യാതൊരു വക നിയന്ത്രണവും അവരുടെ ഇടയിൽ നടപ്പില്ല. ഒടുവിൽ പോലീസുകാരുടെ സമർത്ഥമായ പെരുമാററം മൂലം അവർ കാർ താഴെ വച്ചു. ഭയങ്കരമായ തിക്കും

തിരക്കും നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഞങ്ങാം കാറിൽ നിന്നു ഇറങ്ങി ഒരു വിധത്തിൽ പള്ളിയകത്തു പ്രവേശിച്ചു എന്നു പറഞ്ഞാൽ മതി. തിരുമേനിമാർ പള്ളിയിൽ കയറി ലുത്തിനിയായ്ക്കുശേഷം ബാവാ തിരുമേനി ഒരു ചെറുപ്രസംഗത്തോടുകൂടി ജനക്കൂട്ടത്തെ ആശിർവദിച്ചു.

പട്ടണത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും പ്രമാണികളുമെല്ലാം അവിടെയും കൂടിയിരുന്നു അവർ വന്നു ബാവാ തിരുമേനിയെ കാണുകയും അവരുടെ ഭക്തി ബഹുമാനങ്ങാം പ്രകടിപ്പിക്കയും ചെയ്തു. കാമേഴ്സ്ലി പട്ടണത്തിന്റെ മദ്ധ്യത്തിലാണു് നമ്മുടെ പള്ളി സ്ഥിതി ചെയ്യുന്നതു്. വളരെ വിസ്തൃതവും മനോഹരവുമായ ഒരു പുതിയ ദേവാലയം. പള്ളിയകത്തു ആരാധകർക്കു് ഇരിക്കുന്നതിനായി നിരനിരയായി ബഞ്ചുകാം ഇട്ടിട്ടുണ്ടു്. ഞങ്ങാം സന്ദർശിച്ച എല്ലാ പള്ളികളിലും ഇങ്ങനെ തന്നെ ബഞ്ചുകാം ഇട്ടിട്ടുണ്ടു്. ഇരുന്നുകൊണ്ടു് ആളുകാംക്കു് ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനുവേണ്ടിയാണു് ഇങ്ങനെ ബഞ്ചുകാം ഇട്ടിരിക്കുന്നതു്. പ്രധാന സന്ദർഭങ്ങളിൽ അവർ എഴുന്നേററു നിൽക്കും. പട്ടണങ്ങളിലെ ഭൂരിപക്ഷം ജനങ്ങളും സുറിയാനിക്കാരാണു്. ഇവിടെ സുറിയാനിക്കാർക്കു നല്ല ശക്തിയുണ്ടു്. മൂവായിരത്തിൽ പരം സുറിയാനികുടുംബങ്ങളും പതിനയ്യായിരത്തിൽ പരം ജനങ്ങളുമിവിടെയുണ്ടെന്നാണു് ഞങ്ങളുടെ അറിവു്. ഒസ്താത്യോസ് തിരുമേനിയാണു് ഇവിടത്തെ മെത്രാപ്പോലീത്താ. ആ തിരുമേനി ആറുമാസം ഹെസക്കായിലും ആറുമാസം കാമേഴ്സിലിയിലുമായി താമസിക്കുന്നു, കാമേഴ്സിലിയിലെ ഭദ്രാസനദേവാലയത്തിന്റെ അടുത്തു തന്നെ പ. ദൈവമാതാവിന്റെ നാമത്തിൽ വേറൊരു പള്ളിയും അവിടെ വേറൊരു പട്ടക്കാരനുമുണ്ടു്.

ഫെബ്രുവരി 11-ാം തീയതി രാവിലെ കാതോ

ലിക്കാബാവാ തിരുമേനി കാമേഴ്സിലിയിലെ സെന്റ് ജയിംസ് പള്ളിയിൽ വി. കർബാന അർപ്പിച്ചു. വി. കർബ്ബാനക്കുശേഷം പ. കാതോലിക്കാ ബാവാ തിരുമേനിയെ കസേരയിൽ ഇരുത്തി ഉയർത്തുകയും സ്ളൂസോക് ആമ്മാൻ മുതലായ ഗീതങ്ങൾ ചൊല്ലുകയും ചെയ്തു. അനേകം ഫോട്ടോഗ്രാഫർമാർ ആ രംഗം കാമറായിലേക്ക പകർത്തി. ബാവാ തിരുമേനി ജനക്കൂട്ടത്തെ സ്ലീബാ ഉയർത്തി ആശിർവദിച്ചു. ഇതര സഭകളിലെ ബിഷപ്പന്മാരും പട്ടക്കാരും പ്രധാന വ്യക്തികളും സ്വീകരണഹോളിൽ വച്ചു ബാവാ തിരുമേനിയെ കണ്ടു് അഭിവാദനങ്ങൾ അർപ്പിക്കയും കുശലപ്രശ്നങ്ങൾ നടത്തുകയും ചെയ്തു.

ഉച്ചയ്ക്കുശേഷം ദാനിയേൽ മാർ പീലക്സിനോസു തിരുമേനിയും പൗലൂസ് മാർ പീലക്സിനോസു തിരുമേനിയും ബിഷപ്പന്മാരുടെയും പ്രധാന ഉദ്യോഗസ്ഥന്മാരുടെയും വസതികളിൽ പോയി പ്രതിസന്ദർശനം നടത്തി. കാമേഴ്സിലി സെൻറു് ജയിംസ് പള്ളിവകയായി അഞ്ചു പ്രൈമറി സ്കൂളുകളും ഒരു സെക്കൻഡറിസ്കൂളും ഉണ്ടു്. ആ സ്കൂളുകളിലെ എല്ലാ അദ്ധ്യാപകരും ചേർന്നു പള്ളിക്കു തൊട്ടടുത്തുള്ള സ്കൂളിൽവച്ചു ബാവാ തിരുമേനിയുടെ ബഹുമാനാർത്ഥം ഒരു ചായ സൽക്കാരം നടത്തി. പ്രധാനാദ്ധ്യാപകനും മററു ചില പ്രമുഖ വ്യക്തികളും പ്രസംഗിച്ചു. സ്വീകരണങ്ങൾക്കു നന്ദി പ്രകാശിപ്പിച്ചുകൊണ്ടു ബാവാ തിരുമേനി മറുപടി പറഞ്ഞു. അദ്ധ്യാപകരുടെ വകയായി വില പിടിപ്പുള്ളതും ഭംഗിയുള്ളതുമായ ഓരോ കാർപ്പററു ഞങ്ങൾക്കെല്ലാവർക്കും സമ്മാനമായി അവർ തന്നു. കാതോലിക്കാബാവാ തിരുമേനിക്കു കിട്ടിയ കാർപ്പററു് ദേവലോകം അരമന ചാപ്പലിൻെറ ത്രോണോസിനു ചിത്തോലയായി ഇട്ടിരിക്കുകയാണു്. എനിക്കു കിട്ടിയ

ന്നു കാലം ചെയ്ത പരി. കാതോലിക്കാബാവാ തിരു
മേനി ഉപയോഗിച്ച സാധനങ്ങൾ സൂക്ഷിച്ചു വച്ചി
രിക്കുന്ന അരമനയുടെ തെക്കേ അറ്റത്തുള്ള മുറിയിൽ
ഭിത്തിമേൽ തൂക്കിയിട്ടിട്ടുണ്ട്. ഇതു രണ്ടും കാഴ്ചയ്ക്കു ഭം
ഗിയുള്ളതും മനോഹരവുമാണ്.

# XVI

## ദെറിക്കിലേക്ക്

പിറേറ ദിവസം പ്രഭാതത്തിൽ മാർ ഒസ്താത്യോസ്, കുറിലോസ് എന്നീ തിരുമേനിമാരുമൊന്നിച്ച് ഞങ്ങൾ ദെറിക്ക് എന്ന സ്ഥലത്തേക്ക പുറപ്പെട്ടു. താമേഴ്സിലിയിൽ നിന്നും പലരും കാറുകളിൽ ഞങ്ങളെ അനുഗമിച്ചിരുന്നു. ദെറിക്ക് എന്ന സ്ഥലം താമേഴ്സിലിയിൽ നിന്നും ഏകദേശം 70 മൈൽ തെക്ക പടിഞ്ഞാറാണെന്നാണു തോന്നുന്നതു്. ഈ രണ്ടു സ്ഥലങ്ങൾക്കും മദ്ധ്യേ രണ്ടു ഗ്രാമങ്ങൾ മാത്രമെയുള്ളു. ഗ്രാമവാസികൾ ഞങ്ങളെ കാണാൻ മാർഗ്ഗമദ്ധ്യേ കൂടി നിന്നിരുന്നു. ഞങ്ങൾ അവരുടെ അടുത്തെത്തിയപ്പോൾ അവർ കൈകൊട്ടിയും കുരവയിട്ടും ആഹ്ലാദപ്രകടനങ്ങൾ നടത്തി. ബാവാ തിരുമേനി അവരെ ആശീർവദിച്ച് അനുഗ്രഹിച്ചു.

പത്തുമണിക്ക മുൻപായി ഞങ്ങൾ ദെറിക്കിൽ എത്തിച്ചേർന്നു. ഇവിടെ മർത്തശമൂനിയുടെ നാമത്തിൽ ഒരു പുതിയ പള്ളി പണികഴിപ്പിച്ചിട്ടുണ്ടു്. ഈ പള്ളിയുടെ വാതുക്കൽ ഒരു നല്ല ജനക്കൂട്ടം കൂടിയിരുന്നു. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തുകയും ജനങ്ങളെ ആശിർവദിക്കയും ചെയ്തു. ഈ പള്ളിയിൽ നിന്നും അര മൈൽ അകലെ പ. ദൈവമാതാവിൻെറ നാമത്തിൽ നമുക്ക ഒരു ചെറിയ പള്ളിയുണ്ടു്, ഞങ്ങൾ അവിടെയും പോയി. ആർപ്പുവിളികളോടും കുരവ ഇടിലുകളോടുംകൂടി ആളുകൾ ഞങ്ങളെ സ്വീകരിച്ചു. ഞങ്ങളുടെ കാർ പള്ളിമതിലിനു വെളിയിൽ റോഡിൽ നിറുത്തിയപ്പോഴേക്കും പതിനാറുപതു

യുവാക്കന്മാർ മുൻപോട്ടു വന്നു പെട്ടെന്നു കാർ പൊക്കി യെടുത്തു കുറച്ചു ദൂരം മാററിവച്ചു. അതു പുതിയ ഒരു വലിയ ഷവർലെ കാർ ആയിരുന്നു. ആ ഇനം കാറു കാം നമ്മുടെ നാട്ടിൽ കാണുന്നില്ല നിഷ്പ്രയാസം. ആ കാർ പൊക്കിയെടുത്തു മാററിവച്ചതു അവ രുടെ സ്നേഹത്തിൻെറ ഒരു പ്രകടനമായിരുന്നു എന്നു പിന്നീടു ഞങ്ങൾക്കു മനസ്സിലായി. ഈ വി വരം ഞങ്ങൾ പ. പാത്രിയർക്കീസുബാവാ തിരുമേനി യുടെ ശ്രദ്ധയിൽ പെടുത്തിയപ്പോൾ മുൻപൊരവസ രത്തിൽ ഈ ഇടവകയിൽ നിന്നും ഇതേ അനുഭവം തിരുമേനിക്കും ഉണ്ടായതായി തിരുമേനി കല്പിച്ചു. മാർ അപ്രേം പാത്രിയർക്കീസുബാവാ തിരുമേനി ഈ ഇടവക സന്ദർശിച്ചപ്പോൾ ആളുകൾ ഇതുപോലെ തടി ച്ചുകൂടുകയും ആ തിരുമേനിയുടെ പുറങ്കുപ്പായത്തിൻെറ നൂലുകൾ പറിച്ചെടുക്കുകയും കുപ്പായത്തിൻെറ അഗ്രഭാ ഗങ്ങൾ കത്രികകൊണ്ടു ചെറിയ ചെറിയ കഷണങ്ങ ളായി വെട്ടിയെടുത്തുകൊണ്ടു പോകയും ചെയ്തതായി അറിഞ്ഞു. ഇതെല്ലാം ജനങ്ങൾ അനുഗ്രഹത്തിനുവേണ്ടി ചെയ്തതാണെന്നു പറഞ്ഞപ്പോൾ ഞങ്ങൾ അത്ഭുതപ്പെ ടുകയാണു ചെയ്തതു്.

ഇവിടത്തെ സ്വീകരണം കഴിഞ്ഞു ഞാൻ മടങ്ങി യെത്തിയപ്പോൾ എൻെറ പുറങ്കുപ്പായത്തിൻെറ അടി ഭാഗത്തു ഒരിടം വട്ടത്തിൽ കത്രിച്ചു എടുത്തിരിക്കുന്നതാ യി ഞാൻ കണ്ടു. ഞാൻ ശീമയ്ക്കു പോകുമ്പോൾ ഉപ യോഗിക്കുന്നതിനു കമ്പിളികൊണ്ടു പുതുതായി തൈച്ച താണു് ഈ പുറങ്കുപ്പായം. ഉടനെതന്നെ ഒരു കഷണം ക റുത്ത തുണി അതിൽ ഞാൻ വച്ചു തയ്പിച്ചു ശ രിപ്പെടുത്തി. ഇതെന്തിനു അവർ എന്നോടു ചെയ്തുവെ ന്നു എനിക്കറിഞ്ഞുകൂടാ. സെൻറു് മേരീസ് പള്ളി യിൽ രണ്ടു കൊല്ലത്തോളമായി ഒരു മഹാത്ഭുതം നട ന്നുകൊണ്ടിരിക്കയാണു്. ആ പള്ളിയിലും മദ്ബഹാ

യിൽ മൂന്നു ത്രോണോസുകൾ ഉണ്ട്. അതിൽ തെക്കു വശത്തുള്ള ത്രോണോസിന്റെ അടിഭാഗത്തു നിന്നു എപ്പോഴും ഒരു പ്രത്യേകതരം എണ്ണ പൊടിച്ചു കൊണ്ടിരിക്കുന്നു. കാഴ്ചയ്ക്കു ഒന്നാംതരം സൈത്തെണ്ണ. ഈ തൈലം പുരട്ടുന്ന രോഗികൾക്കു അത്ഭുതകരമാംവണ്ണം സൗഖ്യം പിടിച്ചുകൊണ്ടിരിക്കുന്നതായി ഇവിടെയുള്ള അനേകം പേർ അനുഭവസാക്ഷ്യം പറഞ്ഞു. ഇതേപ്പറ്റി കൂടുതലായി ഞങ്ങൾ അന്വേഷിച്ചു. രണ്ടു വർഷങ്ങൾക്കു മുൻപാണു് ഇതു സംഭവിച്ചതു്. ആ ത്രോണോസിനു സമീപമുള്ള ഭിത്തിമേൽ രണ്ടു വർഷത്തിനു മുൻപു് വി. ദൈവമാതാവു് ഉണ്ണിമിശിഹായോടുകൂടി പ്രത്യക്ഷപ്പെട്ടു. എല്ലാവർക്കും കാണത്തക്കവണ്ണം പല ദിവസങ്ങൾ ഈ പ്രത്യക്ഷത അനുഭവപ്പെട്ടു. അനേകം പേർ ഇതു നേരിൽക്കണ്ടു. കുറെ ദിവസങ്ങൾ കഴിഞ്ഞു ഇതു നിന്നു പോയി. അതിനു ശേഷം ആർക്കും ഇതേവരെ കാണപ്പെട്ടിട്ടില്ല. ഇതിനുശേഷമാണു് മേല്പറഞ്ഞ ബലിപീഠത്തിന്റെ അടിഭാഗത്തുനിന്നും അത്ഭുതകാരമായവിധം എണ്ണ കണ്ടു തുടങ്ങിയതു്. സമീപസ്ഥരും ദൂരസ്ഥരുമായ ജനങ്ങൾ രോഗശമനാർത്ഥം ഈ എണ്ണ ദിവ്യവസ്തുവായി പരിഗണിച്ചു ഭക്തിപൂർവ്വം കൊണ്ടു പോകുന്നു. ഞങ്ങളും ഓരോ ചെറിയ കുപ്പിയിൽ ഇതിൽ നിന്നു കുറച്ചു് എണ്ണ കൊണ്ടുപോന്നിട്ടുണ്ടു്. എന്റെ പക്കൽ ഉണ്ടായിരുന്നതു പലർക്കായി ഞാൻ ഭാഗിച്ചു കൊടുത്തു. പല വിദഗ്ദ്ധന്മാരെക്കൊണ്ടു് ഇതു പരിശോധിപ്പിച്ചതിൽ നല്ല സൈത്തുതൈലമാണെന്നു അഭിപ്രായപ്പെടുന്നു. അതിന്റെ ഉത്ഭവത്തെപ്പറ്റി പല പരിശോധനകൾ വലിയ വിദഗ്ദ്ധന്മാർ ഒക്കെ നടത്തിയിട്ടും ഇതുവരെയും ആർക്കും കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല.

ഇപ്പോഴുള്ള പള്ളി വളരെ പഴക്കമുള്ളതും ചെറുതുമായതാൽ കുറച്ചുകൂടി വലുതായും നവീന മാതൃകയിലും ഒരു പള്ളി പണിയുന്നതിനു് ചുറ്റും വാനം വെട്ടിയ

അവസാനത്തിൽ അതിപുരാതനമായ ഒരു ദേവാലയത്തിൻെറ ശൂന്യശിഷ്ടങ്ങൾ കാണപ്പെട്ടു. അതു പരിശോധിച്ചതിൽ ആ പള്ളി 4—ാം നൂററാണ്ടിൽ പണിയപ്പെട്ടിട്ടുള്ളതാണെന്നു വിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. ഇപ്പോഴത്തെ പള്ളി ആ പഴയ പള്ളിയുടെ മുകളിലാണ് പണിതിരിക്കുന്നതു്. ഈ പ്രദേശങ്ങൾ മുസ്ലീംകളുടെ ശക്തികേന്ദ്രങ്ങളാണ്. എന്നാൽ നമ്മുടെ ജനങ്ങളും മുസ്ലീംകളും വളരെ സൗഹാർദ്ദത്തോടുകൂടിയാണ് അവിടെ കഴിഞ്ഞു കൂടുന്നതു്. ഉച്ചഭക്ഷണത്തിനുശേഷം ഞങ്ങൾ കാമേഴ്സിലിയിലേയ്ക്കു് മടങ്ങിപ്പോന്നു. അന്നു 5 മണിക്കശേഷം കാമേഴ്സിലിയിലെ സൺഡേസ്കൂൾകാരുടെ വകയായി ഞങ്ങൾക്കു ഒരു സ്വീകരണവും ചായസൽക്കാരവും ഉണ്ടായിരുന്നു.

ഇൻഡ്യയിലെ സഭയും സിറിയായിലെ സഭയും എക്കാലവും സൗഹാർദ്ദത്തിൽ വർത്തിക്കണമെന്നും ഇരുസഭകളും തമ്മിൽ സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കണമെന്നും മററുമാണ് സ്വീകരണയോഗത്തിൽ പലരും പ്രസംഗിച്ചതു്. ഇതിലേയ്ക്കു ക്രിയാത്മകമായ ഒരു മാർഗ്ഗം അവർ പ്രത്യേകം ചൂണ്ടിക്കാണിച്ചു. ഇരുസ്ഥലങ്ങളിലെയും സഭാംഗങ്ങൾ തമ്മിൽ വിവാഹബന്ധത്തിൽ ഏർപ്പെടണമെന്നുള്ളതാണ് അവരുടെ നിർദ്ദേശം. സഭയിലെ വ്യക്തികൾക്കു പരസ്പരധാരണയ്ക്കും വിശ്വാസത്തിനും തന്മൂലം സഭയുടെ ഏകതാനതയ്ക്കും ഇതു വളരെയധികം പ്രയോജനപ്രദമായിരിക്കുമെന്നുള്ളതിനു് അശേഷം സംശയമില്ല. എന്നാൽ ഇതേപ്പററി ഞാൻ ആലോചിച്ചതിൽ നമ്മുടെ നാട്ടിലുള്ള പുരുഷന്മാർ അവിടെയുള്ള പെൺകുട്ടികളെ വിവാഹം ചെയ്താൽ നമ്മുടെ നാട്ടിലെ പുരുഷന്മാർ മദാമ്മമാരെ കല്യാണം കഴിച്ചു നമ്മുടെ നാട്ടിൽ കൊണ്ടുവന്നു താമസിപ്പിക്കുന്ന അനുഭവമായിരിക്കും ഉണ്ടാകുവാനിടയുള്ളതു്. സുഭിക്ഷമായും ജീവിതത്തിൽ അല്ലൽ അറിയാതെയും ജീവിക്കുന്ന അവിടെയുള്ള ആളുകൾ നമ്മുടെ നാട്ടിൽ ജീവി

ച്ചുപോകണമെങ്കിൽ അനവധി ക്ലേശങ്ങൾ സഹിക്കേണ്ടിവരും. ക്ലേശങ്ങൾ എന്തെന്നറിയാത്ത ഒരു ജനതയാണ് അവിടെയുള്ളത്. മുന്തിരിച്ചാറും ഓറഞ്ചും ആപ്പിളും അവിടെ സമൃദ്ധിയാണ്. ലോകത്തിലെ പഴവർഗ്ഗങ്ങളിൽവച്ച് ഏററവും വലുത് ഞങ്ങളുടെ നാട്ടിലാണെന്നും അതു മുറിച്ചാൽ വളരെ നല്ല സുഗന്ധമുണ്ടെന്നും അതു ഞങ്ങളുടെ നാട്ടിൽ ധാരാളമാണെന്നും പ്രത്യേകിച്ചു പരിശ്രമങ്ങൾ ഒന്നും അതിനു ആവശ്യമില്ലെന്നും ഒരു പഴം മുറിച്ചാൽ കുറഞ്ഞത് പത്തിരുപതു പേർ തൃപ്തിയായി ഭക്ഷിക്കുമെന്നും ഞാൻ അവരോടു പറഞ്ഞപ്പോൾ അതേപ്പററി കൂടുതലായി അറിയുന്നതിനു് അവർ ജിജ്ഞാസ പ്രകടിപ്പിച്ചുവെങ്കിലും ജാക്ക്ഫ്രൂട്ട് (ചക്കപ്പഴം) എന്നു മാത്രം പറഞ്ഞു ഞാൻ ഒഴികയും കൂടുതൽ വിവരണത്തിനു തുനിയാതിരിക്കയും ചെയ്തു. സൺഡേസ്കൂൾകാരുടെ വകയായി പല സമ്മാനങ്ങൾ അവർ ഞങ്ങൾക്ക ഓരോരുത്തർക്കും തന്നു. എനിക്കു ഒരു നല്ല ളോഹക്കുള്ള ക്ലോക്കും ഒരു കാപ്പയും കറുത്ത കുപ്പായത്തിനുള്ള തുണിയും സമ്മാനമായി അവിടെ നിന്നും കിട്ടി. ബാവാ തിരുമേനിക്കു് ഒരു ഭംഗിയേറിയ ക്ലോക്കും രണ്ടു കാപ്പയ്ക്കുള്ള തുണിയും ഒരു ചുവന്ന കുപ്പായത്തിനുള്ള പട്ടും കിട്ടി. മററു തിരുമേനിമാർക്കും കാപ്പത്തുണിയും ക്ലോക്കുകളും ചുവന്ന കുപ്പായത്തിനുള്ള പട്ടുകളും സമ്മാനമായി ലഭിച്ചു.

മർദ്ദീനിൽ പോയി ചരിത്ര പ്രസിദ്ധമായ കുർക്കുമദയറാ കാണണമെന്നു ഞങ്ങൾക്ക അതിയായ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ സിറിയായിലെയും തുർക്കിയിലെയും രാഷ്ട്രീയ സാഹചര്യങ്ങൾ അതിനു അനുകൂലമല്ല. ഇരുരാജ്യങ്ങളും പരസ്പരം മിത്രഭാവത്തിലല്ല. അതിനാൽ ജനങ്ങൾക്കു് ഒന്നിൽ നിന്നും മറെറാന്നിലേക്കു കടക്കുവാൻ വേണ്ടത്ര സൗകര്യമോ സ്വാതന്ത്ര്യമോ ഇല്ല. സിറിയായിൽ പര്യടനം നടത്തിക്കൊ

ണ്ടിരിക്കുന്ന ഞങ്ങൾക്ക് തുർക്കിയുടെ അധികാരാതിർത്തിയിൽ പ്രവേശിക്കുവാൻ അനുവാദം ലഭിച്ചില്ല. ഞങ്ങളെ വന്നു സന്ദർശിക്കുവാൻ മർദ്ദീനിലെ മെത്രാപ്പോലീത്തായായ മാർ പീലക്സിനോസ് യൂഹാനോൻ ദൊലബാനി തിരുമേനിക്കും അനുവാദമില്ലായിരുന്നു. എന്നാൽ ഇരുരാജ്യങ്ങളുടേയും അതിർത്തിയിൽ നിന്നുകൊണ്ടു പരസ്പരം കാണുവാൻ ഞങ്ങൾക്കും ദൊലബാനി തിരുമേനിക്കും ഒരു പ്രകാരത്തിൽ അനുവാദം കിട്ടി. അങ്ങനെ അതിർത്തിയിൽ നിന്നുകൊണ്ടുള്ള കൂടിക്കാഴ്ച നടന്നു.

ദേശീയവേഷം ധരിച്ച മാന്യനായ ഒരു വൃദ്ധന്റെ അടുക്കൽ ഞങ്ങൾ ചെന്നുനിന്നു. അദ്ദേഹം മേല്പട്ടക്കാരനാണെന്നു മനസ്സിലാക്കുവാൻ പെട്ടെന്നു ഞങ്ങൾക്കു കഴിഞ്ഞില്ല. അദ്ദേഹം വന്നു ബാവാ തിരുമനസ്സിലെ കരങ്ങൾ ചുംബിച്ചു. തിരുമേനിമാർ തമ്മിൽ പരസ്പരം ആലിംഗനം ചെയ്തു. അദ്ദേഹം ബാവാ തിരുമനസ്സിലെ ഒരു പഴയ സ്നേഹിതനും ദൈവഭക്തനായ ഒരു വൃദ്ധതാപസ്സനുമാണ്. സുറിയാനി ഭാഷയിൽ പഴയ സുഹൃത്തുക്കൾ തമ്മിൽ സംസാരിച്ചു തുടങ്ങി. രണ്ടു മിനിട്ടു തികച്ചു സംസാരിച്ചില്ല. അപ്പോഴേയ്ക്കും അവിടെ നിന്നിരുന്ന അധികാരികൾ തുർക്കി ഭാഷയിൽ സംസാരിക്കണമെന്നു ആവശ്യപ്പെട്ടു. അറിഞ്ഞുകൂടാത്ത ഭാഷയിൽ എങ്ങനെ സംസാരിക്കും? അങ്ങനെ നിരാശാജനകമായ ആ രംഗം അവസാനിച്ചു. സ്നേഹചുംബനത്തോടെ സങ്കടപൂർവ്വം പരസ്പരം യാത്രപറഞ്ഞു പിരിഞ്ഞു. തുർക്കികൾ നമ്മുടെ വൈദികരെ അവരുടെ വൈദിക വേഷത്തിൽ പുറത്തിറങ്ങി സഞ്ചരിക്കുന്നതിനു അനുവദിക്കയില്ല. ഞങ്ങളുടെ യാത്രയിൽ സുറിയാനിക്കാരുടെ പഴയ പാത്രിയർക്കാ ആസ്ഥാനവും ചരിത്രപ്രസിദ്ധവും സുറിയാനിക്കാരുടെ പ്രശംസാസ്ഥാനവുമായ കുർക്കുമ ദയറാ കാണുവാൻ സാധിക്കാതെ പോയതു് ഒരു വലിയ നഷ്ടമായി ഞങ്ങൾ കരുതുന്നു.

അടുത്തവർഷം പോകുവാൻ എനിക്കു സാധിക്കുമെങ്കിൽ നേരത്തെ തന്നെ ആ സ്ഥലം കാണുന്നതിനു വേണ്ടി പ്രവർത്തിക്കാമെന്നു ആശിക്കുകയാണു്. മർദ്ദീനിലെ രാഷ്ട്രീയാവശതകൾ മാറി സമാധാനത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും പുരോഗതിയുടെയും പൊൻപുലരി ഉദയം ചെയ്തു കാണ്മാൻ പ്രാർത്ഥിക്കാം. ദൊലബാനി മെത്രാപ്പോലീത്തായുമായുള്ള നിരാശാജനകമായ കൂടിക്കാഴ്ചയ്ക്കുശേഷം വീണ്ടും ഞങ്ങൾ കാമേഷ്സിലിയിലേക്കു മടങ്ങി. അന്നുതന്നെ മൂസലിലേക്കു പോകുന്നതിനുള്ള ഒരുക്കങ്ങൾ എല്ലാം ചെയ്തു.

അത്താഴം കഴിഞ്ഞു രാത്രി ഏഴു മണിക്കു മാർ ഒസ്താത്തിയോസ് കുറിയാക്കോസ്, മാർ ക്ലീമീസ് യാക്കോബ് എന്നീ തിരുമേനിമാരുമൊരുമിച്ചു റെയിൽവേസ്റ്റേഷനിലേക്കു ഞങ്ങൾ പോയി. വലിയ ഒരു ജനക്കൂട്ടം കാറുകളിലും സ്പെഷ്യൽ ബസ്സുകളിലുമായി ഞങ്ങളെ അനുഗമിച്ചു. ഞങ്ങൾ അവിടെ ചെന്നു ഒരു മണിക്കൂർ താമസിച്ചശേഷമാണു് മൂസലിലേക്കുള്ള തീവണ്ടി സ്റ്റേഷനിൽ എത്തിയതു്. മനോഹരവും ഭംഗിയുള്ളതുമായ തീവണ്ടി. രണ്ടുപേർക്കു വീതം സുഖമായി ഉറങ്ങുന്നതിനും ഇരിക്കുന്നതിനുമുള്ള കൊച്ചു കൊച്ചു മുറികൾ. സാമാനങ്ങൾ ഭംഗിയായി സൂക്ഷിക്കുന്നതിനുള്ള സൗകര്യങ്ങൾ. നമ്മുടെ നാട്ടിൽ കാണുന്ന തീവണ്ടികളേക്കാൾ എല്ലാവിധത്തിലും യാത്രക്കാർക്കു സുഖസൗകര്യങ്ങൾ അതിൽ ഉണ്ടു്.

# XVII

## മൂസലിൽ

വണ്ടി സ്റ്റേഷനിൽ വന്നു നിന്നയുടനെ നമ്മുടെ പ. പാത്രിയർക്കീസുബാവാ തിരുമേനിയും സെക്രട്ടറി ബ. സലീബാ റമ്പാച്ചനും അവരുടെ മുറികളിൽനിന്നും ഇറങ്ങി വണ്ടിയുടെ മുൻവശത്തുള്ള വരാന്തയിൽ വന്നുനിന്നു. ജനക്കൂട്ടം ഹർഷാരവം മുഴക്കി. ഇതിനിടയിൽ ഒരു വിധത്തിൽ ഞങ്ങളും ചെന്നു വണ്ടിയിൽ കയറി. ബാവാ തിരുമേനിമാർ തമ്മിൽ ചുംബനം ചെയ്തു. ഞങ്ങൾ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കൈമുത്തി. ഇത്രയുമായപ്പോഴേയ്ക്കും ജനങ്ങളുടെ ആരവം വർദ്ധിച്ചു. സ്കൗട്ടു സംഘങ്ങൾ ബാൻഡുവാദ്യങ്ങൾ മുഴക്കി. പുരുഷന്മാർ കയ്യടിച്ചു. സ്ത്രീകൾ കുരവയിട്ടു. എന്തൊരാഹ്ലാദത്തള്ളൽ എന്നു വർണ്ണിക്കുവാൻ പ്രയാസം. ഏകദേശം പതിനഞ്ചു മിനിട്ടു സമയം ആദിക്കൊണ്ടും സ്വർഗ്ഗാനുഭൂതിയിൽ ലയിച്ചുപോയി. തീവണ്ടി മൂസലിലേക്കു നീങ്ങിത്തുടങ്ങി. പ. പിതാക്കന്മാർ രണ്ടുപേരും വരാന്തയിൽ നിന്നുകൊണ്ടു് ജനക്കൂട്ടത്തെ സ്ലീബാ ഉയർത്തി അനുഗ്രഹിച്ച രംഗം ഇപ്പോഴും എന്റെ ഹൃദയത്തിൽ നിന്നു മായുന്നില്ല. വെളുപ്പിനു 4 മണിക്കു തീവണ്ടി മൂസൽ സ്റ്റേഷനിൽ വന്നുനിന്നു മൂസലിലെ മെത്രാപ്പോലീത്താ ആയ മാർ സേവേറിയോസ് സക്കായി തിരുമേനിയും പട്ടക്കാരും ജനങ്ങളുമായി ഒരു നല്ല ജനക്കൂട്ടം അവിടെ കാത്തുനിൽപ്പുണ്ടു്. അവർ ഞങ്ങളെ സന്തോഷപൂർവം സ്വീകരിച്ചു മൂസലിലെ മെത്രാസന അരമനയിലേക്കു കൊണ്ടുപോയി.

മൂസലിലെ മെത്രാസന ദേവാലയം വളരെ പഴ

ക്കമേറിയതാണ്. മാർ തോമ്മാശ്ലീഹായുടെ നാമത്തിലാണ് ഈ പള്ളി സ്ഥാപിച്ചിരിക്കുന്നത് ഈ പള്ളിയുടെ ഒരു ഭിത്തിക്കു സംഭവിച്ച കേടു നന്നാക്കുന്നതിനായി ആ ഭിത്തി പൊളിച്ച അവസരത്തിലാണ് മാർ തോമ്മാശ്ലീഹായുടെ തിരുശേഷിപ്പു കണ്ടുകിട്ടിയത്. ഒരു മാർബിൾ പേടകത്തിൽ അതു ഭംഗിയായി സൂക്ഷിച്ചുവച്ചിരുന്നു. ''ഇൻഡ്യയിൽ സുവിശേഷം അറിയിച്ച മാർ തോമ്മായുടെ തിരുശേഷിപ്പ്'' എന്നു പഴയ എസ്ത്രംഗേലാ അക്ഷരത്തിൽ അതിന്മേൽ എഴുതിയിട്ടുണ്ട്. ഇൻഡ്യയിൽ മാർ തോമ്മാശ്ലീഹാ സുവിശേഷം അറിയിച്ചുവെന്നുള്ളതിന് ഒരു സാക്ഷ്യവും അതിലുപരിയായി പ. അപ്പസ്തോലന്റെ ഭൗതികാവശിഷ്ടവും, മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭയിൽ ദീർഘകാലമായി നിലനിന്നിരുന്ന ഭിന്നതകളുടെ കൽമതിലുകൾ തകർത്തു സമാധാനം നേടിയെടുത്ത പ. പാത്രിയർക്കീസു ബാവാ തിരുമനസ്സിലേക്കു ലഭിച്ച ഒരു സ്വർഗ്ഗീയസമ്മാനവും വി. അപ്പസ്തോലന്റെ കൃതജ്ഞതയുടെയും സന്തോഷത്തിന്റെയും ഒരു പാരിതോഷികമോ ആയി പരിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമേനി ആ തിരുശേഷിപ്പിനെ പരിഗണിച്ചു. മഹത്തായ ഈ സന്തോഷവാർത്ത തിരുമേനി ഇന്ത്യൻ സഭയെ കേബിൾ മുഖേന അറിയിച്ചു. ഒന്നാം നൂറ്റാണ്ടിൽ ഇൻഡ്യയിൽ നിന്നും എഡേസ്സായിലേക്കു— അന്നത്തെ കാതോലിക്കാസിംഹാസനാസ്ഥാനത്തേക്കു—മാർ തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പു ഒരു പുണ്യവസ്തുവായി കൊണ്ടുപോയി. അതു 394-ൽ ഉറഹായിലെ മാർ തോമ്മാശ്ലീഹായുടെ പള്ളിയിൽ സ്ഥാപിച്ചു. അതു കർക്കടകം (ജൂലൈ) 3-ാം തീയതി യാണ്. ആ ദിവസം മാർ തോമ്മാശ്ലീഹായുടെ ദുക്റോനോ ആയിട്ടു കൊണ്ടാടുവാൻ നിശ്ചയിച്ചു. ഈ തിരുശേഷിപ്പിന്റെ അംശങ്ങൾ പിന്നീട് പല സ്ഥലങ്ങളിലേക്കും കൊണ്ടുപോയതായി പറയപ്പെടുന്നു.



മൂസൽ പള്ളിയിലെ വമ്പിച്ചസ്വീകരണത്തിരക്കിന്റെ ഒരു ദൃശ്യം.

ഏതായാലും ഉറഹാ മാർ തോമ്മാശ്ളീഹായുടെ കബറിടസ്ഥലമായും കാതോലിക്കാമാരുടെ ആസ്ഥാനമായും തീർന്നു. കാലഗതിയുടെ ഒഴുക്കിൽ കാതോലിക്കാ സിംഹാസനം പിന്നീട ഉറഹായിൽ നിന്നും സെലൂക്യായിലേക്കും പിന്നീട തിഗ്രീസ്സിലേക്കും അനന്തരം മൂസലിലേക്കും മാററിസ്ഥാപിക്കപ്പെട്ടു. അതോടൊപ്പം പ്രഥമ മൻഗാമിയുടെ തിരുശേഷിപ്പും കാതോലിക്കാ ആസ്ഥാനദേവാലയങ്ങളിലേക്ക മാററപ്പെട്ടതാകാം. കാതോലിക്കാ സിംഹാസനത്തിന്ന് ഇടക്കാലങ്ങളിലുണ്ടായ ശക്തിഹീനത മൂലം കുറെക്കാലം സിംഹാസനം വൈധവ്യത്തിലാണ്ടുപോയി. മൂസലിലോ തിഗ്രീസിലോ ഒരു കാതോലിക്കാ വാഴിക്കപ്പെടുവാൻ സാദ്ധ്യതയില്ലാതായി. കാതോലിക്കായുടെ അഭാവത്തിൽ മൂസലിൻെറ ഭരണം പാത്രിയക്കീസു ഏറെറടുത്തു.

മലങ്കരയിൽ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിക്കണമെന്ന് പുലിക്കോട്ടു തിരുമേനിയുടെ കാലത്തു സഭ ആഗ്രഹിച്ചു. അതിനു പാത്രിയർക്കീസു ബാവാ തിരുമേനിയുമായി പല എഴുത്തു കുത്തുകൾ നടന്നു. ''ഇപ്പോൾ ഇല്ലാത്ത ഒരു സ്ഥാനിയെ എന്തിനു തുബദേനിൽ ഓർക്കുന്നു''വെന്നു ബ. കോനാട്ടു കോരഥാത്തൻ മൽപ്പാനച്ചൻ പ. പത്രോസ് പാത്രിയർക്കീസു ബാവാ തിരുമേനിയോട എഴുതി ചോദിച്ചു. ''ഇപ്പോഴില്ലെങ്കിൽ ഇനി ഒരു കാലത്തു്ഉണ്ടാകു"മെന്നു ബാവാ തിരുമേനി മറുപടി കൊടുത്തു. പുലിക്കോട്ടു തിരുമേനിയുടെശേഷം വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനിയാണ് മലങ്കരമെത്രാപ്പോലീത്താ ആയിരുന്നതു്. തിരുമേനിയുടെ കാലത്തു സഭയിൽ അഭിപ്രായഭിന്നതകൾ നാമ്പെടുത്തു. അതു വളർന്നു. ശക്തിപ്പെട്ടു. വ്യവഹാരങ്ങൾ ഒന്നിനു പുറകെ ഒന്നായി പൊട്ടി പുറപ്പെട്ടു. മലങ്കരസഭയുടെ സമാധാന

ത്തിനും സ്വാതന്ത്ര്യത്തിനും കാതോലിക്കാസിംഹാസ നം അത്യന്താപേക്ഷിതമെന്നുള്ള ബോദ്ധ്യം ചുമതലപ്പെട്ടവരെ കർമ്മോന്മുഖരാക്കി.

കാതോലിക്കാ സിംഹാസനസ്ഥാപനം പാത്രിയർക്കാസിംഹാസനബന്ധത്തിൽ നിന്നുമുള്ള പിരിഞ്ഞു പോക്കായി ഒരു വിഭാഗം ആളുകൾ പരിഗണിച്ചു. അതല്ല ചരിത്രപരമായുള്ള ബന്ധത്തിൻെറ ശാശ്വതീകരണമാണതു് ഉൾക്കൊള്ളുന്നതെന്നു കാതോലിക്കാ സ്ഥാപനപരിശ്രമികൾ പ്രഖ്യാപിച്ചു. അന്ത്യോഖ്യൻ സഭയും ഈ സന്ദർഭത്തിൽ സമാധാനരാഹിത്യത്തിൻെറ കല്ലോലങ്ങളാൽ ഉലയപ്പെട്ടു. ഒരേ സമയം അവിടെ രണ്ടു പാത്രിയർക്കീസന്മാർ ഉണ്ടായി. ഒരാൾ മലങ്കരയിൽ എത്തി മലങ്കരമെത്രാപ്പോലീത്തായെ മുടക്കി. മറേറയാൾ അതു അസാധുവെന്നു പ്രഖ്യാപിച്ചു. അദ്ദേഹം 1912-ൽ മലങ്കരയിൽ എത്തി നിരണം പള്ളിയിൽ വച്ചു മലങ്കരയിൽ കാതോലിക്കാസിംഹാസനം പുന:സ്ഥാപിച്ചു. അതു് എന്നാളും തുടർന്നുപോകുന്നതിനു അനുവദിച്ചു പ്രഖ്യാപിച്ചു. സാക്ഷ്യപത്രവും നൽകി. എന്നാൽ എതിർപ്പുകൾ ശക്തിപ്പെട്ടുകൊണ്ടു തന്നെയിരുന്നു. വർഷങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. അനുരഞ്ജനശ്രമങ്ങൾ വിജയിച്ചില്ല. അനേകരുടെയും സഭാസ്നേഹം തണുത്തു. ചിലർ ഇതര സഭകളിലേയ്ക്കു പരിവർത്തനം ചെയ്തു. സഭ ക്ഷീണിക്കുന്നുവെന്നു് പാത്രിയർക്കീസു ബാവാ തിരുമേനിയും കാതോലിക്കാ ബാവാ തിരുമേനിയും മററു മേലദ്ധ്യക്ഷന്മാരും വ്യാകുലപ്പെട്ടു. സഭയെ ഈ ദുരന്തഗർത്തത്തിൽ നിന്നു കരേറേണ്ടതു തൻെറ ചുമതലയാണെന്നുള്ള ബോദ്ധ്യം ഇപ്പോഴത്തെ പ. പാത്രിയർക്കീസു ബാവാ തിരുമേനിയെ പ്രചോദിപ്പിച്ചു. വൃദ്ധനും സിദ്ധനുമായ പ. ബസ്സേലിയോസു ഗീവറുഗീസു ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി പ. പാത്രിയർക്കീസു ബാവാ തിരുമേ



1923-ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്
മൂസൽ അരമനപ്പള്ളിയിൽ.

നിയെ സ്വീകരിക്കുന്നതിനും സന്നദ്ധമായി. 1958 ഡിസംബർ 16—ാം തീയതി കോട്ടയം പഴയ സിമ്മനാരി ചാപ്പലിലെ മദ്ബഹായിൽ വച്ച് പ. കാതോലിക്കാബാവാ തിരുമേനിയും പ. പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ പ്രതിപുരുഷൻ മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനിയും ഇരുഭാഗത്തെ മെത്രാപ്പോലീത്തന്മാരും പരസ്പരം സ്വീകരിച്ചു. സഭ ഒന്നായി.

സിദ്ധനും വൃദ്ധനുമായ പ. കാതോലിക്കാ ബാവാ തിരുമേനി 1964 ജനുവരിയിൽ കാലം ചെയ്തു. പകരം കാതോലിക്കായെ വാഴിക്കുവാൻ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ തിരുമേനിയെ ക്ഷണിച്ചു. 1964 മെയ് മാസത്തിൽ കോട്ടയം മാർ ഏലിയാ ചാപ്പലിൽ വച്ചു പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പ്രധാനകാർമ്മികത്വത്തിൽ കാതോലിക്കാ വാഴ്ച നടന്നു. ഇതോടുകൂടി പ. സഭയിൽ സമാധാനം പരിപൂർണ്ണമായി. വിജയപൂർവ്വം പ. യാക്കോബു തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി, തിരുമനസ്സിലെ ആസ്ഥാനമായ ഡമാസ്ക്കസിലേക്കു മടങ്ങി എഴുന്നെള്ളി. സമാധാനസ്ഥാപകനായ ആ പ. പിതാവ് ഇവിടെയും അവിടെയും സ്വജാതികളുടെയും അന്യജാതികളുടെയും ഇടയിൽ പുകഴ്ത്തപ്പെട്ടു. ഏറെത്താമസിയാതെയാണ് മൂസ്സലിലെ സെൻറു് തോമസ് പള്ളിയിൽ നിന്നും മാർ തോമ്മാശ്ലീഹായുടെ തിരുശേഷിപ്പു കണ്ടുകിട്ടിയതു്. ഈ വിവരം അറിഞ്ഞ പ. കാതോലിക്കാബാവാ തിരുമേനി അതിൽ ഒരു ഭാഗം മലങ്കരസഭയ്ക്കു നൽകണമെന്നപേക്ഷിച്ചു. പ. പാത്രിയർക്കീസു ബാവാ തിരുമേനി സന്തോഷപൂർവ്വം അതിനു സമ്മതിച്ചു. അതുകൊണ്ടാണ് തിരുശേഷിപ്പ് പ. കാതോലിക്കാബാവാ തിരുമേനിയെ ഏൽപ്പിക്കുന്നതിനു പ.

പാത്രിയർക്കീസ് ബാവാ തിരുമേനി മൂസലിലേക്കു എഴുന്നെള്ളിയതു്.

മൂസലിലെ സെൻറു് തോമസ് പള്ളിയിൽ കാതോലിക്കാബാവാ തിരുമേനി രാവിലെ 8 മണിക്കു വി. കർബാന അർപ്പിച്ചു. പ. പാത്രിയർക്കീസു ബാവാ തിരുമേനി വി. കർബാനയുടെ ബസുമൽക്കാ കഴിഞ്ഞപ്പോൾ പള്ളിയിൽ എഴുന്നെള്ളുകയും മാർബലാം പേടകത്തിൽ സൂക്ഷിച്ചുവച്ചിരുന്ന മാർ തോമ്മായുടെ തിരുശേഷിപ്പുപേടകം സൂക്ഷിച്ചിരുന്ന സ്ഥലത്തുനിന്നും ആഘോഷപൂർവ്വം എടുത്തുകൊണ്ടുവന്ന വി. മദ്ബഹായിൽ പ്രത്യേകം സജ്ജമാക്കിയിരുന്ന മനോഹരമായ ഒരു പീഠത്തിനു മേൽ വയ്ക്കുകയും പ്രത്യേക പ്രാർത്ഥനകളും ധൂപാർപ്പണവും നടത്തി ഒരു ചെറുപ്രസംഗത്തോടുകൂടി കാതോലിക്കാബാവാ തിരുമേനിയെ ഏല്പിക്കയും ചെയ്തു. കാതോലിക്കാ ബാവാ തിരുമേനി ആദരപൂർവ്വം അതു ഏററുവാങ്ങുകയും തിരുശേഷിപ്പു നൽകിയതിൽ പ. പാത്രിയർക്കീസു ബാവാ തിരുമേനിയോടും മൂസലിലെ മാർ സക്കായി മെത്രാപ്പോലീത്തായോടുമുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു് ഒരു ചെറുപ്രസംഗം ചെയ്യുകയും ചെയ്തു. അതിനുശേഷം ബാവാതിരുമേനിമാർ രണ്ടുപേരും മെത്രാപ്പോലീത്താ തിരുമേനിമാരും റമ്പാച്ചന്മാരും പട്ടക്കാരും ശുശ്രൂഷകരും തിരുശേഷിപ്പു വഹിച്ചുകൊണ്ടു് പള്ളിയകത്തു പ്രത്യേക ആഘോഷപൂർവ്വം ഗീതങ്ങൾ ആലപിച്ചുകൊണ്ടു് ഒരു പ്രദക്ഷിണം നടത്തി. പ്രദക്ഷിണം കഴിഞ്ഞു വി. കർബ്ബാന പൂർത്തിയാക്കിയതിനുശേഷം എല്ലാവരുംകൂടി ആഘോഷപൂർവ്വം അരമനയിലേയ്ക്കു പോയി. പിറേറദിവസം രാവിലെ പ. പാത്രിയർക്കീസു ബാവാ തിരുമേനി ഞങ്ങളെ തിരുമേനി താമസിച്ചിരുന്ന മുറിയിലേയ്ക്കു വിളിപ്പിച്ചു ഞങ്ങൾക്കു സമ്മാനമായി തരുവാൻ മൂസൽ ഇടവകക്കാർ തിരുമേനിയെ ഏല്പിച്ചിരുന്ന സമ്മാനങ്ങൾ ഞങ്ങൾക്കു തന്നു. പ. കാതോ



മാർത്തോമ്മാ ശ്ലീഹായുടെ ഭൗതികാവശിഷ്ടം
വച്ചിരുന്ന മൂസലിലെ പള്ളിയകം

ലിക്കാബാവാ തിരുമേനിക്കു മെത്രാപ്പോലീത്താ തിരുമേനിമാർക്കും വളരെ വിലപിടിപ്പുള്ള ഓരോ സ്വർണ്ണമസനപ്സായും എനിക്കു ഒരു പാർക്കർ51 ഫൗണ്ടൻ പേനായുമാണ് സമ്മാനമായി ലഭിച്ചതു്.

ഫെബ്രുവരി14 ാംനു- രാവിലെ മൂസലിനടുത്തുള്ള സെൻറ് മേരീസ് പള്ളി കാണുന്നതിനു ഞങ്ങൾപോയി. ഈ പള്ളിയോടുതൊട്ടുള്ള ബസ്സ്കാദീശയിൽ മൂപ്പതിൽ പരം പരിശുദ്ധന്മാരെ സംസ്കരിക്കയോ അവരുടെ തിരുശേഷിപ്പുകൾ സൂക്ഷിക്കയോ ചെയ്തിട്ടുണ്ടെന്നുള്ളതു അവിടെയുള്ള ലിഖിതങ്ങളിൽ നിന്നു കാണാം. പരിശുദ്ധന്മാരായ മാർ യാക്കൂബ്ബുശ്രീഹാ, മാർ അപ്രേം, മാർ ഗീവറുഗീസു സഹദാ, മാർ കുറിയാക്കോസു സഹദാ. മാർ കൗമ്മാ എന്നിങ്ങനെയുള്ള പലരുടെയും നാമങ്ങൾ ലിഖിതം ചെയ്തിട്ടുള്ള മാർബിൾ ശിലകൾ അവിടെ ഞങ്ങൾ കണ്ടു. അവിടെയെല്ലാം പ്രാർത്ഥിച്ചതിനുശേഷം ഞങ്ങൾ തിരിച്ചെത്തിയപ്പോൾ പത്തുമണി കഴിഞ്ഞിരുന്നു.

അതിനുശേഷം കറക്കോഷ ബർത്തലേ എന്നീ സ്ഥലങ്ങൾ കാണുന്നതിനാണ് ഞങ്ങൾ പോയതു്. കറക്കോഷ് ഒരു ചെറിയ ഗ്രാമമാണ്. അവിടെ മർത്തശ്മൂനി അമ്മയുടെയും ഏഴു മക്കളുടെയും നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന പള്ളി ഞങ്ങൾ സന്ദർശിച്ചു. മർത്തശ്മൂനിയുടെയും ഏഴു മക്കളുടെയും അവരുടെ ഗുരുവായ ഏലിയാസാറിൻെറയും ഓർമ്മ ആണ്ടിൽ ഒരിക്കൽ അവിടെ ആഘോഷമായി കൊണ്ടാടുക പതിവുണ്ടു്. ആ അവസരത്തിൽ ഇവർ ജനങ്ങൾക്കു് പ്രത്യക്ഷപ്പെടുക പതിവുണ്ടെന്നു ഞങ്ങൾ കേട്ടിട്ടുണ്ടു്. അതു കാണാൻ ഞങ്ങൾക്കു വലിയ ആഗ്രഹം ഉണ്ടായിരുന്നു. ഞങ്ങൾ പള്ളിയിൽ പ്രവേശിച്ചു വളരെ നേരം പ്രാർ

ന്ഥിക്കയും ഗീതങ്ങൾ ചൊല്ലുകയും ചെയ്തു. കുറെ ഏറെ സമയം കഴിഞ്ഞപ്പോൾ പള്ളിയുടെ വടക്കേ ഭിത്തിയിൽ ഒരു വെളിച്ചം കാണപ്പെടുകയും വെള്ളിത്തിരയിൽ എന്നവണ്ണം ഒരു സ്ത്രീയുടെയും നാലഞ്ചു പൈതങ്ങളുടെയും രൂപം പ്രത്യക്ഷപ്പെടുകയും ചെയ്തു. സ്ത്രീ നടന്നു പോകുന്നതും കുഞ്ഞുങ്ങൾ ഓടിനടക്കുന്നതുമായിട്ടാണു് ഞാൻ കണ്ടതു്. ഇങ്ങനെ മൂന്നു പ്രാവശ്യം പ്രത്യക്ഷപ്പെട്ടു. അവിടെയും ഞങ്ങൾ നമസ്ക്കരിച്ചതിനുശേഷം ബെർത്തലേ എന്ന സ്ഥലത്തേയ്ക്കു പോയി.

അവിടത്തെ ദേവാലയവും മർത്തശ്മൂനിയുടെ നാമത്തിലാണു് സ്ഥാപിച്ചിരിക്കുന്നതു്. പള്ളിയിൽ പ്രവേശിച്ചു തിരുമേനിമാർ ലുത്തിനിയാ നടത്തി. അവിടെയും ഒരു ജനക്കൂട്ടം കൂടിയിരുന്നു. ജനക്കൂട്ടത്തോടു കാതോലിക്കാബാവാ തിരുമേനി സുറിയാനിയിൽ പ്രസംഗിക്കയും ബ. സ്ലീബാ റമ്പാച്ചൻ അതു അറബിയിൽ പരിഭാഷപ്പെടുത്തുകയും ചെയ്തു. ബർത്തലേ ഒരു ചെറിയ പട്ടണമാണു്. ഇപ്പോഴത്തെ പ. പാത്രിയർക്കീസുബാവാ തിരുമേനിയുടെ ജന്മസ്ഥലമിതാണു്. സുപ്രസിദ്ധ വേദശാസ്ത്രപണ്ഡിതനും ഗ്രന്ഥകാരനും പരിശുദ്ധനുമായ മാർ യാക്കൂബു ബർത്തലേയുടെയും ജന്മഭൂമി ഇതു തന്നെയാണു്. അനേകം പരിശുദ്ധന്മാരെയും വേദശാസ്ത്രപണ്ഡിതന്മാരെയും വി. സഭയ്ക്കു സംഭാവന ചെയ്യുവാൻ ഭാഗധേയം സിദ്ധിച്ച സ്ഥലമെന്ന നിലയിൽ ബർത്തലേ വളരെയധികം പ്രശസ്തി ആർജ്ജിക്കുന്ന ഒരു പട്ടണമാണു്. ഇവിടെ സുറിയാനിക്കാർ ധാരാളമായി തിങ്ങിപാർക്കുന്നു. ഇവർ വളരെയധികം സ്നേഹസമ്പന്നരും പ്രത്യേകിച്ചു പിതാക്കന്മാരോടു ഭക്തിയും കൂറുമുള്ളവരുമായിട്ടാണു് ഞങ്ങൾ കണ്ടതു്. പ. പാത്രിയർക്കീസുബാവാ തിരുമേനിയുടെ വയോധികയായ മാതാവിനെയും ബ.സ്ലീബാ റമ്പാച്ചന്റെ സഹോദരീ സഹോദരന്മാരെയും ഇവിടെ വച്ചു

ഞങ്ങൾ കാണുകയും പരിചയപ്പെടുകയും ചെയ്തു. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ സഹോദരൻ കുറെ കാലങ്ങൾക്കു മുമ്പു് മൂസലിൽ വച്ചുണ്ടായ ഒരു രാഷ്ട്രീയ ലഹളയിൽപെട്ടു മൃതിയടഞ്ഞു. തിരുമനസ്സിലെ പിതാവു് ചെറുപ്പത്തിൽത്തന്നെ കാലഗതി പ്രാപിച്ചതിനാൽ മാതാവു പുനർ വിവാഹം ചെയ്യപ്പെട്ടു. ഉച്ചഭക്ഷണത്തിനുശേഷം ഞങ്ങൾ ബർത്തലേയിൽ നിന്നു തിരിച്ചു പോന്നു.

ബർത്തലേ, കരക്കോഷ്, മൂസൽ എന്നീ പ്രദേശങ്ങളെല്ലാം പഴയ നിനുവ പട്ടണത്തിൽ ഉൾപ്പെട്ടതാണു്. നിനുവയിലെ പഴയ കോട്ടയുടെ അവശിഷ്ടങ്ങൾ ഇപ്പോഴും അവിടെ കാണ്മാനുണ്ടു്. നിനുവയിൽ ഒരു ചെറിയ മ്യൂസിയം വളരെ കാര്യമായി സൂക്ഷിക്കുന്നുണ്ടു് ഇവിടെയും, ഞങ്ങൾ കയറി. പഴയ പല അമൂല്യവസ്തുക്കളും ഇവിടെ സൂക്ഷിച്ചിട്ടുണ്ടു്. സുപ്രസിദ്ധമായ ടൈഗ്രീസു നദി ഈ പട്ടണമദ്ധ്യത്തിലൂടെ ഒഴുകുന്നു. ഇതു ഒരു വലിയ നദിയാണു്. പുതിയതും പഴയതുമായ രണ്ടു വലിയ പാലങ്ങൾ ഈ നദിയുടെ മുകളിൽ കാണുന്നുണ്ടു്. നിനുവ മനോഹരമായ ഒരു വലിയ പട്ടണം തന്നെയാണു്. അനേകം വലിയ കെട്ടിടങ്ങളും വിരിവുകൂടിയ റോഡുകളും ഈ പട്ടണത്തിലുണ്ടു്. ഇപ്പോഴും പുതിയ കെട്ടിടങ്ങൾ പണിതുകൊണ്ടിരിക്കുകയാണു്. നിനുവയിലെ വിശാലമായ മേച്ചിൽ സ്ഥലങ്ങളിൽ ആട്ടിൻ പറ്റങ്ങൾ കൂട്ടംകൂട്ടമായി മേഞ്ഞുകൊണ്ടു നിൽക്കുന്നതും ഞങ്ങൾ കണ്ടു. ഇവയെല്ലാം കണ്ടതിനുശേഷം ഞങ്ങൾ മൂസലിലേക്കു തിരിച്ചുപോന്നു.

# XVIII

## ബാഗ്ദാദിൽ

രാത്രി 9 മണിക്കുള്ള തീവണ്ടിയിൽ മൂസലിൽ നിന്നു ബാഗ്ദാദിലേയ്ക്കു പോകുന്നതിനു നിശ്ചയിച്ചിരുന്നതിനാൽ ഞങ്ങൾ അതിനു വേണ്ട എല്ലാ ഒരുക്കങ്ങളും ചെയ്തു. പ. പാത്രിയർക്കീസു ബാവാ തിരുമേനിയോടും മൂസലിലെ ജനങ്ങളോടും ഞങ്ങൾ യാത്ര പറഞ്ഞു. പാത്രിയർക്കീസ് ബാവാ തിരുമേനിയും കാതോലിക്കാ ബാവാ തിരുമേനിയും തമ്മിൽ ചുംബിച്ചു യാത്ര പറഞ്ഞ രംഗം എല്ലാവരേയും കോരിത്തരിപ്പിച്ചു. തിരുമേനിമാരും കൈ മുത്തി യാത്ര പറഞ്ഞു. ഞാൻ അടുത്തു ചെന്നു കൈ മുത്തിയപ്പോൾ തിരുമേനി എന്റെ തലമേൽ കൈവച്ചു പ്രാർത്ഥിക്കയും എന്നെ അനുഗ്രഹിച്ചയയ്ക്കുകയുമാണ് ചെയ്തതു്. ഈ രംഗം എന്റെ മനസ്സിൽ മായാത്ത മുദ്ര പതിപ്പിച്ചിരിക്കുന്നു. ഞങ്ങൾ പുറപ്പെട്ടതിനുശേഷം നോക്കെത്തുന്ന സ്ഥലത്തുനിന്നും ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ പ. പാത്രിയർക്കീസ് ബാവാ തിരുമേനി ഞങ്ങളെത്തന്നെ നോക്കി നിൽക്കുന്നതായിട്ടാണ് ഞാൻ കണ്ടതു്. മൂസലിൽ നിന്നു പലരും തീവണ്ടി സ്റ്റേഷൻവരെ ഞങ്ങളെ പിൻതുടർന്നു. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പ്രത്യേക കൽപ്പനപ്രകാരം മാർ സക്കായി സേവേറിയോസ് തിരുമേനിയും ഫ. സ്ലീബാ റമ്പാച്ചനും ഞങ്ങളുടെ കൂടെ ബാഗ്ദാദിലേക്കു പോന്നു. സ്നേഹം നിറഞ്ഞ ഒരു പിതാവിനെപ്പോലെയും വാത്സല്യനിധിയായ ഒരു ഇടയനെപ്പോലെയും പാത്രിയർക്കീസ് ബാവാ തിരുമേനി ഞങ്ങളുടെ എല്ലാ



തിരുമേനിമാർ ബാഗ്ദാദിൽ

വിധ സുഖസൌകര്യാദികളിലും പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഞങ്ങളുടെ താമസസൗകര്യങ്ങൾക്കും യാത്രയ്ക്കും മററുമായി തിരുമേനി വളരെയധികം പണം വ്യയം ചെയ്തിട്ടുണ്ട്. ഞങ്ങളോടുള്ള തിരുമനസ്സിലെ വാത്സല്യവായ്പിനെപ്പററിയുള്ള മധുരസ്മരണ ഞങ്ങളുടെ ഹൃദയത്തിൽ നിന്നും ഒരുനാളും മാഞ്ഞുപോകുന്നതല്ല. തിരുമേനിയോടു ഞങ്ങൾ യാത്ര പറഞ്ഞപ്പോൾ എല്ലാവരും തന്നെ കരഞ്ഞുപോയി.

രാവിലെ ഏഴുമണിക്കാണു ഞങ്ങൾ കയറിയിരുന്ന തീവണ്ടി ബാഗ്ദാദ് സ്റ്റേഷനിൽ എത്തിച്ചേർന്നതു്. ബാഗ്ദാദിലെ മാർ ഗ്രീഗോറിയോസു പൗലൂസ്, പാത്രിയർക്കാ അരമനയിൽ താമസിക്കുന്ന മാർ ദീവന്നാസ്യോസു ബഹനാൻ എന്നീ തിരുമേനിമാരും പല കശ്ശീശന്മാരും ഒട്ടുവളരെ ജനങ്ങളും തീവണ്ടി സ്റ്റേഷനിൽ നേരത്തെ എത്തി ഞങ്ങളെ കാത്തു നിന്നിരുന്നു. അവരുമൊന്നിച്ചു ബാഗ്ദാദിലെ മെത്രാസന അരമനയിലേക്കു ഞങ്ങൾ പോയി. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തുകയും പ കാതോലിക്കാബാവാ തിരുമേനി ജനക്കൂട്ടത്തെ ആശിർവദിക്കുകയും ചെയ്തതിനുശേഷം ഞങ്ങൾക്കു താമസിക്കുന്നതിനു പ്രത്യേകം ഏർപ്പാടു ചെയ്തിരുന്ന ഹോട്ടലിൽ പോയി വിശ്രമിച്ചു. ഇതു ടൈഗ്രീസു നദീതീരത്തു് പത്തു നിലകളുള്ള ഒരു പുതിയ ഹോട്ടലാണു്. ഇവിടെ ആധുനികരീതിയിലുള്ള എല്ലാവിധ സുഖസൗകര്യങ്ങളുമുണ്ടു്. മൂന്നു നോമ്പിന്റെ രണ്ടാം ദിവസമാകയാൽ ഞങ്ങൾ എല്ലാവരും ഉച്ചവരെ ഉപവാസമനുഷ്ഠിക്കുകയാണു്. വേദപുസ്തകത്തിൽ പറയുന്ന ബാബേൽ കോട്ട ഇവിടെ നിന്നും വളരെ അകലത്തിലല്ലെന്നു ഞങ്ങൾ അറിഞ്ഞു. അതു കാണുവാൻ ഉള്ള അതിയായ ആകാംക്ഷ ഞങ്ങൾക്കുണ്ടായി നാലുമണിക്കുശേഷം വീണ്ടും ഞങ്ങൾ ബാഗ്ദാദിലെ പള്ളിയിലേക്കു പോയി. പ.

ദൈവമാതാവിൻെറയും മാർ തോമ്മാശ്ലീഹായുടെയും നാമത്തിലാണ് ഈ പള്ളി പണിതീരിക്കുന്നതു്. മാർ ഗ്രീഗോറിയോസ് പൗലൂസ് മെത്രാപ്പോലീത്തായും അദ്ദേഹത്തിൻെറ വൃദ്ധരായ മാതാപിതാക്കളും ഈ പള്ളിയോടു തൊട്ടുള്ള ഒരു കെട്ടിടത്തിലാണ് താമസിക്കുന്നതു് (മെത്രാപ്പോലീത്താ തിരുമേനി പ. പാത്രിയർക്കീസു ബാവാ തിരുമേനിയുടെ കൂടെ മലയാളക്കരയിൽ വന്നിട്ടുള്ളതാണ്.) ഞങ്ങൾ പള്ളിയുടെ പടിഞ്ഞാറെ വാതുക്കൽ എത്തിയപ്പോഴേയ്ക്കും പള്ളിക്കാർ മനോഹരമായ കാപ്പകൾ കൊണ്ടുവന്നു. പ. കാതോലിക്കാബാവാ തിരുമേനിയേയും ഞങ്ങൾ ഓരോരുത്തരേയും ധരിപ്പിച്ചു. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. ലുത്തിനിയാക്കു ശേഷം കുരോസാകളും സ്പുദ്ധസാക് ആമ്മീൻ മുതലായവയും ചൊല്ലി അവർ ഞങ്ങളെ സ്വീകരിച്ചു.

അനന്തരം സ്വീകരണ ഹോളിലേക്കു ഞങ്ങൾ ആനയിക്കപ്പെട്ടു. അവിടെ കൂടിയിരുന്ന ജനങ്ങൾ ഞങ്ങളോടുള്ള അവരുടെ സ്നേഹവും ഭക്തിയും പ്രകടിപ്പിച്ചു. ബാവാ തിരുമേനി എല്ലാവർക്കും കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടു് ഒരു ചെറു പ്രസംഗം ചെയ്തു. അതിനുശേഷം അവിടെനിന്നും മൂന്നു മൈൽ അകലെയുള്ള സെൻറ് പോൾസ് പള്ളിയിലേക്കാണ് ഞങ്ങൾ പോയതു്. ഇതു ഒരു പുതിയ പള്ളിയാണ്. ഇതിൻെറ പണി മുഴുവൻ തീർന്നിട്ടില്ല. ഇപ്പോഴും ഓരോ പണി നടന്നുകൊണ്ടിരിക്കുകയാണ്.

മദ്ധ്യപൂർവ്വദേശത്തു ഇത്ര ബൃഹത്തും മനോഹരവും വിസ്തൃതവുമായ ഒരു പള്ളി മററു യാതൊരു ക്രിസ്തീയ വകുപ്പുകാർക്കുമില്ലെന്നാണ് ഞങ്ങൾ അറിഞ്ഞതു്. പതിനഞ്ചു ലക്ഷത്തോളം രൂപാ ചെലവു ചെയ്തു ഒററ വ്യക്തിതന്നെ പണിയിച്ചിട്ടുള്ളതാണ് ഈ പള്ളി. മുപ്പതു വയസ്സിനു താഴെയുള്ള ഒരു ചെറുപ്പക്കാരൻ എൻജിനീയരുടെ പ്ലാൻ അനുസരിച്ചും അദ്ദേഹത്തിൻെറ മേൽ

നോട്ടത്തിലും പണിയിച്ചിരിക്കുന്ന ഈ പള്ളിക്കകത്തു് ഇരുന്നൂററി അൻപതടി നീളവും 100 അടി വീതിയും അതിൽ ഒട്ടും കുറയാതെ ഉയരവുമുണ്ടു്. വൈദ്യുതവിളക്കുകരം, ഫാൻ മുതലായ സജ്ജീകരണങ്ങളാൽ പള്ളി കമനീയമാക്കിരിക്കുന്നു. പള്ളിയകത്തു പത്തുപതിനഞ്ചു നിരകളായി ഭംഗിയുള്ള അനേകം കസേരകരം നിരത്തിയിട്ടിരിക്കുകയാണു്. ജനങ്ങരം കസേരകളിൽ ഇരുന്നുകൊണ്ടാണു് മിക്ക സമയങ്ങളിലും ശുശ്രൂഷകളിൽ പങ്കുകൊള്ളുന്നതു്. മദ്ബഹാ മുഴുവനും വിലയേറിയതും മനോഹരവുമായ പരവതാനികരം വിരിച്ചിട്ടിരിക്കയാണു്. എപ്പോഴും ത്രോണോസിന്മേൽ കാസാ പീലാസകരം വച്ചിട്ടുണ്ടു്. ഞങ്ങരം കണ്ട എല്ലാ പള്ളികളിലും ഇങ്ങനെയാണു് പതിവു്. തസ്കരശല്യം ഈ പ്രദേശങ്ങളിൽ ഇല്ലെന്നു തന്നെ പറയാം.

പിറേറ ദിവസം (ഫെബ്രുവരി 17 -ാം തീയതി) ഞങ്ങരം പോയി ഇറാക്കു മ്യൂസിയം കണ്ടു. ക്രിസ്തുവിനു ആറായിരം കൊല്ലങ്ങരംക്കു മുൻപുള്ള മനുഷ്യൻെറ തലയോട്ടി രണ്ടായിരം മൂവായിരം കൊല്ലങ്ങരംക്കു മുൻപുള്ള ആയുധങ്ങരം, ആഭരണങ്ങരം, പ്രതിമകരം, പാത്രങ്ങരം, നാണയങ്ങരം, സ്തൂപങ്ങരം മുതലായ പല സാധനങ്ങളും മരത്തൊലിയിലും കല്ലുകളിലും അങ്കിതമായിട്ടുള്ള ലിഖിതങ്ങരം മുതലായവയും ഞങ്ങരം കണ്ടു. മൂന്നു നോമ്പിൻെറ മൂന്നാം ദിവസമാകയാൽ ഉച്ച കഴിഞ്ഞു ഞങ്ങരം സെൻറു് മേരീസ് പള്ളിയിൽ എത്തി വി. കുർബ്ബാനയിൽസംബന്ധിച്ചു. ഉച്ചഭക്ഷണവുംവിശ്രമവും കഴിഞ്ഞു ഞങ്ങരം വീണ്ടും അവിടെ നിന്നും 25 മൈൽ അകലെയുള്ള കസ്രു എന്ന സ്ഥലത്തേക്കുപോയി. പുരാതനമായ ഒരു വലിയ കൊട്ടാരത്തിൻെറ അവശിഷ്ടങ്ങരം ഇവിടെ കാണുന്നുണ്ടു്. കസ്രു രാജാക്കന്മാരുടെ വകയായിരുന്ന ഈ ഭീമൻ കൊട്ടാരത്തിൻെറ മൂന്നു ഭിത്തികളുടെ

ഭാഗങ്ങളും വലിയ ഒരു വളച്ചുവാതലിൻെറ ഒരു ഭാഗവും ഇപ്പോഴും നിൽക്കുന്നുണ്ട്. ഭിത്തികൾക്കു 500 അടിയിൽ പരം നീളവും 150 അടിയിൽ പരം ഉയരവും രണ്ടു ഭിത്തികൾ തമ്മിൽ കുറഞ്ഞതു 200 അടി അകലവുമുണ്ട്. കെട്ടിടത്തിൻെറ തറ വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. ഇത്രയും പൊക്കമേറിയ ഒററ നിലകെട്ടിടം കണ്ടിട്ടില്ല. കെട്ടിടത്തിൻെറ അവശിഷ്ടങ്ങൾ ഇത്ര അത്ഭുതാവഹമായി തോന്നുന്നെങ്കിൽ ആ കെട്ടിടം എന്തുഭീമാകാരമായിരുന്നിരിക്കണമെന്നു ചിന്തിച്ചുപോയി. മഞ്ഞ നിറത്തിലുള്ള ഇഷ്ടികകൾ കൊണ്ടാണു് ഇതിൻെറ ഭിത്തികൾ പണിതീരിക്കുന്നതു്. ധാരാളം സഞ്ചാരികൾ ഈ സ്ഥലം സന്ദർശിച്ചുകൊണ്ടിരിക്കുന്നു. കാവൽക്കാർ പ്രത്യേകം ഈ സ്ഥലം കാവൽ ചെയ്യുന്നുണ്ട്.

ഫെബ്രുവരി 18-ാം തീയതി മൂന്നു നോമ്പു വീടലായതുകൊണ്ടു് രാവിലെ ഞങ്ങൾ സെൻറു് മോസ് പള്ളിയിൽ പോയി വി. കുർബ്ബാനയിൽ സംബന്ധിച്ചു. വി. കുർബാനയിൽ പ്രത്യേകം ഓർക്കേണ്ട ആളുകളുടെ പേരുകൾ ബസ്മൽക്കായുടെ സമയത്തു പട്ടക്കാരൻ പള്ളിയിൽ പരസ്യമായി പ്രസ്താവിക്കുകയും അവർക്കു വേണ്ടി പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്ന ഒരു പതിവു് ഇവിടെയും മററു ചില പള്ളികളിലും ഞങ്ങൾ കണ്ടു. നമ്മുടെ നാട്ടിലും ചില പള്ളികളിൽ ഈ പതിവു് ഇപ്പോൾ തുടങ്ങിയിട്ടുണ്ടെന്നറിയുന്നതു് സന്തോഷകരമാണു്. പള്ളിയിൽ കൂടിവന്നിട്ടുള്ള വിശ്വാസികൾക്കും ഈ പ്രാർത്ഥനയിൽ സഹകരിക്കുന്നതിനു് ഇതു മൂലം സാധിക്കുന്നു. ഈ പ്രദേശങ്ങളിൽ പഴയ കലണ്ടർ അനുസരിച്ചാണു് ഇപ്പോഴും പെരുനാളുകളും നോമ്പുകളുമാചരിച്ചു വരുന്നതു്. വി. കുർബാനയ്ക്കുശേഷം കാപ്പികുടിയും കഴിഞ്ഞു പട്ടണം ചുററിക്കാണുന്നതിനാണു് ഞങ്ങൾ പോയതു്. ഇ

പ്പോഴത്തെ പട്ടണത്തിൽ നിന്നും പത്തുമൈൽ വിദൂരത്തിൽ ടൈഗ്രീസ് നദിയിൽ നിന്നും ലിഫ്ററ് ഇറിഗേഷന്റെ ആവശ്യത്തിനു സംഘടിപ്പിച്ചിരിക്കുന്ന മോട്ടോറുകളും പൈപ്പുകളും മുതലായവയും ഞങ്ങൾ കണ്ടു. ഇതു മൂലം ആ പ്രദേശത്തുള്ള അനേകലക്ഷം ഏക്കർ സ്ഥലങ്ങൾ വിളഭൂമികളായി തീർന്നിരിക്കുകയാണ്. മനോഹരമായ ഒരു പട്ടണവും ഈ സ്ഥലത്തു ഉയർന്നു വരുന്നു,

ഇവയെല്ലാം കണ്ടതിനുശേഷം പന്ത്രണ്ടു മണികഴിഞ്ഞു് ഇവിടെയുള്ള സിറിയൻ ക്ലബ്ബുകാരുടെ വകയായി നടത്തപ്പെട്ട സ്വീകരണയോഗത്തിലും ലഞ്ചിയൻ പാർട്ടിയിലും ഞങ്ങൾ സംബന്ധിച്ചു. ക്ലബ്ബ് അംഗങ്ങളിൽ ചിലർ ഞങ്ങൾക്കു സ്വാഗതമാശംസിച്ചു പ്രസംഗിച്ചു. സ്വീകരണത്തിനും വിരുന്നിനും കൃതജ്ഞത പ്രകാശിപ്പിച്ചു കൊണ്ടു ബാവാ തിരുമേനി മറുപടി പ്രസംഗം ചെയ്തു. ബാഗ്ദാദ് ഇടവകക്കാരുടെ വകയായി ബാവാതിരുമേനിക്കു വിലപിടിപ്പുള്ള ഒരു സ്വർണ്ണറിസ്ററുവാച്ചും തിരുമേനിമാർ രണ്ടുപേർക്കും ഓരോ പാർക്കർ ഫൗണ്ടൻ പേനയും എനിക്കു ഒരു പാർക്കർ 61 ഫൗണ്ടൻ പേനയും സമ്മാനമായിത്തന്നതു സന്തോഷത്തോടെ സ്വീകരിച്ചു നന്ദി പ്രദർശിപ്പിച്ചു.

അടുത്തതായിമുൻപ് പ്രസ്താവിച്ച ബാബേൽകോട്ട കാണുന്നതിനു ഞങ്ങൾ പോയി. ബാബേലിലേക്കുള്ള വഴി ഏകദേശം 150 മൈൽ ദൈർഘ്യത്തിൽ കിഴക്കു പടിഞ്ഞാറായികിടക്കുന്നു. യൂഫ്രട്ടീസ് ടൈഗ്രീസ് നദികൾ സന്ധിക്കുന്ന സ്ഥലത്തുപുതുതായിപണികഴിപ്പിച്ചിട്ടുള്ള ഒരു അണക്കെട്ടുണ്ട്. അവിടെ ഞങ്ങൾ ഇറങ്ങി കാണുകയും കുറെ സമയം വിശ്രമിക്കുകയും ചെയ്തു അതിനുശേഷം ബാബേലിലേയ്ക്കു പോയി. ബാബേൽ കോട്ടയ്ക്കകത്തുള്ള ഒരു മ്യൂസിയം ഞങ്ങൾ സന്ദർശിച്ചു, ക്രിസ്തുവിനു 4500 വർഷങ്ങൾക്കു മുൻപുള്ള മനുഷ്യരുടെ തല

യോട്ടികം, അസ്ഥികം, നാണയങ്ങം, പല മാതൃകയിലുള്ള പാത്രങ്ങം. ആഭരണങ്ങം, ആയുധങ്ങം എന്നിങ്ങനെ പല അമൂല്യവസ്തുക്കം ഇവിടെയും വളരെ ഭദ്രമായി സൂക്ഷിച്ചുവച്ചിട്ടുണ്ട്.

ഇവിടെ നെബുക്കദ്നേസർ മഹാരാജാവു പണി കഴിപ്പിച്ചിട്ടുള്ള ഒരു വലിയ കൊട്ടാരത്തിൻെറ അവശിഷ്ടങ്ങം മണ്ണിനടിയിൽ പത്തുമുപ്പതടി താഴെ കാണുന്നുണ്ട്. ഇപ്പോഴും ഈസ്ഥലത്തു കുഴിച്ചു മണ്ണുമാററിക്കൊണ്ടിരിക്കുകയാണ്. ചില പ്രത്യേക അവസരങ്ങളിൽ കൊട്ടാരത്തിൽ നിന്നും ദേവന്മാരെ എഴുന്നെള്ളിച്ചു ക്ഷേത്രത്തിലേക്കു കൊണ്ടുപോയ്ക്കൊണ്ടിരുന്ന വഴി ഇപ്പോഴും നല്ലവണ്ണം തെളിഞ്ഞു കാണാം. വഴി മുഴുവനും നല്ല ഇഷ്ടികകം വിരിച്ചു കമനീയമായി പണി ചെയ്തിട്ടുള്ളതാണ്. ഉറപ്പേറിയ മഞ്ഞ ഇഷ്ടികകംകൊണ്ടു ബലമായി പടുത്തുയർത്തിയിരിക്കുന്ന ഭീമാകാരമായ കൊട്ടാരത്തിൻെറ പല ഭാഗങ്ങം, മുറികം, ഭിത്തികം മുതലായവ മണ്ണുമാന്തിതെളിച്ചെടുത്തുകൊണ്ടിരിക്കുന്നു. ഇവകളെല്ലാം കണ്ടപ്പോം പുരാതന ബാബേൽ സംസ്ക്കാരത്തേയും മനുഷ്യപ്രയത്നങ്ങളേയും പററിയുള്ള ഒരു രൂപംഏതാണ്ടൊരു മനസ്സിൽ വിഭാവനം ചെയ്യാൻ എനിക്കു സാധിച്ചു. വൈകിട്ടു 7 മണി കഴിഞ്ഞു ഞങ്ങം താമസസ്ഥലത്തു തിരിച്ചെത്തി.

ഫെബ്രുവരി 19-ാം തീയതി ബാഗ്ദാദിലെ സെൻറ് പോംസ് പള്ളിയിൽ ബാവാ തിരുമേനി വി. കർബാന അർപ്പിച്ചു. അനന്തരം ആ പള്ളി പണി കഴിപ്പിച്ച ആളിൻെറ വീട്ടിൽ പോയി പ്രാർത്ഥിക്കയും കാപ്പി കുടി കഴിഞ്ഞു് ഞങ്ങം താമസിച്ചിരുന്ന ഹോട്ടലിലേക്കു മടങ്ങുകയും ചെയ്തു. ഉച്ചഭക്ഷണം വിശ്രമം എന്നിവയ്ക്കുശേഷം മൂന്നു മണിയോടുകൂടി, കാലം ചെയ്ത മാർ അപ്രേം പാത്രയർക്കീസു ബാവാ തിരുമേനിയുടെ സഹോദരൻെറ വീട്ടിലും ജാബൂരി ബെത്തുറിൻെറ വീട്ടിലും അവരുടെ പ്രത്യേക അഭ്യർത്ഥന അനു



ബാഗ്ദാദിൽവച്ച് തിരുമേനിമാർ മഞ്ഞിനിക്കരയിലെ വ. ദി. ശ്രീ അപ്രേം അബൂദി റമ്പാൻെറ ഭവനം സന്ദർശിച്ചു. സഹോദരനായ മനീറിനേയും കുടുംബാംഗങ്ങളേയും കാണാം.

സരിച്ചു പോകുകയും അവരുടെ സൽക്കാരങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തു. ഇപ്പോൾ മഞ്ഞിനിക്കര ദയറായിൽ താമസിക്കുന്ന ബ. അപ്രേം ആബൂദി റമ്പാച്ചന്റെ സഹോദരൻ ഞങ്ങളെ പ്രത്യേകം ക്ഷണിച്ചിരുന്നതിനാൽ ഞങ്ങൾ അവിടെയും പോയി അവരുടെ സൽക്കാരത്തിലും സംബന്ധിച്ചു. ബ. റമ്പാച്ചന്റെ വൃദ്ധയായ മാതാവു ഞങ്ങളെ സൽക്കരിക്കുന്നതിൽ പ്രത്യേകം താൽപര്യം പ്രദർശിപ്പിച്ച വസ്തുത സവിശേഷം സ്മരണീയമാണ്. ആ സ്ത്രീരത്നം ഞങ്ങളുടെ ഓരോരുത്തരുടെയും അടുക്കൽ വന്നു പലഹാരങ്ങൾ ഓരോന്നും എടുത്തു തരികയും അവ തിന്നുന്നതിനു ഞങ്ങളെ നിർബ്ബന്ധിക്കയും ചെയ്തുകണ്ടപ്പോൾ സ്വന്തം ഭവനത്തിൽ സ്വമാതാവിന്റെ അടുക്കലിരുന്നുകൊണ്ടു ഭക്ഷിക്കുന്ന പ്രതീതിയാണ് എനിക്കുണ്ടായതു്. സ്നേഹനിധിയായ ആ വൃദ്ധമാതാവിന്റെ പുത്രനായ റമ്പാച്ചന്റെ കാര്യങ്ങൾ ഓരോന്നും ഞങ്ങളോടു ചോദിക്കയും വിദൂരത്തിൽ താമസിക്കുന്ന സ്വപുത്രനെ ഓർത്തു സങ്കടപ്പെടുകയും ചെയ്യുന്നതു കണ്ടപ്പോൾ ഞങ്ങൾക്കും ദുഃഖം തോന്നി. ബ. റമ്പാച്ചൻ സൗഖ്യത്തോടും സന്തോഷത്തോടും കൂടി ഞങ്ങളുടെ ഇടയിൽ വർത്തിക്കുന്നുവെന്നും അദ്ദേഹത്തിന്റെ കാര്യത്തിൽ ഞങ്ങൾക്കെല്ലാവർക്കും സന്തോഷവും സതൃപ്തിയുമാണുള്ളതെന്നും യാതൊരു പ്രയാസത്തിനും ഇടംകൊടുക്കാത്തവിധം അദ്ദേഹത്തിന്റെ കാര്യത്തിൽ ശ്രദ്ധിച്ചുകൊള്ളാമെന്നും പ. കാതോലിക്കാ ബാവാ തിരുമേനി കൽപിച്ചു അവരെ ആശ്വസിപ്പിച്ചു. അതിനുശേഷം ഞങ്ങൾ താമസസ്ഥലത്തേയ്ക്കു പോയി.

# XIX

## ബസ്രായിൽ

ഫെബ്രുവരി 20-ാം തീയതി രാവിലെ 11 മണിക്ക ബാഗ്ദാദുകാരോട ഞങ്ങൾ യാത്ര പറഞ്ഞു കൊണ്ട ബസ്രായിലേക്ക കാറുകളിൽ യാത്ര പുറപ്പെട്ടു. ബാഗ്ദാദിലെ മാർ ദീവന്നാസ്യോസ് പൗലൂസ് മെത്രാപ്പോലീത്താ തിരുമേനിയും ഞങ്ങളോടു കൂടി പോന്നു. ഉച്ചഭക്ഷണം കരുതിയിരുന്നതു കൊണ്ട യാത്രാമദ്ധ്യേ ഒരു സ്ഥലത്തിറങ്ങി ഭക്ഷണം കഴിച്ചു. നാലു മണി കഴിഞ്ഞു ഉമറ എന്ന പട്ടണത്തിൽ വന്നുചേർന്നു. ഈ പട്ടണം ആധുനികരീതിയിൽ പണിതു കൊണ്ടിരിക്കയാണ്. റോഡുകൾ വീതികൂട്ടിയും പാർക്കുകൾ നിർമ്മിച്ചും പഴയ കെട്ടിടങ്ങൾ പൊളിച്ചു മാററിയും പുതിയവ പണികഴിപ്പിച്ചും ഉദ്ധാരണ പ്രവർത്തനങ്ങൾ അവിടെ ധ്രുതഗതിയിൽ നടത്തിക്കൊണ്ടിരിക്കുന്നു. കൃത്യം 6 മണിക്ക ബസ്രാപട്ടണത്തിൻെറ അതിർത്തിയിൽ ഞങ്ങൾ വന്നെത്തി. ഞങ്ങളെ സ്വീകരിക്കാൻ ബസ്രാപള്ളി വികാരി ബ. തോമ്മസ് അച്ചനും ഇടവകജനങ്ങളും ഒട്ടധികം കാറുകളിൽ അവിടെ കാത്തു നിന്നിരുന്നു. അവരോടൊരുമിച്ചു ഞങ്ങൾ പള്ളിയിലേയ്ക്കു പോയി. ഗംഭീരമായ ഒരു ഘോഷയാത്ര തന്നെ ആയിരുന്നു അതു്. പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയായും തുടർന്നു സന്ധ്യാനമസ്ക്കാരവും നടത്തി കൂടിയിരുന്ന ജനങ്ങളെ ബാവാ തിരുമേനി കൈമുത്തിച്ച് ആശീർവദിച്ചു. തുടർന്നു പള്ളിവക സ്വീകരണഹോളിൽ ചെന്നിരുന്നു വിശ്രമിച്ചു. അവിടെയും വളരെ പേർ കൂടിയിരുന്നു.

അവരൊക്കെയുമായി കുശലപ്രശ്നങ്ങൾ നടത്തിയതി നശേഷം കാപ്പികുടിയും കഴിഞ്ഞു ഞങ്ങളുടെ താമസ ത്തിനു സൗകര്യപ്പെടുത്തിയിരുന്നതും അവിടെനിന്നും ഏകദേശം പത്തു മൈൽ ദൂരമുള്ളതുമായ എയർപോർട്ട ഹോട്ടലിലേക്കു പോയി. ദീവന്നാസ്യോസ് തിരുമേ നിയും ഞങ്ങളുടെ കൂടെ വന്നിരുന്നു. നദീതീരത്തു വള രെ സൗകര്യപ്രദമായ ഒരു സ്ഥലത്താണ് ഹോട്ടൽ. വിമാനത്താവളവും റയിൽവേ സ്റ്റേഷനും ഈ ഹോട്ട ലിന്റെ കിഴക്കു വശത്തും കപ്പലുകൾ അടുക്കുന്ന നദീ തുറമുഖം തെക്കുവശത്തുമാണ്. പട്ടണം വളരെ പഴക്ക മുള്ളതും ഒരു വലിയ വാണിജ്യകേന്ദ്രവുമാണ്.

പിറേറ ദിവസമായ വ്യാഴാഴ്ച രാവിലെ പ. കാ തോലിക്കാ ബാവാ തിരുമേനി ബസ്രാ പള്ളിയിൽ വി. കുർബാന അർപ്പിച്ചു. ഈ ദേവാലയം മാർ ആദാ യി ശ്ലീഹായുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നതാ ണ്. ആദായി ശ്ലീഹാ എഴുപത്തിരണ്ടു അറിയിപ്പുകാ രിൽ പ്രധാനിയും കിഴക്കിന്റെ പ്രധാനാചാര്യന്മാരു ടെ പട്ടികയിൽ മാർ തോമ്മാശ്ലീഹായുടെ അടുത്ത പിൻ ഗാമിയുമാണ്. മാർ തോമ്മാശ്ലീഹായോടുകൂടി ഇരട്ട പി റന്ന സഹോദരനാണെന്നും പാരമ്പര്യം പ്രസ്താവിക്കു ന്നു. ഏതായാലും ഓർത്തഡോക്സ സഭയുടെ പൗരസ്ത്യ വിഭാഗത്തെ സംബന്ധിച്ചിടത്തോളം മാർ തോമ്മാ ശ്ലീഹാ കഴിഞ്ഞാൽ പ്രഥമഗണനീയൻ മാർ ആദായി ശ്ലീഹാതന്നെയാണ്. ബസ്രാപ്പള്ളി ചെറുതെങ്കിലും ആ ധുനിക സജ്ജീകരണങ്ങളോടുകൂടിയ മനോഹരമായ ഒരു ദേവാലയമാണ്. ഇരുന്നൂററി അൻപതു വീട്ടുകാർ മാത്ര മുള്ള ഒരു ചെറിയ ഇടവകയാണിതു്. വി. കുർബാന ശേഷം ഞങ്ങൾ ഹോട്ടലിൽ എത്തി വിശ്രമിച്ചു. നാലു മണിയോടുകൂടി ഞങ്ങൾ കാറിൽ പട്ടണമെല്ലാം

ച്ററി കണ്ടു. ബാഗ്ദാദ്, ബസ്റ, മുതലായ സ്ഥല ങ്ങളിൽ നിന്നും കർബ്ബാനപ്പണം മുതലായി ഞങ്ങാം ക്ക കിട്ടിയതും അതേവരെ ഞങ്ങളുടെ പക്കൽ ഉണ്ടാ യിരുന്നതുമായ ഒരു നല്ല സംഖ്യ മാർ ദീവന്നാസ്യോ സു പൗലൂസു മെത്രാച്ചനെ ഏല്പിച്ചു.

ഇപ്പോഠം മഞ്ഞിനിക്കര ദയറായിൽ താമസിക്കു ന്ന ബ. അപ്രേം ആബൂദി റമ്പാച്ചൻെറ ജ്യേഷ്ഠസഹോ ദരൻ ബസ്റായിലുണ്ടു്. അദ്ദേഹത്തിൻെറ നിർബ്ബന്ധ പൂർവ്വമായ ക്ഷണം അനുസരിച്ചു് ഞങ്ങാം അദ്ദേഹ ത്തിൻെറ വസതി സന്ദർശിച്ചു ഞങ്ങാം ബസ്റായിൽ എത്തുമെന്നും ഉചിതമായി സ്വീകരിക്കണമെന്നും ബ. റമ്പാച്ചൻ ജ്യേഷ്ഠൻെറ പേർക്കു് എഴുതിയിരുന്നതായി സംഭാഷണ മദ്ധ്യേ ഞങ്ങാം മനസ്സിലാക്കി. വിഭവസ മൃദ്ധമായ ഡിന്നറിനു ശേഷം പ്രാർത്ഥനയും കഴിഞ്ഞു ഞങ്ങാം അദ്ദേഹത്തോടും കുടുംബത്തോടും യാത്ര പറ ഞ്ഞു. അനുഗ്രഹിക്കപ്പെട്ട ഒരു കുടുംബം. ഞങ്ങാം അവി ടെ നിന്നും തിരിച്ചു പോരുന്ന വഴി ബസ്റാ പള്ളി വികാ രി ബ. തോമ്മസ് അച്ചൻെറ വസതിയിലും കയറുക യും രോഗിയായി കിടക്കുന്ന അദ്ദേഹത്തിൻെറ മാതാ വിനു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കയും ചെയ്തു. ബ. തോമ്മസച്ചൻ മാർ ദീവന്നാസ്യോസു പൗലൂസ് മെത്രാ പ്പോലീത്തായുടെ സഹോദരിയെയാണ് വിവാഹം കഴിച്ചിരിക്കുന്നതു്. മെത്രാപ്പോലീത്താ തിരുമേനിയും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു. ബസ്റാ ഈത്തപ്പഴത്തി ൻെറ നാടാണല്ലോ. ബാഗ്ദാദും അങ്ങനെ തന്നെ. ഈ സ്ഥലങ്ങളിൽ നിന്നും പലരും ഈത്തപ്പഴം കേടുകൂടാ തെ വളരെ നാളുകാം ഇരിക്കത്തക്കവിധം ചെറിയ പെട്ടികളിൽ ഭംഗിയായി പായ്ക്കു ചെയ്തു കൊണ്ടുവന്നു തന്നതു് ബഹറിൻവരെ മുഴുവനും ഞങ്ങാം കൊണ്ടുപോ ന്നു. ഇന്ത്യയിൽ കൊണ്ടുവന്നു നമ്മുടെ ആളുകാംക്കു കൊ ടുക്കണമെന്നായിരുന്നു ഉദ്ദേശിച്ചിരുന്നതു്. എന്നാൽ

ബോംബയിൽ വരുമ്പോൾ ചുങ്കം കൊടുക്കേണ്ടിവരു മെന്നറിഞ്ഞതിനാൽ അതിന്റെ നല്ല ഒരു ഭാഗം ബ ഹറിനിൽത്തന്നെ പലർക്കായി കൊടുത്തു. ശേഷമുണ്ടാ യിരുന്ന പാസ്റ്ററുകൾ പെട്ടിയിൽ സൂക്ഷിച്ചിരുന്നു. നാട്ടിൽ വരുമ്പോൾ കിട്ടുമെന്നു വിചാരിച്ചു കാത്തി രുന്നു. ഏതായാലും ഇതേവരെയും അതിന്റെ ഒരംശ മെങ്കിലും എനിക്കു കിട്ടുകയാകട്ടെ ഞാൻ കാണുകയാ കട്ടെ ചെയ്തിട്ടില്ല.

# XX

## എണ്ണപ്പാടങ്ങളിൽ

ബസ്രായിൽ നിന്നുപിറേറ ദിവസം കുവെയിററിലേക്കുള്ള യാത്രയ്ക്കു ഞങ്ങൾ ധൃതഗതിയിൽ ഒരുങ്ങുകയാണ്. ഞങ്ങളെ കുവെയിററിലേക്കു കൂട്ടിക്കൊണ്ടുപോകുന്നതിന് അവിടെ നിന്നും കോഴഞ്ചേരിക്കാരൻ ശ്രീ. തോമ്മസ് മുൻകൂട്ടി ബസ്രായിൽ എത്തി ഞങ്ങൾ താമസിച്ച ഹോട്ടലിൽ തന്നെ താമസിച്ചിരുന്നു. ഫെബ്രുവരി 22-ാം തീയതി ദീവന്നാസ്യോസ് പൗലൂസ് തിരുമേനിയോടും ബസ്രായിലെ ജനങ്ങളോടും യാത്ര പറഞ്ഞു ഞങ്ങൾ വിമാനത്തിൽ കയറി. ശ്രീ. തോമ്മസു നമ്മുടെ സഭാംഗവും കുവെയിററു വിമാനസർവ്വീസിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനും, നല്ല ചുറുചുറുക്കുള്ള ചെറുപ്പക്കാരനും സമുദായത്തോടും മേലദ്ധ്യക്ഷന്മാരോടും വൈദിക ഗണത്തോടും വളരെ ഭക്തിയും വളരെ വിനയവുമുള്ള പനുമാണ്. ഞങ്ങൾ വിമാനത്തിൽ കയറി മുക്കാൽ മണിക്കൂർ കഴിഞ്ഞപ്പോഴേക്കു, വിമാനം കുവെയിററു വിമാനത്താവളത്തിൽ എത്തിക്കഴിഞ്ഞു. കുവെയിററു പള്ളി വികാരി ബ. സി. വി. ജോണച്ചനും നമ്മുടെ നാട്ടിൽ നിന്നും സിറിയായിൽ നിന്നും വന്നു കുവെയിററിൽ ജോലി നോക്കുന്നവരായ യുവതികളും യുവാക്കന്മാരുമായ ഒട്ടധികം പേർ വിമാനത്താവളത്തിൽ നേരത്തെ എത്തിയിരുന്നു. അവർ ആഹ്ലാദപൂർവ്വം ഹർഷാരവത്തോടെ ഞങ്ങളെ സ്വീകരിച്ചു അവിടെയുള്ള കെട്ടിടത്തിലേക്കാനയിച്ചു. കുറച്ചു നേരത്തെ വിശ്രമത്തിനും കുടിക്കാഴ്ചയ്ക്കും ശേഷം എല്ലാവരും ചേർന്ന് ഗ്രൂപ്പു ഫോട്ടോകൾ എടുത്തു.



കുവെയിററ് വിമാനത്താവളത്തിൽ ഇടവക ജനങ്ങളോടൊന്നിച്ച്.

അഹമ്മദി എന്ന സ്ഥലത്തു് എണ്ണക്കമ്പനി വക ബംഗ്ലാവാണു് ഞങ്ങളുടെ താമസത്തിനു് ഏർപ്പാടു ചെയ്തിരുന്നതു്. കമ്പനിക്കാരുടെ പ്രത്യേക അതിഥികളായി ഞങ്ങൾ പരിഗണിക്കപ്പെട്ടിരുന്നതിനാൽ കമ്പനിവക അതിഥിമന്ദിരത്തിൽ താമസിക്കയും അവരുടെ റസ്റ്റോറൻറിൽ നിന്നും ഭക്ഷണം കഴിക്കയും ചെയ്തു. വൈകിട്ടു് 7 മണിയോടുകൂടി അവിടെ അടുത്തുള്ള സെൻറു് തോമസ് പള്ളിയിൽ എത്തി സന്ധ്യാനമസ്കാരം നടത്തി. അവിടെ കൂടിയിരുന്ന നമ്മുടെ സഭാംഗങ്ങളും ഇതര മതവിഭാഗങ്ങളിൽ പെട്ടവരുമായ എല്ലാവരുമായി ഞങ്ങൾ പരിചയപ്പെട്ടു. കാതോലിക്കാ ബാവാ തിരുമേനി ഞങ്ങളുടെ യാത്രയെക്കുറിച്ചു് ഒരു ചെറുപ്രസംഗം ചെയ്തു. മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പ്രത്യേകിച്ചു മററു രണ്ടു മെത്രാപ്പോലീത്താ തിരുമേനിമാരോടുകൂടി കുവെയിററും അഹമ്മദിയും സന്ദർശിക്കുന്നതു് ആദ്യമാകയാൽ കുവെയിററിലെയും അഹമ്മദിയിലെയും നമ്മുടെ ഇടവകകളെ സംബന്ധിച്ചിടത്തോളം ഇതു അതിപ്രധാനമായ ഒരു സംഭവമാണു്. നാട്ടുകാരായ ഇതരസഭാംഗങ്ങളും വിഭാഗീയമായ ചിന്ത കൂടാതെ നമ്മുടെ ജനങ്ങളുമായി എല്ലാ കാര്യങ്ങളിലും സഹകരിച്ചു പ്രവർത്തിച്ചിരുന്നു.

പിറേറ ദിവസം രാവിലെ ഞങ്ങൾ അഹമ്മദി പട്ടണം ചുററിനടന്നു കണ്ടു. പട്ടണത്തിൻെറ അതിർത്തിയിലാണു് തുറമുഖം. ഇവിടെ നിന്നുമാണു് എണ്ണ സമൃദ്ധിയായി പല രാജ്യങ്ങളിലേയ്ക്കും കയററി അയയ്ക്കുന്നതു്. അഹമ്മദി പട്ടണം അത്ര വലുതല്ലെങ്കിലും ആധുനിക സജ്ജീകരണങ്ങളോടുകൂടിയ ഒരു സ്വതന്ത്ര തുറമുഖം ആണു്.

വൈകിട്ടു അഞ്ചു മണിയോടുകൂടി ഞങ്ങൾ കുവെയിററു പട്ടണത്തിലേയ്ക്കു പോയി അവിടെയുള്ള പള്ളിയിൽ സന്ധ്യാനമസ്കാരം നടത്തി. കൂടിയിരുന്ന ജന

ങ്ങളോടു ഞങ്ങളുടെ യാത്രയെപ്പററി ബാവാ തിരുമേനി അവിടെയും പ്രസംഗിച്ചു. തിരിച്ചു ഞങ്ങൾ അഹമ്മദിയിൽ ഗസ്ററുഹൗസിലേക്കു പോരുന്ന വഴി പരേതനായ വടകര തട്ടമ്പാറ കുഞ്ഞവരാച്ചൻെറ മകളുടെ വസതിയിൽക്കയറി അവിടെ തയ്യാർ ചെയ്തിരുന്ന വിരുന്നിൽ സംബന്ധിച്ചു. അതിനുശേഷം രാത്രി പത്തുമണി കഴിഞ്ഞു താമസസ്ഥലത്തു ഞങ്ങൾ തിരിച്ചെത്തി.

ഫെബ്രുവരി 24—ാം തിയതി അഹമ്മദിയിൽ കമ്പനിവക ആശുപത്രി ഞങ്ങൾ സന്ദർശിച്ചു, പുതുപ്പള്ളി കൈപ്പനാട്ടു പുത്തുമന ശ്രീ. കെ. എം. മാത്യു സുഖമില്ലാതവിടെ കിടന്നിരുന്നു. ഞങ്ങൾ മാത്യുവിനെക്കണ്ടു പ്രത്യേകം പ്രാർത്ഥിച്ചു. നമ്മുടെ നാട്ടുകാരായ ചില നഴ്സുകൾ ഇവിടെയും സേവനമനുഷ്ഠിക്കുന്നുണ്ടു്. വൈകുന്നേരം 5 മണിക്കു ഞങ്ങൾ കുവെയിററു പള്ളിയിൽ പോയി സന്ധ്യാനമസ്ക്കാരം നടത്തി. പൗലൂസ് മാർ പീലക്സീനോസു തിരുമേനി പ്രസംഗിച്ചു. അതിനുശേഷം ബാവാ തിരുമനസ്സിലെ ബഹുമാനാർത്ഥം കോഴഞ്ചേരിക്കാരൻ ശ്രീ. തോമ്മസ് അവിടെയുള്ള ഒരു വലിയ ഹോട്ടലിൽ ഏർപ്പാടു ചെയ്തിരുന്ന ഡിന്നർ പാർട്ടിയിൽ ഞങ്ങൾ സംബന്ധിച്ചു. മൂന്നൂറിൽ കുറയാതെ മാന്യന്മാർ ഇതിൽ പങ്കുകൊണ്ടു. അന്നു ഞങ്ങൾ കുവെയിററിൽ ബ. സി. വി. ജോണച്ചൻെറ വസതിയിൽ രാത്രി താമസിച്ചു.

പിറെറ ദിവസം രാവിലെ 8 മണിക്കു കുവെയിററു പള്ളിയിൽ ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. വി. കുർബ്ബാനയിൽ സംബന്ധിച്ച എല്ലാവരും ചേർന്നു ഒരു ഗ്രൂപ്പുഫോട്ടോ, എടുക്കുകയും ചെയ്തു. അതിനുശേഷം ഞങ്ങൾ വികാരി അച്ചൻെറ വസതിയിൽ പോയി വിശ്രമിച്ചു. നാലു മണിക്കു ഇടവകക്കാരുടെ വകയായി ഗംഭീരമായ ഒരു ടീ പാർട്ടി ഉണ്ടായിരുന്നു. നൂറിൽ പരം ആളുകൾ ഇതിൽ സംബന്ധിച്ചു. ഏഴു മണിക്കു പള്ളിയിൽ എത്തി സന്ധ്യാനമ

സ്ക്കാരം നടത്തുകയും അതിനുശേഷം അവിടെ ചേർന്ന സ്വീകരണസൽക്കാരത്തിൽ സംബന്ധിക്കയും ചെയ്തു. വിവിധ സഭകളെ പ്രതിനിധീകരിച്ചു പട്ടക്കാരും ജനങ്ങളും അതിൽ സംബന്ധിച്ചിരുന്നു. റോമൻ കത്തോലിക്കർ, ഗ്രീക്ക ഓർത്തഡോക്സ്, അർമ്മീനിയൻ, കോപ്റ്റിക്, ആംഗ്ലിക്കർ എന്നി സഭകളെ പ്രതിനിധീകരിച്ച് ഭാവുകാശംസാ പ്രസംഗങ്ങൾ നടത്തി. പ. കാതോലിക്കാ ബാവാ തിരുമേനിയും പീലക്സീനോസു തിരുമേനി മാർ രണ്ടുപേരും സ്വീകരണങ്ങൾക്ക നന്ദി പ്രദർശിപ്പിച്ചു കൊണ്ടു പ്രസംഗിച്ചു. ഗ്രൂപ്പു ഫോട്ടോ ചായസൽക്കാരം മുതലായവക്കു ശേഷം അവിടെ നിന്നും ഞങ്ങൾ അഹമ്മദിയിലേക്ക തിരിച്ചു പോന്നു. അഹമ്മദിയിലേക്കുള്ള യാത്രയിൽ പരേതനായ കൊററംപള്ളി ദാനിയേൽ അച്ചൻെറ പുത്രൻ ഡോക്ടരുടെ വസതിയിൽ കയറി ഡിന്നർ പാർട്ടിയിൽ സംബന്ധിച്ചു.

പിറേറ ദിവസം വെള്ളിയാഴ്ച രാവിലെ അഹമ്മദിയിലുള്ള സെൻറു പോൾസ് പള്ളിയിൽ ബാവാ തിരുമേനി വി. കർബ്ബാന അർപ്പിക്കയും ഒരു കുഞ്ഞിൻെറ മാമ്മോദീസാ നടത്തുകയും ചെയ്തു. അന്നു വൈകിട്ടു സന്ധ്യാനമസ്ക്കാരവും പള്ളിയിൽത്തന്നെ ആയിരുന്നു. നമസ്ക്കാരത്തിനു ശേഷം പൗലൂസ് മാർ പീലക്സീനോസ് തിരുമേനി പ്രസംഗിച്ചു. ഈ രാജ്യം മഹമ്മദീയരുടെ ഭരണത്തിലാകയാൽ വെള്ളിയാഴ്ച എല്ലാവർക്കും അവധി ദിവസമാണ്. അവധി ദിവസമാകയാൽ മിക്കവാറും എല്ലാവരും തന്നെ രാവിലത്തെ വി. കർബാനയിലും വൈകിട്ടത്തെ നമസ്ക്കാരത്തിലും സംബന്ധിച്ചിരുന്നു. 1950-ൽ ആണ് അഹമ്മദിയിൽ നമ്മുടെ കോൺഗ്രിഗേഷൻ ആരംഭിച്ചത്. എന്നാൽ 1951 സെപ്റ്റംബർ വരെ അവിടെ പട്ടക്കാർ ആരും തന്നെ ചെന്നിരുന്നില്ല. ഇപ്പോഴത്തെ ഏബ്രഹാം

മാർ ക്ലീമ്മിസ് തിരുമേനി (അന്നു അദ്ദേഹം കശ്ശീശ്ശാ ആയിരുന്നു.) 1951 സെപ്റ്റംബർ 15—ാം തീയതി ഇവിടെ ആദ്യമായി വി. കുർബാന അർപ്പിച്ചു. തിരുമേനി മെത്രാപ്പോലീത്താ സ്ഥാനമേററതിനു ശേഷവും ഇവിടെ വന്നു രണ്ടു പ്രാവശ്യവും വി. കുർബാന അർപ്പിക്കുകയുണ്ടായി. 1953—ൽ ഇപ്പോഴത്തെ ദാനിയേൽ മാർ പീലക്സീനോസു തിരുമേനി കുവെയിററു സന്ദർശിക്കയും ഇവിടെ വി. കുർബ്ബാന അർപ്പിക്കയും ഒരു വിവാഹ കൂദാശ നടത്തിക്കൊടുക്കയും ചെയ്തു. അക്കാലത്തു ഇവിടെ എഴുപതോ എൺപതോ പേർ മാത്രമേ ഉണ്ടായിരുന്നുള്ളു. കുവെയിററു സിററിയിലെ കോൺഗ്രീഗേഷൻ 1957—ൽ ആണു് ആരംഭിച്ചതു്. അഹമ്മദിയിൽ വളരെ മുൻപു തന്നെ കോൺഗ്രിഗേഷൻ ആരംഭിച്ചുവെങ്കിലും കുവെയിററു സിററിയിൽ ഉള്ളിടത്തോളം ജനസംഖ്യ ഇപ്പോഴും അവിടെ ഇല്ല.

ഫെബ്രുവരി 27—ാം തീയതി രാവിലെ കാപ്പി കുടികഴിഞ്ഞു് ഓയിൽ കമ്പനി സന്ദർശിക്കുന്നതിനു ഞങ്ങൾ പുറപ്പെട്ടു. മണ്ണിനടിയിൽ നിന്നും ഓയിൽ കുഴിച്ചെടുക്കുന്നതു സംബന്ധിച്ച ഒരു ഫിലിം ആദ്യമായി കമ്പനിക്കാർ ഞങ്ങളെ കാണിച്ചു തന്നു. അതിനുശേഷം കമ്പനി ആഫീസിലേക്കു ഞങ്ങൾ പോയി. അവിടുത്തെ ഉദ്യോഗസ്ഥന്മാർ വളരെ താല്പര്യത്തോടെ ഞങ്ങളെ സ്വീകരിച്ചു് കുശലപ്രശ്നങ്ങൾ നടത്തുകയും പെട്രോൾ സംബന്ധിച്ച വിവിധ പ്രവർത്തനങ്ങൾ ഞങ്ങൾക്കു കാണിച്ചു തരുന്നതിനും വിശദീകരിച്ചു മനസ്സിലാക്കുന്നതിനും കമ്പനിയിലെ ഒരു പ്രധാന ഉദ്യോഗസ്ഥനെ ഞങ്ങളുടെ കൂടെ അയച്ചു തരികയും ചെയ്തു കൂടാതെ ഞങ്ങൾക്കെല്ലാവർക്കും കമ്പനി വക ഭംഗിയേറിയ ഓരോ ഹാൻഡ് ബാഗു് സമ്മാനമായി തരികയും ചെയ്തു.

ഓയിൽ എടുക്കുന്ന കിണറുകൾ, ക്രൂഡ് ഓയിൽ സംഭരിച്ചിരിക്കുന്ന ടാങ്കുകൾ, അവയിലേയ്ക്കു എണ്ണ

ഒഴുകുന്ന പൈപ്പുകൾ, എണ്ണ ശുദ്ധീകരിക്കുന്ന റിഫൈനറി മുതലായവയും അവയുടെ പ്രവർത്തനങ്ങളും ഉദ്യോഗസ്ഥൻ ഞങ്ങൾക്കു കാണിച്ചു വിശദീകരിച്ചു തന്നു. സമുദ്രനിരപ്പിൽ നിന്നു 4500 അടിവരെ കുഴിച്ചു എണ്ണ എടുക്കുന്ന അനേകം കിണറുകൾ ഞങ്ങൾ കണ്ടു. ഇതിനുള്ള യന്ത്രങ്ങളും ഞങ്ങൾക്കു കാണിച്ചു തന്നു. അടുത്തു മീനാ എന്ന സ്ഥലത്താണ് കപ്പലിൽ എണ്ണ കയററി അയയ്ക്കുന്ന ജെട്ടി. അവിടെ ഞങ്ങൾ ചെന്നപ്പോൾ എൺപതിനായിരം ടൺ ഓയിൽ കയററുന്ന ജപ്പാൻകാരുടെ വക ഒരു കപ്പലിൽ എണ്ണ കയററുന്നതു ഞങ്ങൾ കണ്ടു. ഒരു ലക്ഷത്തി ഇരുപത്തിഅയ്യായിരം ടൺ ഓയിൽ കയററുന്ന കപ്പലുകളും അവിടെ അടുക്കുന്നുണ്ടു്. വേറൊരു കപ്പലിൽ എണ്ണ കയററി നിറച്ചിട്ടിരിക്കുന്നു. ആ കപ്പൽ ഞങ്ങൾ എല്ലാവരും കയറിക്കണ്ടു. ഒരേ സമയം ഒൻപതു വൻകപ്പലുകളിൽ ഓയിൽ കയററുന്നതിനുള്ള എല്ലാവിധ സൗകര്യങ്ങളും ഈ ജെട്ടിയിലുണ്ടു്. അതിലേക്കാവശ്യമുള്ള പൈപ്പുകൾ മുതലായവ കൂട്ടി ഇണക്കി ഇട്ടിരിക്കുന്നതു കാണേണ്ട ഒരു കാഴ്ച തന്നെയാണു്. ഞങ്ങൾ അവിടെ ചെല്ലുന്നതിനു തലേദിവസം രാത്രിയിൽ ഈ ജെട്ടിക്കു കുറച്ചകലെ വച്ചു രണ്ടു വലിയ കപ്പലുകൾ തമ്മിൽ കൂട്ടിമുട്ടിയതിൻെറ ഫലമായി ഒരു കപ്പൽ ചരിഞ്ഞു കിടക്കുന്നതും ഞങ്ങൾ കണ്ടു. അതിലുണ്ടായിരുന്ന എണ്ണ കടലിൽ കൂടി തിര അടിച്ചു് ഒഴുകി കരയ്ക്കടുത്തു കിടക്കുന്നതും കണ്ടു. ഉച്ചയ്ക്കു ഒരു മണിക്കുശേഷം ഞങ്ങൾ താമസിച്ച ഗസ്റ്റ്ഹൗസിൽ തിരിച്ചെത്തി. അഞ്ചു മണിക്കു അഹമ്മദിയിലുള്ള നമ്മുടെ സഭാംഗങ്ങൾ ബാവാ തിരുമേനിയുടെ ബഹുമാനാർത്ഥം നടത്തിയ ഒരു ചായസൽക്കാരത്തിൽ സംബന്ധിച്ചു. വിവിധമതസ്ഥരായവരുടെ പേർ ഇതിൽ പങ്കുകൊണ്ടു. അഹമ്മദിയിലെസിറിയൻ കോൺഗ്രിഗേഷൻസെക്രട്ടറിശ്രീ. മാത്യു സ്വാഗതപ്രസംഗവും മററു ചില പ്രമുഖവ്യക്തികൾ പ്രസംഗങ്ങളും നടത്തി. ബാവാ തി

രുമേനി സ്വീകരണത്തിനു നന്ദിപ്രദർശിപ്പിച്ചു പ്രസംഗിച്ചു.

പിറേറ ദിവസം ഞായറാഴ്ചയാണെങ്കിലും ഈ സ്ഥലത്തു ഞായറാഴ്ച അവധി ദിവസമല്ല. അതിനാൽ ആളുകളുടെ സൗകര്യത്തെ ഉദ്ദേശിച്ചു വെളുപ്പിനു സെൻറ് പോഠസ് പള്ളിയിൽ പൗലൂസു മാർ പീലക്സീനോസ് തിരുമേനി, വി. കർബ്ബാന അർപ്പിച്ചു. വൈകുന്നേരം 5 മണിക്കാണ് ഇവിടത്തെ സൺഡേസ്കൂൾ നടത്തുന്നതു്. സൺഡേസ്കൂൾ സമയത്തു ഞങ്ങൾ അവിടെ എത്തി കുട്ടികളെയും അദ്ധ്യാപകരേയും സന്ദർശിച്ചു. കുഞ്ഞുങ്ങൾ തിരുമേനിമാരെക്കണ്ടതിൽ വളരെ അധികം സന്തോഷിച്ചു. അവരുടെ ഗാനങ്ങളും അഭിനയങ്ങളും ഞങ്ങളെയും വളരെ അധികം സന്തുഷ്ടരാക്കി. ബാവാ തിരുമേനി അവർക്കു മധുരപലഹാരങ്ങൾ വിതരണം ചെയ്യുകയും അവരോടുഗുണദോഷങ്ങൾ പറയുകയും ചെയ്തു. ആറു മണികഴിഞ്ഞു ഞങ്ങൾ ഗസ്റ്റ്ഹൗസിൽ തിരിച്ചെത്തി. പള്ളിക്കാർ അവിടെ വന്നു തിരുമേനിമാരെ സന്ദർശിക്കയും കൈമുത്തു സമർപ്പിക്കയും ചെയ്തു. തിരുമേനിമാർക്കു മൂന്നുപേർക്കും ഓരോ നല്ല കമ്പിളി ബനിയൻ ഒരാൾ പ്രത്യേകം കൊടുത്തു. ദാനിയേൽ മാർ പീലക്സീനോസു തിരുമേനിക്കു ഭംഗിയേറിയ ഒരു നല്ല സൂട്ട്കെയിസ് ഒരാൾ സമ്മാനിച്ചു. ബാവാ തിരുമേനിക്ക് എണ്ണൂറു രൂപയുടെ ഒരു ഡ്രാഫ്ററും മെത്രാപ്പോലീത്താ തിരുമേനിമാർ ഓരോരുത്തർക്കും നാനൂറു രൂപയുടെ ഓരോ ഡ്രാഫ്ററും എനിക്കു ഇരുനൂറു രൂപയുടെ ഒരു ഡ്രാഫ്ററും എന്നിങ്ങനെയാണ് കിട്ടിയതു്. അനന്തരം അഹമ്മദിയിലുള്ള ജനങ്ങളോടു യാത്ര പറഞ്ഞു കുവെയിററിലേക്കു ഞങ്ങൾ പുറപ്പെട്ടു. രാത്രി ഏഴു മണിക്കു ഞങ്ങൾ കുവെയിററിൽ എത്തിച്ചേർന്നു. ബാവാ തിരുമനസ്സിലെ ബഹുമാനാൎത്ഥം കുവെയിററിലെ മലയാളി ക്രിസ്ത്യൻ കോൺഗ്രിഗേഷൻ നടത്തിയ ഡിന്നർ പാർട്ടിയിൽ ഞങ്ങൾ സംബന്ധിച്ചു. അതിനു

ശേഷം ബ. വികാരി അച്ചന്റെ വസതിയിൽ എത്തി താമസിച്ചു.

മാർച്ച് ഒന്നാം തീയതി രാവിലെ പീലക്സീനോസ തിരുമേനിമാരും ഞാനും കൂടി കയ്റോ പട്ടണം കാണുന്നതിനു പുറപ്പെട്ടു. കാപ്പ തയ്പിക്കുന്നതിനു പററിയ തുണി കിട്ടുമെങ്കിൽ വാങ്ങിക്കണമെന്ന ഉദ്ദേശവുമുണ്ടായിരുന്നു. പട്ടണത്തിൽ ചുററി നടക്കുമ്പോൾ പൗലൂസ് മാർ പീലക്സീനോസ തിരുമേനിക്കു പെട്ടെന്നു ഒരസുഖം തോന്നിയതിനാൽ ഞങ്ങൾ തിരിച്ചുപോന്നു. അൻപതു നോമ്പാകയാൽ ഞങ്ങൾ എല്ലാവരും ഉച്ചകഴിയുന്നതുവരെ ഉപവസിക്കുകയാണ്. തിരുമേനിയുടെ അസുഖം കുറച്ചു നേരത്തേക്കു മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ ദാനിയേൽ മാർ പീലക്സീനോസ തിരുമേനിയും ഞാനും കൂടി വീണ്ടും പട്ടണത്തിലേക്കു പോയി. പട്ടണമെല്ലാം ചുററി നടന്നു കണ്ടു. കാപ്പ തുണി അന്വേഷിച്ചതിൽ ഞങ്ങൾക്കു ഇഷ്ടപ്പെട്ട ഒരിനവും കണ്ടുകിട്ടിയില്ല. ഞാൻ ഒരു നല്ല വാച്ചും ഒരു ഭംഗിയുള്ള ടോർച്ചു ലൈററും വാങ്ങിച്ചു. പീലക്സീനോസ തിരുമേനിയും ചില ചില്ലറ സാധനങ്ങൾ വാങ്ങിച്ചു. ഞങ്ങൾ തിരിച്ചു താമസസ്ഥലത്തു വന്നപ്പോഴേക്കും പുളിക്കീഴകാരൻ ഡോ. വി. സി. എബ്രഹാം ബാവാ തിരുമേനിക്കും ദാനിയേൽ മാർ പീലക്സീനോസ തിരുമേനിക്കും രണ്ടു നല്ല കണ്ണാടകൾ വീതവും പൗലൂസ പീലക്സീനോസ തിരുമേനിക്കും എനിക്കും ഓരോ നല്ല കണ്ണാടയും വാങ്ങിച്ചു സമ്മാനമായി തന്നു. നേരത്തേ ഞങ്ങളുടെ കണ്ണുകൾ അവിടെയുള്ള ഒരു ഡോക്ടറെക്കൊണ്ടു പരിശോധിപ്പിച്ചതാണ്. എനിക്കു കിട്ടിയ കണ്ണാടകൾ നാട്ടിൽവന്നതിനുശേഷം ഓരോരുത്തർക്കും വാച്ച് മറെറാരാൾക്കും സമ്മാനമായി കൊടുത്തു. അന്നു വൈകിട്ടു മർത്തോമ്മാ കോൺഗ്രിഗേഷന്റെ വകയായി ബാവാ തിരുമനസ്സിലെ ബഹുമാനാർത്ഥം ഒരു ഡി

ന്നർ പാർട്ടി ഉണ്ടായിരുന്നു. ഡിന്നർ കഴിഞ്ഞു സ്വീകരണത്തിനു നന്ദിപ്രദർശിപ്പിച്ചുകൊണ്ടു ബാവാ തിരുമേനിയും പൗലൂസു മാർ പീലക്സീനോസു തിരുമേനിയും പ്രസംഗിച്ചു.

പിറേറ ദിവസം അതിരാവിലെ ഞങ്ങൾ പള്ളിയിൽ പോയി 5 കുട്ടികളുടെ മാമ്മോദീസാ നടത്തി. അഞ്ചും ആൺകുട്ടികളായിരുന്നു. 8 മണികഴിഞ്ഞു കുവെയിററിലെ ഭരണാധിപനായ ഷെയിക്കുമായി ഒരു കൂടിക്കാഴ്ച നടത്തി. ഉദ്ദേശം 80 വയസ്സുള്ള ഒരു വയോവൃദ്ധനാണു്. വളരെ സന്തോഷമായി അദ്ദേഹം ഞങ്ങളെ സ്വീകരിക്കുകയും വളരെ സമയം പല കാര്യങ്ങളെക്കുറിച്ചു ചോദിച്ചറിയുകയും ചെയ്തു. അന്നു വൈകിട്ടു 6 മണിയോടുകൂടി ഇവിടെയുള്ള സൺഡേസ്കൂൾ കുട്ടികളെ കാണുകയും അവർക്കു മധുരപലഹാരങ്ങളും മററും കൊടുത്തു ഗുണദോഷിക്കയും അതിനുശേഷം അവിടെ നടന്ന വനിതാ സമാജത്തിൽ ബാവാ തിരുമേനി അദ്ധ്യക്ഷത വഹിച്ചു പ്രസംഗിക്കയും ചെയ്തു. ഈ അവസരത്തിൽ ഞാൻ കോട്ടയത്തു നമ്മുടെ മാളിയേക്കൽ ശ്രീ. എം. എം. അബ്രഹാമിൻെറ കനിഷ്ഠപുത്രൻ അനിയൻ കുഞ്ഞിൻെറയും തിരുവല്ലായിൽ കൊല്ലുവന ശ്രീ. ഏബ്രഹാമിൻെറയും വസതികൾ സന്ദർശിക്കയും പ്രാർത്ഥിക്കയും അവരുടെ സൽക്കാരങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തു. ഇവർ രണ്ടുപേരും മുമ്പുതന്നെ എൻെറ സ്നേഹിതന്മാരാണു്. എന്നെ അവിടെവച്ചു കണ്ടപ്പോൾ അവരുടെ സന്തോഷം എത്രമാത്രമായിരുന്നുവെന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണു്. വളരെക്കാലമായി അവരെ കാണാതിരുന്ന എനിക്കു അവരെക്കണ്ടപ്പോൾ ഉണ്ടായ സന്തോഷം വാചാമഗോചരമത്രേ. അവരെ വിട്ടുപിരിഞ്ഞു പോരുന്നതിനു എനിക്കും എന്നെ പിരിഞ്ഞുപോകുന്നതിനു അവർക്കും വളരെ പ്രയാസമായിരുന്നു. അനിയൻ കുഞ്ഞു് ഒരു പാർക്കർ പേനായും ഏബ്ര



കുവെയിററിലെ സ്വീകരണത്തിന്റെ മററൊരു ദൃശ്യം.

ഹാം ഒരു ഫൌണ്ടൻപേനാ വാച്ചും എനിക്കു സമ്മാനമാ
യി തന്നതു സന്തോഷത്തോടെ ഞാൻ സ്വീകരിച്ചു.
അവർക്കു ഒന്നും സമ്മാനം കൊടുക്കുവാൻ എനിക്കു കഴി
ഞ്ഞില്ല. അവർ എനിക്കു തന്ന സമ്മാനങ്ങൾ രണ്ടും
ഞാൻ നാട്ടിൽ വന്ന അവസരത്തിൽ എന്റെ രണ്ടു സ്നേ
ഹിതന്മാർക്കു സമ്മാനമായി കൊടുത്തു വനിതാസമാ
ജക്കാരുടെ മീററിംഗിനുശേഷം കുവെയിററിൽതാമസി
ക്കുന്ന പുളിക്കീഴകാരൻ ഡോ. വി. സി. ഏബ്രഹാം
ഞങ്ങളുടെ ബഹുമാനാർത്ഥം നടത്തിയ ഡിന്നർ പാർട്ടി
യിൽ സംബന്ധിച്ചു. ഈ വിരുന്നിൽ ഡോ. ഏബ്ര
ഹാമിന്റെ ക്ഷണപ്രകാരം കുവെയിററിലെ മന്ത്രിമാ
രിൽ ചിലരും പ്രധാന ഉദ്യോഗസ്ഥന്മാരിൽ ചിലരും
മററു പല മാന്യവ്യക്തികളും സംബന്ധിച്ചിരുന്നു. പി
ററെദിവസം രാവിലെ ഞങ്ങൾ ബഹറിനിലേക്കു
പോകുന്നതിനു വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു.

മാർച്ചു 3–ാം തീയതി രാവിലെ 7 മണിക്കുള്ള
വിമാനത്തിലാണു ഞങ്ങൾ പുറപ്പെട്ടതു. ഞങ്ങൾ പു
റപ്പെടുന്നതിനു മുൻപായി കുവെയിററു പള്ളിക്കാർ വ
ന്നു ഞങ്ങളോടു യാത്ര പറയുകയും തിരുമേനിമാർക്കു
ഓരോ ഡ്രാഫ്ററു കൊടുക്കുകയും ചെയ്തു. ബാവാ തി
രുമേനിക്കു ആയിരത്തിഅഞ്ഞൂറിന്റെയും മററു തിരു
മേനിമാർക്കു അഞ്ഞൂറിന്റെയും വീതമായിരുന്നു ഡ്രാ
ഫ്ററിലെ സംഖ്യയെന്നാണു എന്റെ ഓർമ്മ. എനി
ക്കു അവർ പണമായിട്ടാണു തന്നതു. നൂററിഅൻപതു
രൂപായായിരുന്നുവെന്നാണു ഓർമ്മ.ഞാൻ നാട്ടിൽ വന്ന
തിനുശേഷം അവിടത്തെ ബ. വികാരി ഫാദർ സി.
വി. ജോൺ എന്നോടുള്ള സ്നേഹത്തിന്റെ പ്രകടനമാ
യി അദ്ദേഹത്തിന്റെ സ്വന്തം വകയായി 90 രൂപയുടെ
ഒരു ഡ്രാഫ്ററും കൂടി അയച്ചു തന്നു. അവിടെവച്ചു ത
ന്നാൽ ഒരു പക്ഷേ ഞാൻ സ്വീകരിക്കയില്ലെന്നു അ
ദ്ദേഹം ചിന്തിച്ചതിനാലായിരിക്കും ഇങ്ങനെ ചെയ്ത
തു. ഫാദർ സി. വി. ജോൺ കുവെയിററിലും അഹമ്മ

ദിയിലും കർമ്മങ്ങറം അനുഷ്ഠിച്ചു വരുന്നു. രണ്ടു സ്ഥലങ്ങളിലുമുള്ള നമ്മുടെ ഇടവക ജനങ്ങറംക്കും അന്യമതത്തിൽ പെട്ടവർക്കും അദ്ദേഹം സുസമ്മതനാണ്. ഇദ്ദേഹത്തിന്റെ ഭരണത്തിൽ ഈ ഇടവകകറം രണ്ടും അഭിവൃദ്ധി പ്രാപിച്ചു വരികയാണ്. ഇങ്ങനെയുള്ള നല്ല പട്ടക്കാർ വിദേശങ്ങളിൽ ഉണ്ടായിരിക്കുന്നതു മലങ്കര സഭയ്ക്കു അഭിമാനമാണ്. സമുദായകാര്യങ്ങളിലും സഭാകാര്യങ്ങളിലും ഇദ്ദേഹത്തിനുള്ള തീക്ഷ്ണതയും താല്പര്യവും മററുള്ളവർക്കും അനുകരണയോഗ്യമാണ്. ബ. വികാരി അച്ചനും കുവൈയിററിൽ നിന്നും അഹമ്മദിയിൽ നിന്നു വന്നിരുന്ന ജനങ്ങളും വിമാനത്താവളംവരെ ഞങ്ങളെ അനുഗമിച്ചു. എല്ലാവരോടും യാത്ര പറഞ്ഞു ഞങ്ങറം വിമാനത്തിൽ കയറി. ഒരു മണിക്കൂർ കഴിഞ്ഞു ബഹറിനിലെ വിമാനത്താവളത്തിൽ ഞങ്ങറം ഇറങ്ങി.

# XXI

## ബഹറിനിൽ

ബഹറിൻ കുവെയിററിൽ നിന്നു 250 മൈൽ അകലെയാണു്. അവിടത്തെ വികാരി ബ. ഫാദർ ററി. എം. ജോർജ്ജും ഇടവകക്കാരും വിമാനത്താവളത്തിൽ വച്ചു ഞങ്ങളെ സ്വീകരിച്ചു് ഞങ്ങാംക്കു താമസിക്കുന്നതിനു പ്രത്യേകം തയ്യാർ ചെയ്തിരുന്ന ബംഗ്ലാവിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഈ ബംഗ്ലാവു് തിരുവല്ലായിലുള്ള കൊല്ലവന ഡോ. മേരിയുടെ സ്വന്തമാണു്. ഞങ്ങളുടെ താമസത്തിനു വേണ്ട എല്ലാ ക്രമീകരണങ്ങളും അവിടെ ഏർപ്പാടു ചെയ്തിരുന്നു. അവിടെ വിശ്രമിച്ചതിനുശേഷം വൈകിട്ടു 6 മണിക്കു ഞങ്ങാം ബഹറീനിലുള്ള പള്ളിയിൽ പോയി സന്ധ്യാനമസ്ക്കാരം നടത്തുകയും അവിടെ കൂടിയിരുന്ന ജനങ്ങളോടു ബാവാ തിരുമേനി പ്രസംഗിക്കയും ചെയ്തു.

പിറേറ ദിവസം രാവിലെ ഒൻപതു മണിക്കു ബഹറിനിലെ ഷെയിക്കിനെക്കാണ്മാൻ ഞങ്ങാം പോയി. 32 വയസ്സു മാത്രം പ്രായമുള്ള ഊർജ്ജസ്വലനായ ഒരു ഭരണാധികാരിയാണദ്ദേഹം. വളരെ സ്നേഹപൂർണ്ണമായ പെരുമാററം. അദ്ദേഹത്തിൻെറ വിനയവും ലാളിത്യവും ഞങ്ങളെ വളരെയധികം ആകർഷിച്ചു. മരം കൊണ്ടു പണിത ഒരു കുതിരയുടെ പ്രതിമ അദ്ദേഹത്തിനു ഞങ്ങാം കാഴ്ചവച്ചു. ഷെയിക്കുമായുള്ള കൂടിക്കാഴ്ചയ്ക്കു ശേഷം ബഹറിൻ പട്ടണമെല്ലാം ഞങ്ങാം ചുററി നടന്നു കണ്ടു. മുപ്പതു മൈൽ നീളവും 10 മൈൽ വീതിയുമുള്ള ഒരു ചെറിയ രാജ്യമാണു് ബഹറിൻ. ഇവിടെ പതിനായിരത്തിൽ പരം ജനങ്ങാം മാത്രമേയുള്ളു.

ഓയിൽ കമ്പനിയിൽ നിന്നു മണിക്കൂറിൽ നാല്പതിനായിരം പവനാണ് ഇവിടത്തെ ഷേക്കിന്റെ ഭോഗമായി കമ്പനിക്കാർ കൊടുക്കുന്നതെന്നു പറഞ്ഞാൽ ഒരു ദിവസത്തെഷേക്കിന്റെ വരവും കമ്പനിയുടെവരവും എന്തുമാത്രമാണെന്നു ഊഹിച്ചറിയാമല്ലോ. ഈ പണത്തിന്റെ നല്ല ഒരംശം നാടിന്റെ വളർച്ചയ്ക്കും പുരോഗമനത്തിനും ഐശ്വര്യത്തിനും വേണ്ടി ചെയ്യിക്കു് ചെലവിടുന്നു, പത്തുകൊല്ലം മുൻപു് വെറും ഊഷര ഭൂമിയായി കിടന്ന ബഹറിൻ ഇപ്പോൾ ഒരു വലിയ പട്ടണമായി ഉയർന്നു കഴിയുന്നു. ഇതേ നിലയിൽ പത്തുകൊല്ലം കൂടി മുൻപോട്ടു പോകുമ്പോൾ ബഹറിൻ രാജ്യം എന്തായി തീരുമെന്നു് ചിന്തിച്ചറിയേണ്ടതാണ്. ബ്രിട്ടീഷുകാരുടെ വകയായ ഒരു ഓയിൽ കമ്പനി ഇവിടെയുണ്ടു്. രാജ്യത്തിന്റെ മൂന്നിൽ ഒരു ഭാഗം കമ്പനിക്കാരുടെ കീഴിലാണ്. രണ്ടായിരം യൂറോപ്യന്മാർ ഇവിടെ ജോലി ചെയ്യുന്നു. ഇവർക്കെല്ലാം പ്രത്യേകം പ്രത്യേകം ബംഗ്ലാവുകളും അവയുടെ മുററത്തു് നല്ല പൂന്തോട്ടങ്ങളുമുണ്ടു്. ഈ നാട്ടുകാരും വിദേശ്യരുമായി 3700 ജോലിക്കാർ വേറെയുമുണ്ടു്. ചുരുക്കം ഇന്ത്യക്കാർ മാത്രമേ ജോലിക്കാരായി ഇവിടെയുള്ളു. ഇവിടെ സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം പ്രത്യേകം ആശുപത്രികളും പള്ളിക്കൂടങ്ങളുമുണ്ടു്. കളിസ്ഥലങ്ങളും അപ്രകാരം തന്നെ. ഇവിടത്തെ ഓയിൽ റിഫൈനറിയും ഞങ്ങൾ പോയിക്കണ്ടു. ഗവണ്മെൻറുവകയായി ഒരു തോട്ടവും കാഴ്ചബംഗ്ലാവുമുണ്ടു്. കാഴ്ചബംഗ്ലാവിൽ രണ്ടു വലിയ ജിറാഫ്, കാട്ടാടുകൾ, മാൻ, മയിൽമുതലായ ജന്തുക്കൾ വളർത്തപ്പെടുന്നു. നല്ല ഇനം കോഴികൾ, താറാവുകൾ പേത്തകൾ എന്നിവയെ വളർത്തുന്ന സ്ഥലവും നല്ല ഇനം പശുക്കളെയും കാളകളേയും വളർത്തുന്ന ഡയറി ഫാമും ഇതിനു സമീപം തന്നെ ഉള്ളതും ഞങ്ങൾ കണ്ടു. ഈ ഡയറിഫാമിൽ നിന്നും കിട്ടുന്ന പാൽ മുൻ പ

റഞ്ഞ ആശുപത്രികളിലാണു് ഉപയോഗിക്കുന്നതു്. രാജ്യം മുഴുവനും വെറും മണൽ പ്രദേശങ്ങളാകയാൽ കന്നുകാലികൾക്കു തീററിക്കു് ആവശ്യമുള്ള പച്ചപ്പുല്ലുകൾ വിമാനമാർഗ്ഗം വിദേശങ്ങളിൽ നിന്നുമാണു് ഇവിടെ കൊണ്ടുവരുന്നതു്. മാവു്, ഈന്തപ്പന, നാലഞ്ചു തെങ്ങുകൾ, കപ്പളം എന്നിവയും ഞങ്ങൾ തോട്ടത്തിൽ കണ്ടു. തെങ്ങുകളിൽ വെള്ളയ്ക്കാ പിടിക്കുമെങ്കിലും അവ തേങ്ങ ആകുന്നതിനു മുൻപു് പൊഴിഞ്ഞു പോകുന്നു. കപ്പളം വളരും. കായ്ക്കും. പക്ഷേ കപ്പളങ്ങ തീരെ ചെറുതാണു്. തോട്ടം നല്ലതുപോലെ സംരക്ഷിക്കപ്പെടുന്നുണ്ടു്.

അത്ഭുതകരമായ ഒരു കുളം ഇതിനടുത്തുണ്ടു്. കടലിനു വളരെ സമീപമാണു്. ചുററും കരിങ്കൽ കൊണ്ടു മതിൽ കെട്ടി സൂക്ഷിക്കുന്നു. കടലിൽ നിന്നുമുള്ള ഒരു ഉറവയിൽ കൂടിയാണു് കുളത്തിൽ വെള്ളം കയറി കിടക്കുന്നതു്. സ്ഫടികസമാനമായ ശുദ്ധജലം. ഈ കുളത്തിൻെറ ആഴമെത്രയെന്നു ഇതുവരെയും നിർണ്ണയിച്ചിട്ടില്ല. അത്യഗാധമായ ഈ കുളത്തിൽ വെളുത്തതും കറുത്തതുമായ അനേകം മത്സ്യങ്ങൾ പററം പററമായി കൂട്ടംകൂടി നിൽക്കുന്നതു മനോഹരമായ ഒരു കാഴ്ചയാണു്. കുളത്തിൽ നിന്നും വെള്ളം പുറത്തേയ്ക്കു പോകുന്നില്ല. ഏതുവിധം ഈ മത്സ്യങ്ങൾ കുളത്തിൽ ഉണ്ടായിയെന്നതു് ഒരുത്തർക്കും അറിഞ്ഞുകൂടാ. വേനൽക്കാലത്തു പട്ടണങ്ങളിൽ നിന്നും അനേകം പേർ ഇവിടെ വന്നു കുളിച്ചു താമസിക്കുന്നു. മത്സ്യം പിടിച്ചെടുക്കുന്നതിനു ആരെയും അനുവദിക്കുകയില്ല. കാവൽക്കാർ ഈ കുളം ഭംഗിയായി സൂക്ഷിക്കുന്നു. ഇവയെല്ലാം കണ്ടതിനുശേഷം ഉച്ചയോടുകൂടി ഞങ്ങൾ താമസസ്ഥലത്തു വന്നുചേർന്നു. ഞങ്ങൾ രാവിലെ സന്ദർശിച്ച ബഹറിൻ ഭരണാധികാരിയായ ഷെയിക്കു ഞങ്ങൾക്കു കൊടുത്തയച്ചിരുന്ന സമ്മാനങ്ങൾ ഈ സമയം ഞങ്ങൾക്കു കിട്ടി. ബാവാ തിരുമേനിക്കു വളരെ വിലപിടിപ്പുള്ള

ഒന്നാംതരം ഒരു സൂട്ടുകെയ്സും അതിനകത്തു വിലപിടിപ്പുള്ള ഒരു സ്വർണ്ണ റിസ്റ്റുവാച്ചും അറബികളുടെ ഒരു ഡ്രസ്സും ഉണ്ടായിരുന്നു. മററു തിരുമേനിമാർ രണ്ടുപേക്കും എനിക്കും ഭംഗിയുള്ള ഓരോ സൂട്ടുകെയ്സും അതിനകത്തു ഓരോ റിസ്റ്റുവാച്ചും മേല്പറഞ്ഞ തരം ഡ്രസ്സും ഉണ്ടായിരുന്നു. ഡ്രസ്സുകൾ എല്ലാം തന്നെ ഒന്നാംതരം കമ്പിളി കൊണ്ടുള്ളതാണ്. നമ്മുടെ ശുശ്രൂഷ കുപ്പായം പോലെ ഭംഗിയായി തയ്ച്ചിരിക്കുന്ന നീളം കൂടിയ ഒരു ളോഹയും അതിന്റെ പുറത്തു ധരിക്കുന്നതിന് വിസ്താരമേറിയ ഒരു ഓവർകോട്ടും തലയിൽ ഇടുന്നതിനു നാലഞ്ചടി സമചതുരത്തിലുള്ള ഒരു വെള്ളശീലയും അതിന്റെ മുകളിൽ തലയിൽ വയ്ക്കുന്നതിന് കയറുകൊണ്ടു പിരിച്ചുണ്ടാക്കിയ തിരികപോലെ ഒരു കറുത്ത വളയുമാണ് ഡ്രസ്സ്. ഞങ്ങൾക്കു ഇതുകൊണ്ടു പ്രയോജനമില്ലെങ്കിലും തണുപ്പു കാലത്തു ധരിക്കുവാൻ ഇതു കൊള്ളാം. സന്തോഷത്തോടെ ഇവ ഞങ്ങൾ സ്വീകരിച്ചു നന്ദിപ്രദർശിപ്പിച്ചു.

വൈകിട്ടു 3 മണി കഴിഞ്ഞു ഗവർമെന്റു ആശുപത്രികളിലെ മലയാളികളായ നഴ്സുകളുടെ വകയായ ഒരു സ്വീകരണയോഗവും അതേ തുടർന്നു ഒരു ചായസൽക്കാരവും ഉണ്ടായിരുന്നു. മലയാളികളായ വളരെയധികം നഴ്സുകൾ ഇവിടെ ജോലി ചെയ്യുന്നുണ്ട്. എല്ലാവരും സന്തോഷമായും സംതൃപ്തരായും അവിടെ കഴിഞ്ഞുകൂടുന്നു. ബാവാ തിരുമേനി ഉപദേശരൂപേണ അവരോടു പ്രസംഗിക്കയും എല്ലാവരേയും ആശീർവദിക്കയും ചെയ്തതിനുശേഷം എല്ലാവരും ചേർന്നു് ഒരു ഗ്രൂപ്പു ഫോട്ടോ എടുത്തു. പിന്നീട് ഞങ്ങൾ പള്ളിയിലേക്കു പോയി. പള്ളിയിൽ വച്ചു 4 കുട്ടികളുടെ മാമ്മോദീസാ നടത്തി. സന്ധ്യാനമസ്ക്കാരം കഴിഞ്ഞു താമസസ്ഥലത്തേക്കു പോന്നു.

മാർച്ചു് 5-ാം തീയതി രാവിലെ ബഹറീനിലെ

പള്ളിയിൽ പ. ബാവാ തിരുമേനിയും പീലക്സീനോസ തിരുമേനിമാർ രണ്ടുപേരും ചേർന്നു വി. മൂന്നുമ്മേൽ കുർബ്ബാന അർപ്പിച്ചു. ഇടവകക്കാരിൽ ഭൂരിപക്ഷവും അന്നു വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിച്ചു. വി. കർബ്ബാനക്കു ശേഷം പാരീഷ് ഹോളിൽവച്ച് ഇടവകക്കാരുടെ വകയായ ഒരു സ്വീകരണ യോഗം നടത്തപ്പെട്ടു. യോഗത്തിൽ വികാരി ബ. ജോർജ്ജ് അച്ചൻ സ്വാഗതമാശംസിച്ചു. മററു പലരും പ്രസംഗിച്ചു. ബാവാ തിരുമേനിയും ദാനിയേൽ മാർ പീലക്സീനോസു തിരുമേനിയും സ്വീകരണങ്ങൾക്കു നന്ദിപ്രദർശിപ്പിച്ചുകൊണ്ടു പ്രസംഗിച്ചു. എല്ലാവരും ചേർന്നു ഗ്രൂപ്പുഫോട്ടോ എടുത്തു. ഇതിനു ശേഷം ഒരു ലഞ്ചിയൻ പാർട്ടിയും ഉണ്ടായിരുന്നു. ഇടവകക്കാരുടെ വകയായി ബാവാ തിരുമേനിക്കു ആയിരത്തി ഒന്നുരൂപയുടെ ഒരു ഡ്രാഫ്ററ് കൈമുത്തും ചുവന്ന കുപ്പായത്തിനു കൊള്ളാവുന്ന തുണിയും സമർപ്പിച്ചു. മററു തിരുമേനിമാർ രണ്ടു പേർക്കും എനിക്കും ഓരോ വിലകൂടിയ കാപ്പത്തുണിയും കറത്ത കുപ്പായത്തിനുള്ള തുണിയും സമ്മാനമായി തന്നു. ദാനിയേൽ മാർ പീലക്സീനോസു തിരുമേനിക്കു മററു ചിലരിൽ നിന്നും കാപ്പത്തുണി, ട്രാവലിംഗ് ടൈംപീസ് മുതലായ ചില സമ്മാനങ്ങൾ പ്രത്യേകമായി കിട്ടി. ഇവിടെയും കുവെയിററിലുമുള്ള ജനങ്ങളിൽ പകുതിയും തിരുമേനിയുടെ ഭദ്രാസനത്തിൽപ്പെട്ട ആളുകളാണ്. കൂടാതെ ഇതിനു മുൻപും തിരുമേനി ഈ സ്ഥലങ്ങൾ സന്ദർശിച്ചിട്ടുള്ളതിനാൽ മിക്കവാറും ആളുകൾ തിരുമേനിക്കു പരിചിതരുമാണ്. മുളന്തുരുത്തിക്കാരൻ ശ്രീ. കെ. എ. എബ്രഹാം ഇവിടെയുള്ള എന്റെ ഒരു പരിചയക്കാരനാണ്. അദ്ദേഹം ഒരു നല്ല ട്രാവലിംഗ് ടൈംപീസ് വാങ്ങിച്ച് എനിക്കു സമ്മാനം തന്നു. പൗലൂസ് മാർ പീലക്സീനോസു തിരുമേനിക്കും ചില സമ്മാനങ്ങൾ ചിലരിൽ നിന്നു കിട്ടിയിട്ടുണ്ട്.

പന്ത്രണ്ടു മണിയോടുകൂടി ബഹറിനിലുള്ള നമ്മുടെ ആളുകളോട് ഞങ്ങൾ യാത്ര പറഞ്ഞു കൊററായിലേക്കു പുറപ്പെട്ടു. ബ. വികാരിഫാദർ ടി. എം. ജോർജ്ജും ഇടവകാംഗങ്ങളിൽ പലരും വിമാനത്താവളംവരെ ഞങ്ങളെ അനുഗമിച്ചു. എല്ലാവരോടും കൃതജ്ഞതപ്രകാശിപ്പിച്ചു യാത്ര ചോദിച്ചു കൊണ്ടു ഞങ്ങൾ വിമാനത്തിൽ കയറി. അരമണിക്കൂർ വിമാനയാത്രയ്ക്കു ശേഷം ഞങ്ങൾ കൊററായിൽ എത്തി. ഞങ്ങളുടെ ആഗമനം പ്രതീക്ഷിച്ചു അവിടെ കാത്തു നിന്നിരുന്നവരുമൊരുമിച്ചു അവിടെ നിന്നും 20 മൈൽ അകലെയുള്ള ഉംസെയ്ദ് എന്ന സ്ഥലത്തേയ്ക്കു കാറിൽ പോയി. യൂറോപ്യന്മാർക്കു മാത്രം താമസിക്കുന്നതിനു് അനുവാദമുള്ള കമ്പനിവക ഒരു നല്ല ബംഗ്ലാവാണ് ഞങ്ങളുടെ താമസത്തിനു ഇവിടെ ഏർപ്പാടു ചെയ്തിരുന്നതു്. വൈകിട്ടു 7 മണിവരെ ഇവിടെത്തന്നെ ഞങ്ങൾ വിശ്രമിച്ചു. 7 മണികഴിഞ്ഞു അവിടെ നിന്നു 20 മൈൽ ദൂരെ ഡോഹ എന്ന സ്ഥലത്തേക്കു പോയി. ഏകദേശം 100 ആളുകൾ നമ്മുടെ മലയാളികളായി ഇതിടെ താമസമുണ്ടു്. അവർ എല്ലാവരും ഒരു വീട്ടിൽ കൂടുകയും ഞങ്ങളുടെ ബഹുമാനാത്ഥം ഒരു ടീപ്പാർട്ടി നടത്തുകയും ഗ്രൂപ്പു ഫോട്ടൊ എടുക്കുകയും ചെയ്തു

ഡോഹ ഭരിക്കുന്നതും ഒരു ഷേയ്ക്കാണ്. അറുപതിനായിരം ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള ഈ സ്ഥലം മുഴുവൻ മരുഭൂമിയാണ്. ആണ്ടിൽ ഒന്നോ രണ്ടോ പ്രാവശ്യം മാത്രമേ ഇവിടെ മഴ പെയ്യുകയുള്ളു. ഇവിടത്തെ ഓയിൽ കമ്പനിയും ഇംഗ്ലീഷ്കാരുടെ വകയാണ്. പട്ടണം, ചെറുതും സ്വതന്ത്രതുറമുഖവും ആയതുകൊണ്ടു് എല്ലാവിധ സാധനങ്ങളും ഇവിടെ കിട്ടും. പല ക്രിസ്തീയവകുപ്പുകാർ ഇവിടെയുണ്ടെങ്കിലും ആർക്കും തന്നെ പള്ളിയോ പട്ടക്കാരോ ഇല്ല. കുവെയിററു്, ബഹറിൻ എന്നീ സ്ഥലങ്ങളിൽ നിന്നുംവല്ലപ്പോഴും

പട്ടക്കാർ വന്നു് ഇവിടെ ആരാധന നടത്തും. ഞങ്ങൾ അവിടെ ചെന്നതിൽ അവർക്കുള്ള സന്തോഷം വർണ്ണനാതീതമാണു്. മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ രണ്ടു മെത്രാപ്പോലീത്താ തിരുമേനിമാരുമൊന്നിച്ചു അവിടെ ചെന്നുവെന്നുള്ളതു അവരുടെ ചരിത്രത്തിൽ തങ്കലിപികളിൽ അവർ രേഖപ്പെടുത്തിയിരിക്കുന്നു. ഡോഹയിലെ സ്വീകരണത്തിനുശേഷം രാത്രി പത്തുമണികഴിഞ്ഞു ഞങ്ങൾ താമസസ്ഥലത്തു് എത്തിച്ചേർന്നു.

പിറേറ ദിവസം പ്രവൃത്തി ദിവസം ആയതിനാൽ എല്ലാവരും അവരുടെ ജോലിസ്ഥലങ്ങളിലേയ്ക്കു പോയി. സന്ധ്യയാകുന്നതുവരെയും ഞങ്ങൾക്കു പൂർണ്ണവിശ്രമമായിരുന്നു. വൈകിട്ടു മെത്രാപ്പോലീത്താ തിരുമേനിമാരും ഞാനും കൂടി ഡോഹയിലേക്കു പോയി. ബാവാ തിരുമേനി ബംഗ്ലാവിൽത്തന്നെ വിശ്രമിച്ചു. ഡോഹയിൽ നമ്മുടെ ആളുകൾ എല്ലാവരും കൂടിയിരുന്നു. തിരുമേനിമാർ രണ്ടു പേരും അവരോടു പ്രസംഗിച്ചു. വി. കുമ്പസാരത്തിനു ഒരുങ്ങിവന്നിരുന്നവരെ ഞാൻ കുമ്പസാരിപ്പിച്ചു രാത്രി 11 മണിക്കു ഞങ്ങൾ തിരിച്ചു പോന്നു. പിറേറ ദിവസം അതിരാവിലെ ഉംസെദിൽ ഒരുക്കപ്പെട്ടിരുന്ന ഒരു പ്രത്യേക ഹോളിൽ ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. വളരെപ്പേർ വി. കുർബ്ബാനയിൽ സംബന്ധിക്കയും വി. കുർബ്ബാന അനുഭവിക്കയും ചെയ്തു. ഞങ്ങളുടെ വിദേശ യാത്ര ഇവിടെവച്ചു് അതിന്റെ അന്ത്യഘട്ടത്തിലേയ്ക്കു പ്രവേശിച്ചു. കുവെയിററു, ബഹറിൻ, ഡോഹ എന്നിവിടങ്ങളിലെ ഇൻഡ്യാക്കാരായ നമ്മുടെ സഭാംഗങ്ങൾ പ. കാതോലിക്കാ ബാവാ തിരുമേനിയോടു പ്രകടിപ്പിച്ച സന്തോഷപ്രകടനങ്ങൾ എന്തുമാത്രമെന്നു് വർണ്ണിപ്പാൻ എനിക്കു കഴിവില്ല. സ്നേഹമസൃണമായ അവരുടെ പെരുമാററവിശേഷങ്ങൾ കണ്ടാൽ അവർ ഇൻഡ്യയുടെ മണ്ണിൽ ജനിച്ചവരാണെന്നു കരുതുവാൻ സാദ്ധ്യ

ല്ല. അവർ എല്ലാവരും ഏകോദരസഹോദരങ്ങളെ പ്പോലെയോ അതിലധികമോ യോജിപ്പും അഭിപ്രായ ഐക്യവുമുള്ളവരാണ്. അസൂയയോ മററു മാത്സര്യമോ ഭിന്നിപ്പോ അവരുടെ ഇടയിൽ ഇല്ല. സമുദായത്തോടും വൈദീകഗണങ്ങളോടുമുള്ള അവരുടെ ഭക്തി ബഹുമാനങ്ങൾ വർണ്ണനാതീതമാണ്. നമ്മുടെ നാട്ടുകാർ വിദേശവാസം ചെയ്യുന്നതായാൽ വന്നുകൂടുന്ന സ്വഭാവമാററങ്ങളും ഭാവവ്യത്യാസങ്ങളും കുറച്ചെങ്കിലും മനസ്സിലാക്കുന്നതിന് ഈ യാത്ര വളരെയധികം ഉപകരിച്ചുവെന്നുള്ളതു് നിസ്സംശയമാണ്നാട്ടുകാരേക്കാൾ ആത്മീയകാര്യങ്ങളിലും സമുദായ കാര്യങ്ങളിലും അവർ ഉന്നത നിലവാരം പുലർത്തുന്നുവെന്നു് ഇവിടെ രേഖപ്പെടുത്തുവാൻ ഞാൻ മടിക്കുന്നില്ല.

വെള്ളിയാഴ്ച വൈകിട്ടു ബഹറിനിൽനിന്നു ബോംബയിലേക്കു പുറപ്പെടുന്നതിനു വളരെ നേരത്തെ ഞങ്ങൾ നിശ്ചയിച്ചിരുന്നതാണ്. വിവരം നേരത്തെ ബോംബെ ഇടവകക്കാരെ അറിയിച്ചിരുന്നു. ഇതനുസരിച്ചു ബോംബെ ഇടവകക്കാർ അതിഗംഭീരമായ ഒരു സ്വീകരണത്തിനു വേണ്ട എല്ലാ പരിശ്രമങ്ങളും ചെയ്തിരുന്നു. ഈ അവസരത്തിലാണ് ഡോഹയിലേക്കു ചെല്ലണമെന്നു് അവർ നിർബ്ബന്ധപൂർവ്വം ബാവാ തിരുമേനിയോടു് അപേക്ഷിച്ചതു്. ഇനി ഒരവസരത്തിൽ ഡോഹ സന്ദർശിക്കുവാൻ തരപ്പെടുമോ എന്നു നിശ്ചയമില്ലാത്തതിനാലും അവിടെയുള്ള നമ്മുടെ സഭാംഗങ്ങളെ ഇച്ഛാഭംഗപ്പെടുത്തുന്നതിലുള്ള കുണ്ഠിതം മൂലവും ബാവാ തിരുമേനി അവരുടെ അപേക്ഷ സ്വീകരിക്കയും വിവരം ബോംബെ പള്ളി വികാരിയെ കേബിൾ മൂലം അറിയിക്കയും ചെയ്തു. ഇതു ബോംബെ പള്ളിക്കാർക്കു വളരെ പ്രയാസത്തിനിടയാക്കിയെന്നു പറഞ്ഞാൽ മതിയല്ലൊ. ഉച്ചകഴിഞ്ഞുള്ള വിമാനത്തിൽ ബോംബയിലേക്കു ഞങ്ങൾ പുറപ്പെട്ടു. ഞങ്ങളെ യാത്ര അയയ്ക്കുന്നതിന് ഡോഹയിലെ നമ്മുടെ ആളുകളിൽ

പലയും വിമാനത്താവളത്തിൽ എത്തിയിരുന്നു. അവർ ബാവാ തിരുമേനിക്കു 2001 രൂപയുടെ ഒരു ഡ്രാഫ്റ്റു കൊടുത്തു കൈമുത്തി യാത്ര പറഞ്ഞു മററു രണ്ടു തിരുമേനിമാർക്കും നല്ല ഒരു സംഖ്യയ്ക്കുള്ള ഡ്രാഫ്റ്റു കൈമുത്തായി സമർപ്പിച്ചു. നാനൂറു രൂപയുടെ ഒരു ഡ്രാഫ്റ്റു ആണു് എനിക്കു തന്നതു്. എല്ലാവരോടും യാത്ര പറഞ്ഞു ഞങ്ങൾ പുറപ്പെട്ടു. ഇടയ്ക്കു കറാച്ചി വിമാനത്താവളത്തിൽ ഇറങ്ങി 50 മിനിററു സമയം താമസിച്ചു.

# XXII

## ബോംബെയിൽ തിരിച്ചെത്തുന്നു

ബോംബെവിമാനത്താവളത്തിൽ ഇറങ്ങിയപ്പോഠം രാത്രി എട്ടു മണി സമയമായിരുന്നു. ഡോഹയിലെ സമയവും ബോംബെയിലെ സമയവും തമ്മിൽ ഒന്നര മണിക്കൂർ വ്യത്യാസം ഉണ്ടു്. ഞങ്ങളുടെ വരവു പ്രതീക്ഷിച്ചു ബോംബെ വിമാനത്താവളത്തിൽ വലിയ ഒരു ജനക്കൂട്ടം പള്ളി വികാരി ഫാദർ കോശിയുടെ നേതൃത്വത്തിൽ കാത്തുനിന്നിരുന്നു. അവർ എല്ലാവരും വന്നു തിരുശേഷിപ്പു വണങ്ങുകയും ബാവാ തിരുമേനിയുടെ കൈമുത്തുകയും ചെയ്തു. മാർ തോമ്മാ ശ്ലീഹായെയും തിരുശേഷിപ്പിനെയും പററിക്കൂടിയിരുന്ന ജനങ്ങളോടു ബാവാ തിരുമേനി ഒരു ചെറുപ്രസംഗം ചെയ്തു. അവിടെ നിന്നു ബോംബെ പള്ളിയിലേക്കു ഒരു വലിയ ഘോഷയാത്രയായിട്ടാണു് ഞങ്ങഠം പോയതു്. പള്ളിയും പരസരങ്ങളും ഒരു വലിയ മനുഷ്യമഹാസമുദ്രമായിതീർന്നിരുന്നു. തിരുമേനിമാർ പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. ബോംബയിൽ കല്യാൺ എന്ന സ്ഥലത്തു ഒരു പുതിയ പള്ളി മാർ തോമ്മാശ്ലീഹായുടെ നാമത്തിൽ നമ്മുടെ ജനങ്ങഠം പണിയിക്കുന്നുണ്ടു്. പള്ളിയുടെ ശിലാസ്ഥാപനത്തിനുള്ള കല്ലു് ബാവാ തിരുമേനി കൂദാശ ചെയ്തു. അതിനു ശേഷം ആശീർവാദം കൈമുത്തു ഇവ കഴിഞ്ഞു് ശ്രീ. കെ. എം. ഫിലിപ്പിൻെറ വസതിയിൽ പോയി ഞങ്ങഠം രാത്രി താമസിച്ചു. പിറേറ ദിവസം പ്രഭാതത്തിൽ വീണ്ടും ഞങ്ങഠം പള്ളിയിലേക്കു പോന്നു. പതിനൊന്നു മണി കഴിഞ്ഞു പ. ബാവാ തിരുമേ

നിയും ഞാനും കൂടി വിമാനത്തിൽ മദ്രാസിലേക്കു പുറപ്പെട്ടു. പീലക്സിനോസു തിരുമേനിമാർ രണ്ടു പേരും പിറേറ ദിവസം നേരിട്ടു കൊച്ചിയിലേക്കു പുറപ്പെടുന്നതിനായി ബോംബെയിൽത്തന്നെ താമസിച്ചു. ഒരു മണിക്കുശേഷം ഞങ്ങൾ മദ്രാസു വിമാനത്താവളത്തിൽ വന്നിറങ്ങി. അവിടെ നമ്മുടെ തോമ്മാ മാർ ദീവന്നാസ്യോസു തിരുമേനിയും മദ്രാസ് പള്ളി വികാരിമാരും ഒരു വലിയ ജനക്കൂട്ടവും നേരത്തെ എത്തി കാത്തുനിന്നിരുന്നു. അവർ എല്ലാവരുമൊത്തു ഞങ്ങൾ ഒരു വലിയഘോഷയാത്രയായി വെപ്പിറിയിലുള്ള സെൻറ് മത്യാസു പള്ളിയിലേക്കു പോയി. പള്ളിവികാരിയും ജനങ്ങളും കത്തിച്ച മെഴുകുതിരികളോടും ഗാനാലാപത്തോടും കൂടി ബാവാ തിരുമേനിയെ പള്ളിയകത്തേക്കു ആനയിച്ചു. ലുത്തിനിയായ്ക്കു ശേഷം ആ വലിയ ജനക്കൂട്ടത്തെ അഭിസംബോധന ചെയ്തുകൊണ്ടു ബാവാ തിരുമേനി പ്രസംഗിച്ചു. അതിനുശേഷം എല്ലാവരും വന്നു തിരുശേഷിപ്പു വണങ്ങി. ഞങ്ങൾ പള്ളി മുറിയിൽ വിശ്രമിച്ചു. നാലു മണിക്കു ശേഷം തിരുശേഷിപ്പുമായി അതിൻെറ ആദ്യനിക്ഷിപ്ത സ്ഥലമായ മൈലാപ്പൂരിൽ മർത്തോമ്മാശ്ലീഹായുടെ കബറിങ്കൽ എത്തി നമസ്ക്കരിച്ചു.

നൂററാണ്ടുകൾക്കപ്പുറത്തേയ്ക്കു ഞങ്ങളുടെ ശ്രദ്ധ തിരിഞ്ഞു. കേരളക്കരയിൽ നടത്തിയ ഫലപ്രദമായ സുവിശേഷഘോഷണത്തെ തുടർന്നു മൈലാപ്പൂരിലെത്തി പ്രേഷിതവേല നിർവ്വഹിച്ച കിഴക്കിൻെറ പ്രഥമപ്രധാനാചാര്യനായ വി. അപ്പസ്തോലൻ ഒരു ബ്രാഹ്മണൻെറ കുന്തമേററു രക്തസാക്ഷികിരീടം ചൂടി. അവിടെ സംസ്ക്കരിക്കപ്പെട്ടു. അനേകം വർഷം അതു അവിടെ നിക്ഷിപ്തമായിരുന്നു. ഒന്നോ രണ്ടോ നൂ

ററാണ്ടുകൾക്കശേഷം അതു എടേസായിലേക്കുനീക്കപ്പെട്ടു. ഇതാ നൂററാണ്ടുകൾക്കുശേഷം അദ്ദേഹത്തിൻെറ പൺഗാമികൾ ആ തിരുശേഷിപ്പിൻെറ ഒരു ഭാഗവുമായി എത്തിയിരിക്കുന്നു. ഇതു് ഇന്ത്യയിലെ ക്രിസ്ത്യാനികളുടെ ഒരു പുണ്യതീർത്ഥംതന്നെയാണു്. അദ്ദേഹത്തിൻെറരക്തം അവിടുത്തെ മണ്ണിൽ അലിഞ്ഞു ചേർന്നു. അദ്ദേഹത്തിൻെറ ശരീരം അവിടെ തിരിച്ചെത്തിയിരിക്കുന്നു. പ. കാതോലിക്കാബാവാ തിരുമേനി ആ കബറിടത്തിൽ നമ്രശിരസ്ക്കനായി നിന്നു പ്രാർത്ഥിച്ചപ്പോൾ പ. അപ്പസ്തോലൻെറ തിരുശേഷിപ്പു പൗരസ്ത്യ കാതോലിക്കാ സിംഹാസന ആസ്ഥാനത്തേയ്ക്കു സംവഹിപ്പാൻ പ. ശ്ലീഹായോടു അനുമതി അഭ്യർത്ഥിക്കുന്നതായിട്ടാണു് എനിക്കു തോന്നിയതു്. മാർതോമ്മാശ്ലീഹായുടെ സുവിശേഷവേല മുഖ്യമായി നടന്നതും അദ്ദേഹത്തിൻെറ കാലടികൾ പതിഞ്ഞിട്ടുള്ളതും അദ്ദേഹത്തിൻെറ മക്കൾ കൂട്ടമായി താമസിക്കുന്നതുമായ മലങ്കരയിലേയ്ക്കു തിരുശേഷിപ്പു് കൊണ്ടുപോകുന്നതിനെ– അതുവിദേശത്തു നിന്നും കൊണ്ടുപോകുന്നതിനെ—വി. ശ്ലീഹായുടെ ആത്മാവു് ആനന്ദപൂർവ്വം അനുഗ്രഹിച്ചിരിക്കുന്നുവെന്നുള്ളതിനു സംശയമില്ല. സംതൃപ്തിയോടുകൂടി ഞങ്ങൾ അവിടെ നിന്നും തിരിച്ചുപോന്നു.

അഞ്ചുമണി കഴിഞ്ഞു സെൻറു് മത്ത്യാസു് പള്ളിയിൽ എത്തി സന്ധ്യാനമസ്ക്കാരം നടത്തി. ജനങ്ങൾ തിരുശേഷിപ്പു മുത്തി അനുഗ്രഹം പ്രാപിച്ചു. അനന്തരം ബ്രോഡ്വേയിലുള്ള ഹോളി ഇമ്മാനുവേൽ പള്ളിയിലേയ്ക്കു ഞങ്ങൾ പുറപ്പെട്ടു. അവിടുത്തെ ബ. വികാരി അച്ചനും ജനങ്ങളും അനേകം കാറുകളിലായി വെപ്പിറിയിൽ വന്നു ഞങ്ങളെ സ്വീകരിച്ചുകൊണ്ടുപോകയാണു് ചെയ്തതു്. ബാവാ തിരുമേനി പള്ളിയിൽ

പ്രവേശിച്ചു ലുത്തിനിയാ കഴിച്ചു. ഇതേ തുടർന്നു ബ. വികാരി സാമുവേൽ അച്ചൻ ബാവാ തിരുമേനിയെ സ്വാഗതംചെയ്തുപ്രസംഗിച്ചു. ശരീരാസ്വാസ്ഥ്യംമൂലംവെല്ലൂർ ആശുപത്രിയിൽ ചികിത്സയിലിരുന്ന നിരണം ഭദ്രാസന ഇടവകയുടെ തോമ്മാ മാർ ദീവന്നാസ്യോസു തിരുമേനി ആലസ്യനിലയെ അവഗണിച്ചു മദ്രാസിൽ എത്തിയിരുന്ന വിവരം ഇതിനു മുൻപു് പ്രസ്താവിച്ചുവല്ലോ. മാർ തോമ്മാ ശ്ലീഹാ സ്ഥാപിച്ച നിരണം പള്ളിയുടെ ഇപ്പോഴത്തെ മെത്രാപ്പോലീത്താ അദ്ദേഹമാണല്ലോ. പൂർവ്വപിതാവിൻെറ തിരുശേഷിപ്പു സ്വീകരണത്തിലും വണക്കത്തിലും ആ വന്ദ്യതിരുമേനി ഒട്ടും പിന്നിലല്ല. ഒരു ചുമതലയെന്ന നിലയിലും കൂടിയാണു് തിരുമേനി അവിടെ എഴുന്നെള്ളിയതു്. തിരുമേനി തിരുശേഷിപ്പിനെപ്പററി ഉജ്ജ്വലമായ ഒരു പ്രസംഗം ചെയ്തു. വിമാനത്താവളത്തിലും വെപ്പിറിയിലും മൈലാപ്പൂരിലുമെല്ലാം തിരുമേനി തിരുശേഷിപ്പിനെ അനുഗമിച്ചിരുന്നുവെന്നുള്ളതു് വിസ്മരിക്കാവുന്നതല്ല. സ്വീകരണത്തിനു് നന്ദിപ്രദർശിപ്പിച്ചു കൊണ്ടു ബാവാ തിരുമേനി സമുചിതമായ മറുപടി പ്രസംഗം ചെയ്തു.

ഞങ്ങടം രാത്രിയിൽ പള്ളിമേടയിൽ താമസിച്ചു. പിറേറ ദിവസം രാവിലെ 6 മണിക്കു തന്നെ കൊച്ചിയിലേക്കു പുറപ്പെടുവാൻ വിമാനത്താവളത്തിൽ എത്തിച്ചേർന്നു. മാർ ദീവന്നാസ്യോസു തിരുമേനിയും മദ്രാസു പള്ളിക്കാരിൽ പലരും വിമാനത്താവളംവരെ ഞങ്ങളെ അനുയാത്ര ചെയ്തു. മദ്രാസിലെ രണ്ടു പള്ളിക്കാർ ബാവാ തിരുമേനിക്കു കൈമുത്തായി കൊടുത്ത സംഖ്യ തിരുമേനി ദീവന്നാസ്യോസു തിരുമേനിയുടെ ചികിത്സയ്ക്കുവേണ്ടി കൊടുത്തു. എല്ലാവരോടും യാത്ര

പറഞ്ഞു ഞങ്ങറം വിമാനത്തിൽ പ്രവേശിച്ചു. കൊച്ചിയിലേക്കുള്ള മാർഗ്ഗമദ്ധ്യേ വിമാനം ബാംഗ്ളൂർ വിമാനത്താവളത്തിൽ ഇറങ്ങി. ബാംഗ്ളൂർ ഇടവക ജനങ്ങളും പള്ളിവികാരിയും അവിടെ എത്തി കാത്തു നിന്നിരുന്നു. ശരീരസുഖമില്ലാതെ ബാംഗ്ളൂരിൽ താമസിക്കുന്ന ശ്രീ ഇലഞ്ഞിക്കൽ ജോൺ കുരുവിളയും മിസ്സിസ്സ് കുരുവിളയും മനോരമയിലെ ശ്രീ. കെ. എം. വറുഗീസ് മാപ്പിളയും ഒരു കാറിൽ വിമാനത്താവളത്തിൽ എത്തി തിരുശേഷിപ്പും തിരുമേനിയുടെ കയ്യും മുത്തി. പതിനഞ്ചു മിനിട്ടു സമയം അവിടെ താമസിച്ചു. എല്ലാവരോടും കുശലപ്രശ്നങ്ങറം നടത്തി അവരുടെ സൽക്കാരങ്ങളിൽ പങ്കുകൊണ്ടതിനുശേഷം വീണ്ടും ഞങ്ങറം വിമാനത്തിൽ കയറി. അധികം താമസിയാതെ വിമാനം കോയമ്പത്തൂർ വിമാനത്താവളത്തിൽ ഇറങ്ങി. കോയമ്പത്തൂർ പള്ളിവികാരി റവ. ഫാദർ കെ. എം. സഖറിയായും ഫാദർ പി. സി. ഈപ്പനും പള്ളിക്കാരും ഇവിടെ ഞങ്ങളുടെ വരവു കാത്തു നിന്നിരുന്നു. വിമാനത്തിൽ നിന്നും ഞങ്ങറം ഇറങ്ങിയപ്പോഴേക്കും എണ്ണമററ കസവുമാലകളും പൂമാലകളും അവർ കൊണ്ടുവന്നു ബാവാ തിരുമേനിയുടെ കഴുത്തിലും തിരുശേഷിപ്പു വഹിച്ചിരുന്ന പേടകത്തിന്മേലും അർപ്പിച്ചു തിരുശേഷിപ്പു വണങ്ങുകയും തിരുമേനിയുടെ കൈമുത്തുകയും ചെയ്തു. അവിടെവച്ചു പല ഗ്രൂപ്പുഫോട്ടോകളും എടുത്തു. അതിനുശേഷം അവരുടെ സൽക്കാരങ്ങളിൽ പങ്കുകൊള്ളുകയും അരമണിക്കൂറിനകം അവിടെ നിന്നും വിമാനത്തിൽ പ്രവേശിക്കയും ചെയ്തു.

വിമാനത്തിലെ ജോലിക്കാരായ രണ്ടു പാഴ്സി സ്ത്രീകറം അവക്കും തിരുശേഷിപ്പുമുത്തണമെന്നു ആവശ്യപ്പെട്ടുകൊണ്ടു ഞങ്ങളുടെ അടുക്കൽ വരികയും വളരെ ഭയത്തോടും വണക്കത്തോടുംകൂടി അവർ തിരുശേഷിപ്പു മുത്തു

കയും ചെയ്തു. കോയമ്പത്തൂർ നിന്നും പുറപ്പെട്ട വിമാനം അരമണിക്കൂറിനകം കൊച്ചിവിമാനത്താവളത്തിൽ വന്നിറങ്ങി. ഈ സമയത്തു തന്നെ ബോംബെ വിമാനവും വന്നു കഴിഞ്ഞു. മാർ പീലക്സിനോസു തിരുമേനിമാർ ഈ വിമാനത്തിൽ നിന്നു താഴെ ഇറങ്ങി.

# XXIII

## കൊച്ചി മുതൽ കോട്ടയം വരെ

മലങ്കരയിലെ നമ്മുടെ എല്ലാ തിരുമേനിമാരും മലങ്കരയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി അനവധി പട്ടക്കാരും വൻപിച്ച ജനതതിയും അവിടെ കൂടിയിരുന്നു. ബഹുശതം കാറുകൾ, ചെന്തെങ്ങിൻ കുലകൾ, പൂമാലകൾ, മുത്തുക്കുടകൾ, വർണ്ണപ്പകിട്ടാർന്ന കൊടികൾ എന്നിവകളാൽ ചേതഃസമാകർഷകമാം വണ്ണം അലങ്കരിച്ചൊരുക്കിയ ബസ്സുകൾ, ലോറികൾ എന്നിവ നഗരവീഥിയുടെ ഇരുവശങ്ങളിലുമായി അണി നിരന്നു കിടന്നിരുന്നു.

വിമാനത്തിൽ നിന്നിറങ്ങിയ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ കണ്ഠത്തിലും തിരുശേഷിപ്പു വഹിച്ചിരുന്ന പേടകത്തിന്മേലും അർപ്പിക്കപ്പെട്ട കുസുമമാല്യങ്ങൾക്കും പുഷ്പഹാരങ്ങൾക്കും കണക്കില്ല. ഇവയെല്ലാം ഉപരിയായി ഭക്തിയോടെ തിരുശേഷിപ്പു അടക്കം ചെയ്ത അരുളിക്കായുടെ മുൻപിൽ വളരെയധികം ബൊക്കേകൾ സമർപ്പിക്കപ്പെട്ടു. നമ്മുടെ കാവൽ പിതാവായ മാർ തോമ്മാശ്ലീഹാ സജീവനായി മലങ്കരയിൽ എഴുന്നെള്ളിയാൽ എങ്ങനെയോ ആ വിധമുള്ള ഹർഷപ്രകർഷത്തോടും ഭക്ത്യാതിരേകത്തോടുംകൂടിയ സ്വീകരണമാണ് കൊച്ചിവിമാനത്താവളത്തിൽ നടന്നതു്. ബാവാ തിരുമേനി എറണാകുളത്തു വന്നിറങ്ങുന്ന സമയം മുൻകൂട്ടി അറിയിച്ചിരുന്നതിനാൽ ആ സമയം മലങ്കരയിലെ എല്ലാ പള്ളികളിലും, പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അസി

സിസ്റ്റൻറായ മത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ പ്രത്യേക നിർദ്ദേശാനുസരണം പ. അപ്പസ്തോലൻെറ ബഹുമാനാർത്ഥം ആചാരവെടികൾ മുഴക്കുകയും കൂട്ടമണി അടിക്കുകയും ചെയ്തു.

കൊച്ചി വിമാനത്താവളത്തിൽ നിന്നും എറണാകുളം സെൻറ് മേരീസ് പള്ളിയിലേക്ക് അതിഗംഭീരമായ ഘോഷയാത്ര നീങ്ങി. വഴിനീളെ അനേക ഭവനങ്ങളുടെയും സ്ഥാപനങ്ങളുടെയും പുരോഭാഗങ്ങളിൽ വെള്ളവിരിച്ചും നിലവിളക്കു കത്തിച്ചും തിരുശേഷിപ്പിൻെറയും തിരുമേനിമാരുടെയും സ്ഥാപനങ്ങളും മറ്റൊക്കെ സമർപ്പിച്ചും ഹാരങ്ങളർപ്പിച്ചും സ്വീകരണങ്ങൾ നൽകി. സെൻറ് മേരീസ് പള്ളിയിൽ എത്തുന്നതിന് രണ്ടു മണിക്കൂർ സമയം വേണ്ടിവന്നു. പള്ളിയും പരിസരങ്ങളും മനുഷ്യമഹാസമുദ്രമായിത്തീർന്നിരുന്നു. തിരുശേഷിപ്പുമായി തിരുമേനിമാർ അവിടെ എത്തിച്ചേർന്ന സുവർണ്ണ കൂട്ടമണി അടിച്ചും കതിനാവെടികളും പടക്കങ്ങളും പൊട്ടിച്ചും വിളംബരം ചെയ്തു. തിരുശേഷിപ്പു പീഠത്തിന്മേൽ വച്ചതിനുശേഷം തിരുമേനിമാർ ലുത്തിനിയാ നടത്തി. അവിടെ കൂടിയ ബഹുസഹസ്രങ്ങളെ അഭിസംബോധന ചെയ്തുകൊണ്ടു ബാവാ തിരുമേനി പ്രസംഗിച്ചു. തിരുമേനിയുടെ പ്രസംഗത്തിൽ തിരുശേഷിപ്പിൻെറ പുനലബ്ധിയിൽ പ. പാത്രിയർക്കീസു ബാവാ തിരുമേനി നിർവ്വഹിച്ച പങ്ക് അവിസ്മരണീയമാണെന്നും അതു മലങ്കരസഭയുടെ സവിശേഷമായ കൃതജ്ഞതയ്ക്കു പാത്രീഭവിച്ചിരിക്കുന്നുവെന്നും പ്രത്യേകം അനുസ്മരിച്ചു. എല്ലാവരും തിരുശേഷിപ്പു വണങ്ങുകയും ദീർഘമായ ഒരു യാത്രയ്ക്കുശേഷം സസുഖം തിരിച്ചെത്തിയ പ. ബാവാ തിരുമേനിയെ അനുമോദിക്കുകയും കൈമുത്തി ഭക്ത്യാദരവുകൾ പ്രദർശിപ്പിക്കുകയും ചെയ്തു.

പ്രഭാവപൂർണ്ണമായ ഒരു ജൈത്രയാത്രയായിരുന്നു കോട്ടയത്തേക്കു് നീങ്ങിയതു്. ഒരു ജീപ്പു് കരകൗശലമായി അലങ്കരിച്ചു് കമനീയമായ ഒരു രഥമാക്കി രൂപാന്തരപ്പെടുത്തിയിരുന്നു. അതിൽ മൂന്നു വിശിഷ്ടാസനങ്ങളിൽ മദ്ധ്യത്തിൽ ബാവാ തിരുമേനിയും പാർശ്വങ്ങളിൽ പീലക്സിനോസു് തിരുമേനിമാർ രണ്ടുപേരും ആസനസ്ഥരായി. കാറുകളും ലോറികളും ബസ്സുകളും മോട്ടോർ സൈക്കിളുകളുമെല്ലാം അലങ്കാരവിശേഷങ്ങളോടെ പിന്നാലെ. അവ ഓരോന്നിൽ നിന്നും ഭക്തിനിർഭരങ്ങളായ ഉച്ചത്തിലുള്ള ഗാനങ്ങളും ജെയ് വിളികളും മുഴങ്ങിക്കൊണ്ടിരുന്നു. ഘോഷയാത്ര ബാനർജി റോഡിൽക്കൂടെ വടക്കോട്ടു നീങ്ങി. തിരുശേഷിപ്പിന്റെ മുൻവശം ഹാരങ്ങളുടെയും ബൊക്കേകളുടെയും ഒരു ചെറു കുന്നായിത്തീർന്നു. അതു പിന്നെയും വളരുകയാണു്. മാർഗ്ഗമദ്ധ്യത്തിൽ അലങ്കാരങ്ങളും വിധാനങ്ങളും സ്വീകരണങ്ങളും ധാരാളം. തൃപ്പൂണിത്തുറ നടമേൽ പള്ളിയുടെ മുൻവശത്തെ അലങ്കാരസവിശേഷത എല്ലാവരുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചു. കത്തിച്ച മെഴുകുതിരികളും പിടിച്ചുകൊണ്ടു നിൽക്കുന്ന ജനക്കൂട്ടവും നേതൃത്വം നൽകിക്കൊണ്ടു നിൽക്കുന്ന വൈദികരും കൂടി തിരുമേനിമാരെ സ്വീകരിച്ചു. എല്ലാവരും തിരുശേഷിപ്പു് വണങ്ങി.

അടുത്തതു കരിങ്ങാശ്രപ്പള്ളിയാണു്. അവിടെ കതിനാ വെടികളും മിന്നൽ പടക്കങ്ങളും ശരവർഷമില്ലാതെ പൊട്ടിച്ചു. കൂട്ടമണി അടിച്ചു. ജനങ്ങൾ ആർപ്പു് വിളിച്ചു. കുറച്ചു സമയത്തേക്കു ആ ദേശം മുഴുവൻ ഇളകിപ്പോയി. വെണ്ണിക്കുളം സെൻറു് ജോർജ്ജസ് ഹൈസ്കൂൾ വരിക്കോലി പുത്തൻകുരിശു് കോലഞ്ചേരി കടമററം, കറിഞ്ഞി എന്നീ പള്ളികളുടെയും സ്ഥാപനങ്ങളുടെയും പുരോഭാഗങ്ങളിലെല്ലാമുള്ള സ്ഥിതിവിശേ

ഷം ഇതു തന്നെ. ഒന്നു മറ്റൊന്നിനേക്കാൾ പിന്നോക്കമല്ല. മലേക്കുരിശു ദയറാ വാളകം ഹൈസ്കൂൾ, കടാതിപ്പള്ളി എന്നിങ്ങനെ മൂവാററുപുഴ എറണാകുളം രാജവീഥിയുടെ ഇരുവശങ്ങളിലുമുള്ള ദേവാലയങ്ങളും സ്ഥാപനങ്ങളും അല്പമായി കിട്ടുന്ന സമയം അമിതമായിത്തന്നെ ഉപയോഗിക്കുകയാണ്. മതിമോഹനങ്ങളായ അലങ്കാരവിശേഷങ്ങളെയും ആർഭാടസമന്വിതമായ സ്വീകരണത്തിന്റെ വിശദാംശങ്ങളെയും പ്രത്യേകം വിസ്തരിച്ച് ഈ പ്രതിപാദനം ഞാൻ നീട്ടുന്നില്ല. ഘോഷയാത്ര കണ്ടനാട്ട ഭദ്രാസനത്തിന്റെ ആസ്ഥാനമായ മൂവാററുപുഴ അരമന വാതുക്കൽ എത്തി. അവിടത്തെ സ്വീകരണം കഴിഞ്ഞപ്പോഴേയ്ക്കും കണക്കിൽ കണ്ട സമയം മുക്കാലും കഴിഞ്ഞിരുന്നു. അതിനാൽ യാത്രയുടെ ഗതി ത്വരിതപ്പെടുത്തി.

മാറാടിപ്പള്ളി, മണ്ണത്തൂർ കുരിശുപള്ളി, മേരിഗിരി, പാലക്കുഴ, വടകര, കൂത്താട്ടുകുളം പുതുവേലി മുതലായ പള്ളികളെല്ലാം അണിഞ്ഞൊരുങ്ങി നൽകിയ സ്വീകരണങ്ങളെല്ലാം കഴിഞ്ഞു ഒരു വിധത്തിൽ ഏററുമാന്നൂർ എത്തിച്ചേർന്നു. സുപ്രസിദ്ധമായ റോമൻ കത്തോലിക്കാ ഫൊറോനാപ്പള്ളിയായ അതിരമ്പുഴ പള്ളിയുടെ ഏററുമാന്നൂരുള്ള ദർശനീയമായ കുരിശുപള്ളിയുടെ പുരോഭാഗത്തും അലങ്കാരവിശേഷങ്ങളും സ്വീകരണങ്ങളുമുണ്ടായിരുന്നു. നീലിമംഗലം, പേരൂർ, നട്ടാശ്ശേരി എന്നീ പള്ളികളിലെ സ്വീകരണങ്ങളുടെ ശേഷം ഘോഷയാത്ര കോട്ടയം നഗരാതിർത്തിയായ നാഗമ്പടത്തു വന്നു ചേർന്നു.

നഗരസഭാദ്ധ്യക്ഷൻ കരയോരത്തിൽ ശ്രീ കര്യൻ ഉതുപ്പ്, കൗൺസിൽ അംഗങ്ങളോടും പട്ടണത്തിലെ പ്രമുഖ വ്യക്തികളോടും ഒരു വലിയ ജനക്കൂട്ടത്തോടും കൂടി അവിടെ കാത്തുനിന്നിരുന്നു. ബാവാ തിരുമേനിയേയും തിരുശേഷിപ്പ് വഹിച്ചിരുന്ന പേടകത്തേയും

അവർ പുഷ്പമാല്യങ്ങൾ അർപ്പിച്ചു സ്വീകരിക്കയും ഘോഷയാത്ര പട്ടണമദ്ധ്യത്തിലേക്കു തിരിക്കയും ചെയ്തു. വിവിധതരത്തിലുള്ള വാദ്യഘോഷങ്ങളും ആർപ്പു വിളികളും പട്ടണത്തെ ഇളക്കിക്കഴിഞ്ഞു. ഘോഷയാത്ര ബേക്കർ റോഡിൽകൂടി കടന്നു കേരളഭൂഷണം, വൈ. എം. സി. ഏ. എന്നിവ നൽകിയ സ്വീകരണങ്ങളിൽ പങ്കുകൊണ്ടതിനുശേഷം കെ. കെ. റോഡിൽ എത്തിച്ചേർന്നു. കെ. കെ. റോഡു വൈദ്യുതി ഓളം വെട്ടുന്ന ദീപങ്ങളാൽ ദേവലോകസമാനം പ്രഭ പരത്തുകയാണു്. ഇരുഭാഗങ്ങളിലുമുള്ള വ്യാപാരശാലകളും സ്ഥാപനങ്ങളും അണിഞ്ഞൊരുങ്ങി സ്വീകരണങ്ങൾ നൽകി.

മനോരമ വാതുക്കൽ ഘോഷയാത്ര എത്തിയപ്പോൾ മനോരമചീഫ് എഡിററർ ശ്രീ. കെ. എം. ചെറിയാൻ സഹപത്രാധിപന്മാരോടും മററു ഉദ്യോഗസ്ഥന്മാരോടും ജോലിക്കാരോടുംകൂടി വന്നു പേടകത്തിന്മേൽ പുഷ്പമാല്യങ്ങളും കസവുഹാരങ്ങളും അർപ്പിച്ചു തിരുശേഷിപ്പു വണങ്ങി. അപ്പോഴേയ്ക്കും കോട്ടയം മാർ ഏലിയാ ചാപ്പൽ, എം. ഡി. സെമിനാരി ഹൈസ്കൂൾ, ബസ്സേലിയോസ്സ് കോളജ് എന്നീ സ്ഥാപനങ്ങളുടെ അങ്കണങ്ങളും മൈതാനവുമെല്ലാം ആകാംക്ഷാഭരിതരായ ജനങ്ങളാൽ നിബിഡമായി തീർന്നിരിക്കയാണു്. എം. ഡി. സെമിനാരിയുടെ പടിഞ്ഞാറെ ഗെയിററിൽ രഥം എത്തിച്ചേർന്നതും കതിനാവെടികളും മിന്നൽ പടക്കങ്ങളും പൊട്ടിച്ചതും ഒരുമിച്ചായിരുന്നു.

തോമ്പശിലോം റോയൊശാറീറോ (നല്ല ഇടയാ സമാധാനത്തോടെ സമാഗതനായാലും) എന്ന സ്വാഗതഗാനം ഉച്ചഭാഷണിയിൽകൂടെ മുഴങ്ങിക്കൊണ്ടിരുന്നു. കറുത്ത കുപ്പായം ധരിച്ച വൈദികഗണം കത്തിച്ച മെഴുകുതിരികളുമായി പടിഞ്ഞാറു നിന്നു കിഴക്കേ അററംവരെ രണ്ടണികളിലായി നിരന്നു നിന്നു.

പല ദിവ്യശുശ്രൂഷകൾ നടത്തപ്പെട്ടിട്ടുള്ള ചരിത്രപ്രധാനമായ മാർ ഏലിയാ ചാപ്പലി ന്റെ പ്രാകാരത്തിൽ മാർ തോമ്മാ ശ്ലീഹായു ടെ തിരുശേഷിപ്പു പ്രതിഷ്ഠിക്കുവാൻ ഒരു പ്രത്യേക പീഠം സജ്ജമാക്കിയിരുന്നു. ബാവാ തിരുമേനിയും മററു തിരുമേനിമാരും രഥത്തിൽ നിന്നു ഇറങ്ങി. മാ ത്യൂസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ അത്താ നാസ്യോസ്, ഏബ്രഹാം മാർ ക്ലീമ്മിസ് എന്നീ തിരു മേനിമാർ ചേർന്നു ബാവാതിരുമേനിയെ സ്വീകരി ച്ചു ദേവാലയപ്രാകാരത്തിലേക്കാനയിച്ചു. തിരുശേഷി പ്പു അടക്കം ചെയ്തിരുന്ന അരുളിക്കാ പീഠത്തിന്മേൽ വച്ചു. ബാവാ തിരുമേനി ധൂപാർപ്പണം ചെയ്തു ലുത്തി നിയാ കഴിച്ചു. അനന്തരം സ്വീകരണക്കമ്മിററി പ്രസി ഡൻറായ കോട്ടയം ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ സ്വീകരണ സമ്മേളനം ആരംഭിച്ചു. മാത്യൂസ് മാർ അ ത്താനാസ്യോസ് തിരുമേനി തിരുശേഷിപ്പിനെപ്പററി യും തിരുമേനിമാക്കു സ്വാഗതമാശംസിച്ചും പ്രസംഗിച്ചു തുടർന്നു മാർ ഈവാനിയോസു തിരുമേനി അദ്ധ്യക്ഷ പ്രസംഗം നടത്തി. തിരുശേഷിപ്പിന്റെയും വി. ദൈ വമാതാവിന്റെ ഇടക്കെട്ടിന്റെയും നേരെയുള്ള ഭക്തി പ്രകടിപ്പിച്ചും അതു ഇവിടെ കൊണ്ടുവന്ന പ. കാതോ ലിക്കാ ബാവാ തിരുമേനിയുടെ ഭാഗ്യാതിരേകത്തെ പ്രകീർത്തിച്ചും മാർ ക്ലീമ്മിസു തിരുമേനി പ്രസംഗി ച്ചു. വ. ദി. ശ്രീ. അപ്രേം ആബൂദി റമ്പാച്ചൻ, മലയാ ള മനോരമ ചീഫ് എഡിററർ കെ. എം. ചെറിയാൻ എന്നിവരും ഓരോ പ്രസംഗം ചെയ്തു. പ. ബാവാ തി രുമേനി സമുചിതമായ മറുപടി പറഞ്ഞു. സ്വീകരണ ത്തിനുവേണ്ടി ഉത്സാഹപൂർവ്വം പ്രവർത്തിച്ച തിരുമേ നിമാരെയും സ്വീകരണക്കമ്മിററി അംഗങ്ങളെയും പ്ര സംഗത്തിൽ ബാവാ തിരുമേനി പ്രത്യേകം അഭിനന്ദി ക്കയുണ്ടായി. കമ്മിററി കൺവീനർ ശ്രീ. കെ. എം. ചെ

റിയാൻ ജൂണിയർ കൃതജ്ഞത പറഞ്ഞു. അതിനുശേഷം കേമമായ കരിമരുന്നു പ്രയോഗവും നടത്തപ്പെട്ടു.

തിരുമേനിമാർ അല്പസമയം വിശ്രമിച്ചശേഷം കാപ്പിമേശയും കഴിഞ്ഞു തിരുശേഷിപ്പുമായി ദേവലോകം അരമനയിലേക്കു പോയി. പ. ബാവാ തിരുമേനിയെ സ്വാഗതം ചെയ്തുകൊണ്ടു് ദേവലോകം ചാപ്പലിലെ മണി മുഴങ്ങിക്കൊണ്ടിരുന്നു. ബാവാ തിരുമേനി 1965 മാർച്ചു് മാസം 9–ാം തീയതി രാത്രി പത്തു മണിക്കു തിരുമനസ്സിലെ ആസ്ഥാനമായ ദേവലോകം അരമനയിൽ ഇന്ത്യയുടെ അപ്പസ്തോലനായ മാർ തോമ്മാശ്ലീഹായുടെ ഭൗതികാവശിഷ്ടവുമായി സസുഖം തിരിച്ചെത്തി. പള്ളിയകവും മദ്ബഹായും വൈദ്യുതദീപാവലികളാൽ ശോഭിച്ചു. ബാവാ തിരുമേനി വി. മദ്ബഹായിൽ പ്രവേശിച്ചു ലുത്തിനിയാ നടത്തി. അനന്തരം പരിശുദ്ധനും പ്രശസ്തനും ഭക്തനും ശാശ്വത സ്മരണാർഹനുമായ മുൻഗാമിയുടെ വി. കബറിടത്തിങ്കലെത്തി ധൂപാർപ്പണം ചെയ്തു. തിരുശേഷിപ്പു മനോഹരമായ ഒരു അരുളിക്കായിൽ നിക്ഷേപിച്ചു ഭക്തജനങ്ങളുടെ വണക്കത്തിനും സ്വർഗ്ഗീയ മദ്ധ്യസ്ഥതയ്ക്കുമായി ദേവലോകം അരമനചാപ്പലിൽ ഭക്തിപൂർവ്വം സൂക്ഷിച്ചിരിക്കുന്നു. വിശ്വാസികൾ ധാരാളമായി ഇവിടെയെത്തി തിരുശേഷിപ്പു വണങ്ങി അനുഗ്രഹം പ്രാപിച്ചു കൊണ്ടിരിക്കുകയാണു്.

ആഡീസ് അബാബാ നിശ്ചയങ്ങൾ ഈ പുസ്തകത്തിൽ ചേർക്കാതിരിക്കുന്നതിനു പ്രത്യേക കാരണങ്ങൾ ഉണ്ടു്. സമ്മേളന നിശ്ചയങ്ങൾ അതതു സഭാമേലദ്ധ്യക്ഷന്മാർ അതതു സഭകളിൽ പരസ്യപ്പെടുത്തണമെന്നുള്ളതാണു് അവിടുത്തെ നിശ്ചയം. നമ്മുടെ സഭ ഇതുവരെയും ആ നിശ്ചയങ്ങൾ അംഗീകരിച്ചതായി പ്രഖ്യാപിച്ചിട്ടില്ല.



# ശുദ്ധിപത്രം

മുഖവുരയിൽ ''1934 ഡിസംബറിൽ'' എന്നതു് ''1965 ജനുവരിയിൽ'' എന്നു വായിക്കണം.

| പേജ്. | വരി | ശരി |
|---|---|---|
| 21– | 10–മററുവർ | മററുള്ളവർ |
| 28– | 13–ഒട്ടവരെ | ഒട്ടവളരെ |
| 37– | 15–മുകളിൽ | മുറികളിൽ |
| 43– | 23–ഈജിപ്ററ് | ഈസ്റ്റ് |
| 56– | 29–പുണ്യസ്ഥങ്ങൾ | പുണ്യസ്ഥലങ്ങൾ |
| 78– | 21–''പ: കാതോലിക്കാബാവാ തിരുമേനിക്കു് വിലയേറിയ ഒരു കാപ്പയും, ദാനിയേൽ മാർ പീലക്സിനോസു തിരുമേ ക്കു വിശിഷ്ടമായ........'' | |
| 89– | 2–എപ്പിസ്കോപ്പായും | എപ്പിത്രോപ്പായായ |
| 91– | 18–അലങ്കാരല്ല | അലങ്കാരവു |
| 112– | 21–ഫാ. | ബ. |
| 114– | 14–സ്പൂ:സാക് | സ്പ്ലൂസോക് |
| 128– | 5–രണ്ടു് | രണ്ടാം |
| 134– | 8–ഇദ്ദേത്തിനു | ഇദ്ദേഹത്തിനു് |
| 151– | 9–തിരുമേനിമാരുടെയും മേൽക്കുള്ള ക്ഷേത്രാദരവുകൾ പ്രകടിപ്പിച്ചു. വ്യക്തികളും........ | |